# ക്രൈസ്തവ കാഹളം

ജൂലൈ 2020



## ഐക്യത്തിന്റെ പ്രവാചകൻ



## കൊറോണ
പഠിപ്പിച്ച ലോകം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേി അപേക്ഷിക്കണമെ.

ആമ്മേൻ.

# ജൂലൈ 15



**മലങ്കര പുനരൈക്യപ്രസ്ഥാനത്തിന്റെ ശില്പി**
**സഭൈക്യത്തിന്റെ പ്രവാചകൻ**
**കാലം ശരിയെന്നു തെളിയിച്ച കർമ്മയോഗി**
**ദൈവദാസൻ ആർച്ച് ബിഷപ്പ്**
**മാർ ഈവാനിയോസ് തിരുമേനിയുടെ**

## ഓർമ്മപ്പെരുന്നാൾ





ജൂലൈ 2020 ▮ വാല്യം 81 ▮ ലക്കം 7

രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പുവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4


# ഉള്ളടക്കം

എഡിറ്റോറിയൽ

# കോവിഡ് സാർ

ലോകം മുഴുവൻ ഒരു പകർച്ചവ്യാധിയുടെ ഭീക്ഷണിയിൽ അടച്ചുപൂട്ടപ്പെട്ടിരിക്കുന്നു. ജീവിതത്തിന്റെ വ്യത്യസ്തമായ എല്ലാ മേഖലകളെയും ഈ അടച്ചുപൂട്ടൽ ബാധിച്ചിരിക്കുന്നു. വിശാലമായ പൊതുജീവിതത്തിന്റെയും ഔദ്യോഗിക ജീവിതത്തിന്റെയും അതിർത്തികൾ കുറഞ്ഞ് കുറഞ്ഞ് മനുഷ്യൻ സ്വന്തം വീടുകളിലേക്ക് ചുരുങ്ങിയിരിക്കുന്നു. പ്രാർത്ഥിക്കാനും, പ്രവർത്തിക്കാനും, ജീവിക്കാനും, എഴുതാനും, വായിക്കാനും, പഠിക്കുവാനും ഭക്ഷിക്കുവാനും... അങ്ങനെ എല്ലാറ്റിനും ഒരിടം മാത്രം. കോവിഡ്-19 അങ്ങനെ പരിചയമില്ലാത്ത ഒട്ടേറെ കാര്യങ്ങൾ നമ്മെ പഠിപ്പിച്ചു. മനുഷ്യന് എല്ലാത്തിനും ആവശ്യത്തിലും അധികം സമയം ലഭിച്ചു. പറഞ്ഞുകേട്ടിട്ടുള്ള പലതും നേരിട്ട് കണ്ടും കേട്ടും അനുഭവിച്ചു. കോവിഡ് എന്ന മഹാമാരി മണ്ണിന്റെ മണത്തിലേക്കും നീർച്ചാലുകളുടെ തണുപ്പിലേക്കും കിളികളുടെ കളകള നാദത്തിലേക്കും പ്രകൃതിയുടെ ശുദ്ധസൗന്ദര്യത്തിലേക്കും നമ്മെ കൂട്ടിക്കൊണ്ടുപോയി. ലോകത്തിലെ എല്ലാ വിദ്യാഭ്യാസ സമ്പ്രദായങ്ങളും പരീക്ഷിച്ചുനോക്കുന്ന നൂതന സാധ്യതകളാണ് കോവിഡ് എന്ന മഹാഗുരുനാഥൻ പരീക്ഷിച്ചിരിക്കുന്നത്.

സാർ എത്ര പഠിപ്പിച്ചാലും പഠിക്കാത്ത കുട്ടികൾ ഇനിയുമുണ്ട്. രണ്ട് പ്രളയങ്ങൾ നമ്മെ കടന്നുപോയിട്ടും കോവിഡ് എന്ന ആഗോള പ്രൊഫസർ ഇത്രയും പഠിപ്പിച്ചിട്ടും നമുക്ക് ഇപ്പോഴും വെറുപ്പും വിദ്വേഷവും പടർത്തുന്ന പ്രസ്താവനകളിലും വാർത്തകളിലുമാണ് താല്പര്യം. കൊറോണ വൈറസ് പൊട്ടിപ്പുറപ്പെട്ടപ്പോൾ ചില ചാനലുകൾ അന്തിചർച്ചയൊരുക്കി പ്രസ്താവിച്ചു ദൈവാലയങ്ങൾ പൂട്ടി, ദൈവങ്ങൾ ഓടിയൊളിച്ചു. എന്നാൽ നാം കണ്ടത് സർക്കാർ ഏർപ്പെടുത്തിയ നിയന്ത്രണങ്ങളോട് പരിപൂർണ്ണമായും സഹകരിച്ച് ദൈവാലയങ്ങളിൽ ആരാധന നടക്കുന്നതാണ്. അതു മാത്രവുമല്ല, പൂട്ടിപ്പോയി എന്ന് ആക്ഷേപിച്ച ധ്യാനകേന്ദ്രങ്ങൾ മുഴുവൻ വിദേശത്തുനിന്നും മറ്റു സംസ്ഥാനങ്ങളിൽ നിന്നും മടങ്ങി വന്ന നൂറുകണക്കിന് സഹോദരങ്ങൾക്ക് താമസസൗകര്യം (ക്വാറന്റൈൻ) ഒരുക്കുന്നതാണ്. ഓടിയൊളിച്ചു എന്നു പറഞ്ഞ ദൈവം എല്ലായിടത്തും മനുഷ്യന്റെ മുന്നിൽ ശുശ്രൂഷിക്കാനുള്ള കരങ്ങൾ നീട്ടിനിൽക്കുന്നതാണ് നാം കണ്ടത്. അനാവശ്യവിവാദങ്ങളും അർത്ഥസത്യങ്ങളും കൊട്ടിഘോഷിക്കപ്പെടുകയും അതിന്റെ ആത്മസംതൃപ്തിയിൽ സന്തോഷിച്ച് ജീവിക്കുന്ന ദുരന്തമുഖങ്ങൾ നാം ഈ കോവിഡ് കാലത്തും കണ്ടു. ധാർമ്മിക മൂല്യങ്ങൾ കേവലം ആപേക്ഷികം മാത്രമാകുന്ന ദാരുണമായ കാഴ്ചകളാണ് നാം ഈ കാലത്തും കണ്ടത്. ചെറിയ ഒരു ഉദാഹരണം മാത്രം, 2 മാസങ്ങൾക്കു മുൻപ് തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ ഒരു വിദ്യാർത്ഥി സംഘടനയിലെ കുറച്ചുപേർ കോപ്പിയടിച്ച് പരീക്ഷ ജയിച്ചതിനെക്കുറിച്ച് വലിയ വിവാദമുണ്ടായി. സദാചാരവാദികൾ സടകുടഞ്ഞെണീറ്റു. കോപ്പിയടി, അതിലെ തിന്മയുടെ കാണാപ്പുറങ്ങൾ മണിക്കൂറുകളും ദിവസങ്ങളും എടുത്ത് ചാനലുകൾ ചർച്ചചെയതു. കോപ്പിയടി തെറ്റാണെന്ന് ആരും ചർച്ചചെയ്തില്ലെങ്കിലും നമ്മുടെ മനസ്സ് തിരിച്ചറിവായ കാലം മുതലെ കോറിയിട്ട ഒരു മൂല്യമാണ് അർഹതയില്ലാത്തത് സ്വന്തമാക്കരുത്. സത്യസന്ധമല്ലാത്ത മാർഗ്ഗത്തിലൂടെ ഒന്നും നേടരുത്. ഈ മൂല്യങ്ങൾ വേണ്ട എന്ന് പറയാൻ ആർക്കെങ്കിലും കഴിയുമോ? ബുദ്ധിയും വിവേകവും സന്മാർഗ്ഗബോധവും ഉള്ള മനുഷ്യന് കഴിയില്ല. എന്നാൽ ഒരു കൂട്ടർക്ക് ഇത് കഴിയും അവരത് തെളിയിച്ചു. 2 മാസം മുൻപ് കോപ്പിയടി തെറ്റാണെന്ന് വാദിച്ച അതെ നാവുകൊണ്ട് അവർ പറയുന്നു കോപ്പിയടി അത്ര വലിയ തെറ്റാണോ? അതങ്ങ് കണ്ണടച്ച് വിട്ടാൽ പോരെ.. ഈ കഴിഞ്ഞാഴ്ച നമ്മൾ കേട്ടത് അതാണ്. ചാനൽ ചർച്ച കൊഴുക്കുമെങ്കിൽ റേറ്റിംഗ് കൂടുമെങ്കിൽ സനാതന മൂല്യങ്ങളെ തള്ളിപ്പറയാൻ ഇവർക്കൊരു മടിയുമില്ല. പറഞ്ഞതിത്രയേയുള്ളൂ ഇവരെ ഒക്കെ ഓർക്കുമ്പോൾ കൊറോണ വൈറസ് എത്രയോ ഭേദം. 14 ദിവസം വിശ്രമിച്ചാൽ തീരാവുന്നതേയുള്ളൂ കൊറോണയുടെ ഭീക്ഷണി. എന്നാൽ പതിന്നാലാണ്ട് മാറ്റിനിർത്തിയാലും ഇത്തരം വൈറസുകൾ ഉണ്ടാക്കുന്ന ഭീക്ഷണി ഒരു കാലത്തും മാറില്ല. കോവിഡ് അല്ല ആരുവന്നു പഠിപ്പിച്ചാലും ഇക്കൂട്ടർ നന്നാവില്ല. ലോകം മുഴുവൻ ഒരേ മനസ്സോടെ ഈ മഹാവ്യാധിയ്ക്കെതിരെ പ്രവർത്തിച്ചും പോരാടിയും നിൽക്കുമ്പോൾ മനസ്സുമാറ്റാൻ തയ്യാറാകാത്ത എല്ലാ ദുരന്തങ്ങളോടും നമുക്ക് സാമൂഹിക അകലം പാലിക്കാം. ജാഗ്രത പുലർത്താം!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,

bovasmathew@gmail.com 9447661943



# കോവിഡ്–19
## തിരിച്ചറിവിന്റെയും തിരിച്ചുവരവിന്റെയും കാലം

കോവിഡ്–19 എന്ന മാരകമായ പകർച്ചവ്യാധിയുടെ നീരാളിപ്പിടുത്തത്തിൽ ലോകം അമർന്നിട്ട് ആറു മാസമാകുന്നു. ഒരു വർഷത്തിന്റെ പകുതി. കൊറോണ വൈറസിന്റെ ആക്രമണം തുടങ്ങിയ സ്ഥലത്ത് സ്ഥിതിഗതികൾ സാധാരണഗതിയിലേക്ക് മടങ്ങിവരുമ്പോൾ ലോകത്തിന്റെ മറ്റിടങ്ങളിൽ യുദ്ധസമാനമായ സാഹചര്യങ്ങൾ തുടങ്ങിയിട്ടേയുള്ളൂ. കൊടുങ്കാറ്റുപോലെ വീശിയടിച്ചിടത്തെല്ലാം സർവ്വനാശം വിതച്ചാണ് ഈ സംഹാരകൻ കടന്നു പോകുന്നത്. ഇരുപത്തിയൊന്നാം നൂറ്റാണ്ടിൽ ഈ മഹാമാരി പടർന്നു പിടിക്കുമ്പോൾ ലോകത്തിന്റെ സ്ഥിതി കഴിഞ്ഞ നൂറ്റാണ്ടിൽ നിന്നും വളരെ വ്യത്യസ്തമാണ്. സാങ്കേതിക വിദ്യയും വാർത്താവിനിമയ ഉപാധികളും സഞ്ചാരവേഗതയും ലോകത്തെ മനുഷ്യന്റെ കൈവെള്ളയിൽ ഒതുക്കാവുന്ന ഒരു ചെറുഗ്രാമം പോലെ ആക്കിത്തീർത്തു. പരിണിതഫലമോ, മണിക്കൂറുകൾ കൊണ്ട് മഹാനഗരങ്ങൾ താണ്ടി, വൻകരകൾ കടന്ന് സപ്തസാഗരങ്ങൾക്കപ്പുറവും ഇപ്പുറവും പറന്നിറങ്ങുന്ന വിമാനങ്ങളിൽ യാത്രക്കാരോടൊപ്പം സഹയാത്രികനായി ഈ വൈറസിനും പറന്നിറങ്ങുവാൻ സാധിച്ചു.

കഴിഞ്ഞ നൂറ്റാണ്ടുകളിലെ പകർച്ചവ്യാധികൾ ഏതെങ്കിലും ഒരു പ്രദേശത്തെ മാത്രം ആക്രമിച്ചുവെങ്കിൽ ഇത്തവണ മറ്റേത് കാര്യങ്ങളെയും പോലെ അഗോളവൽക്കരിക്കപ്പെട്ട ഒരു പകർച്ചവ്യാധിയായി അത് മാറി. വൈറ്റ്ഹൗസും ആമസോൺ വനാന്തരങ്ങളും ഈ വൈറസിന് വ്യത്യാസം ഉണ്ടാക്കിയില്ല. അതിവേഗം മനുഷ്യനിലേക്ക് വ്യാപിക്കുകയും ലക്ഷങ്ങളുടെ ജീവനെടുക്കുവാൻ അതിന് സാധിക്കുകയും ചെയ്തു. ഈ കുറിപ്പെഴുതുമ്പോൾ കോവിഡ്–19 മൂലം ലോകത്തിൽ മരിച്ചവരുടെ എണ്ണം 4,14,126 ഉം രോഗബാധിതരുടെ എണ്ണം 73,42,000 ഉം ആണ്. ചികിത്സയിലൂടെയും മരുന്നിലൂടെയും രോഗത്തെ പ്രതിരോധിക്കുന്ന സാധാരണ രീതിയിൽ നിന്ന് വ്യത്യസ്തമായി, ലോകത്തെ മുഴുവൻ – അമേരിക്കൻ പ്രസിഡന്റിനെയും ചൈനീസ് പ്രസിഡന്റിനെയും എന്തിനധികം മാർപ്പാപ്പായെ വരെ – പൂട്ടിയിടുന്ന കാഴ്ചയും നാം കണ്ടു. ലോക്ഡൗൺ എന്ന കൗതുകകരമായ വ്യവസ്ഥയിലൂടെ ലോകരാജ്യങ്ങൾ മുഴുവൻ എല്ലാ അതിർത്തികളും – കരയും കടലും ആകാശവും – അടച്ച്, സ്വയം താഴിട്ട് പൂട്ടി തങ്ങളിലേക്ക് തന്നെ ഉൾവലിഞ്ഞ് ഒരു പുതിയ ജീവിതക്രമം അഭ്യസിച്ചു. തൊട്ടുകൂടായ്മ (untouchability) ക്ക് പഴയതിനേക്കാൾ വ്യാപകമായ സ്വീകാര്യത വന്നതുപോലെ! ഇൻഡ്യയിലെ പഴയ ഒരു പ്രാകൃത സമ്പ്രദായത്തിന് സാർവ്വലൗകീകമാനം (universal) കൈവന്നതുപോലെ! കരം ഗ്രഹിക്കേണ്ടാ, കരം കൂപ്പിയാൽ മതിയെന്ന ധാരണ ശക്തമായി നിലവിൽ വന്നു. എന്തെല്ലാം മാറ്റങ്ങൾ!

കോവിഡ് കാലം ഒട്ടേറെ മാറ്റങ്ങളുടെ കാലമായി. ആകാശം തെളിഞ്ഞു. നദികളിൽ വെള്ളം നിറഞ്ഞു, തെളിഞ്ഞു. അന്തരീക്ഷം ആകെ തെളിഞ്ഞു. ദൂരെ സ്ഥലങ്ങളിലെ മലകളും കുന്നുകളും മരങ്ങളും നന്നായി കാണാമെന്നായി, അന്തരീക്ഷത്തിൽ ശുദ്ധവായു കൂടി. കോവിഡ് കാലം ചില തിരിച്ചറിവുകൾ നമുക്ക് നൽകി. വിദ്യാഭ്യാസം, തൊഴിൽ, സാമൂഹിക ജീവിതം, കുടിയേറ്റം, കുടുംബജീവിതം തുടങ്ങി സമസ്ത മേഖലകളെയും അത് സ്പർശിച്ചു. കുടുംബം അൽപ്പംകൂടി പ്രകാശമാനമായി. അവിടെ എല്ലാ മുറികളിലും വെളിച്ചമെത്തി. തുറക്കാറില്ലാതിരുന്ന ചില വാതിലുകളും ജനാലകളും മലർക്കെ തുറന്നു. കുടുംബജീവിതത്തിന്റെ സന്തോഷവും നന്മകളും മനസ്സിന് ആനന്ദവും കണ്ണുകൾക്ക് ഉന്മേഷവും നൽകി. ജീവിതത്തിന്റെ എല്ലാ മേഖലകളെയും വൈറസ് ബാധിച്ചതുപോലെ നമ്മുടെ ആത്മീയ ജീവിതത്തെയും സഭാജീവിത ശൈലികളെയും ബാധിച്ചു. ദൈനംദിന ആരാധന ദൈവാലയങ്ങളിൽ മുടങ്ങി. ദൈവാലയങ്ങളിൽ പോകുന്നതിനോ മറ്റു ഇടവകാംഗങ്ങളോട് ചേർന്ന് ആരാധനയിൽ സംബന്ധിക്കുന്നതിനോ സാധിക്കാത്ത സാഹചര്യത്തിലാണ് നാമിപ്പോഴും! എന്നാൽ, ഭവനങ്ങൾ ദൈവാലയമായി, സഭയുടെ ചെറുപതിപ്പായി മാറുന്ന കാഴ്ച (domestic church) നാം കണ്ടു. Live streming-ലെ വി. കുർബാന, ടെലിവിഷനിലെ ഒരു പരിപാടിയെന്നതിനേക്കാൾ മേശയിൽ വെള്ള വിരിയിട്ട് കുരിശും മെഴുകുതിരികളും നടുക്ക് വി. ബൈബിളും വച്ച് ഭക്തിയോടെ വി. കുർബ്ബാനയിൽ സംബന്ധിച്ച അനേകം കുടുംബാംഗങ്ങളെ നിറകണ്ണുകളിൽ ഞാൻ കണ്ടു. ദൈവത്തെ വ്യക്തിപരമായും കുടുംബമായും കുറെകൂടെ അടുപ്പത്തിൽ അറിയുന്നതിനും അനുഭവിക്കുന്നതിനും സാധിച്ചു. കൃഷിയിടങ്ങളിലെ മണ്ണ്, മനസ്സിനെ കുളിർപ്പിക്കും എന്ന യാഥാർത്ഥ്യം വീണ്ടും മനസ്സിലാക്കാനിടയായി. വ്യക്തിപരമായി പങ്കുവച്ചാൽ, എനിക്ക് ഇഷ്ടമായതും എന്നാൽ നഷ്ടപ്പെട്ടിരുന്നതുമായ കൃഷിയിടങ്ങളിലെ ആനന്ദം ഈ കാലഘട്ടത്തിൽ എനിക്ക് തിരികെ കിട്ടിയതുപോലെ. മേജർ ആർച്ചുബിഷപ്സ് ഹൗസിലെ ബഹു. വൈദികരും വൈദിക വിദ്യാർത്ഥികളും സ്റ്റാഫംഗങ്ങളുമൊരുമിച്ച് വൈകുന്നേരം കൃഷിയിടങ്ങളിലിറങ്ങിയത് സമ്മാനിച്ച സന്തോഷവും സംസ്കാരവും നവീകരണാനുഭവം തന്നെയെന്ന് പറയട്ടെ!

കോവിഡ്-19 കാലം നമുക്ക് എല്ലാംകൊണ്ടും ഒരു തിരിച്ചറിവിന്റെ കാലമാണ്. ശാരീരിക്ധ്യാനത്തിന്റെ ആത്മീയത നാം കുറേ വീണ്ടെടുത്തു. മരുഭൂമിയിൽ നിന്ന് വാഗ്ദത്ത നാട്ടിലേക്കുള്ള യാത്രയിലെ ഇസ്രായേൽ ജനതയെപ്പോലെ നാം പുതിയൊരു പശ്ചാത്തലത്തിൽ യാത്രയിലാണ്. സാഹചര്യം മാറി, സമീപനം മാറി, പ്രകൃതി മാറി, സകലതും മാറ്റത്തിന്റെ പാതയിൽ തന്നെ! **മാറാൻ മനസ്സിനാണ് അൽപം മടി!** മലയാളിക്ക് ബ്രേക്കിംഗും റേറ്റിംഗും വലിയ കാര്യമാണ്. അതിന് ഉള്ളടക്കം നോക്കാറില്ല, തലക്കെട്ട് മതി! ആരെയും ആക്ഷേപിക്കാം, ചെളി വാരിയെറിയാം, എന്തുമാകാം. ഒന്നിനോടും പ്രതിബദ്ധതയില്ലാ, ആരോടും കണക്ക് ബോധിപ്പിക്കേണ്ട! മത്സരം അതിന്റെ പാരമത്യയിലേക്ക് കുതിക്കുന്നു; LKG മുതൽ തുടങ്ങുകയാണ് ആ മത്സരം! **മനുഷ്യന് റേറ്റിംഗും മനുഷ്യത്വമില്ലായ്മയ്ക്ക് ബ്രേക്കിംഗും കൊടുത്താലേ ധാർമ്മികതയ്ക്ക് ബലം ഉണ്ടാവൂ**. കോവിഡ് കാലം നമ്മുടെ ഏവരുടെയും മനസ്സുകൾക്കും അൽപ്പം തിരിച്ചറിവും തിരിച്ചുവരവും ഉണ്ടാകട്ടെ! പരിശുദ്ധ റൂഹാ, അറിവിന്റെയും ധീരതയുടെയും ആലോചനയുടെയും ദൈവഭയത്തിന്റെയും ആത്മാവ് അതിനുള്ള വെളിച്ചവും അഭിഷേകവും ഏവർക്കും നൽകട്ടെ!!!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

ദൈവകൃപയാലും തിരുസിംഹാസനത്തിന്റെ അംഗീകാരത്താലും
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
**മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ്**
**മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് ബാവായിൽ**
നിന്നും നമ്മുടെ അധികാരത്തിൻകീഴിലുള്ള മേൽപ്പട്ടക്കാർക്കും
കോർഎപ്പിസ്ക്കോപ്പാമാർക്കും റമ്പാന്മാർക്കും പട്ടക്കാർക്കും
ശെമ്മാശ്ശഗണത്തിനും സന്യസ്തർക്കും വിശ്വാസികളേവർക്കും വാഴ്വ്.

Prot. No. CPL 1/2020

*സ്വയംഭൂവും സർവ്വശക്തനും ആദ്യന്തമില്ലാത്തവനും*
*സാരാംശത്തിൽ സമത്വമുള്ളവനുമായ ത്രീയേക ദൈവത്തിനു സ്തുതി.*

## ദൈവദാസൻ ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 67-ാം ഓർമ്മപ്പെരുന്നാൾ

അഭിവന്ദ്യ പിതാക്കന്മാരേ, വന്ദ്യ കോറെപ്പിസ്ക്കോപ്പാമാരേ, റമ്പാച്ചന്മാരേ, ബഹു. വൈദികരേ, ശെമ്മാശന്മാരേ, സന്യസ്തരേ, കർത്താവിൽ പ്രിയ വിശ്വാസികളേ!

ദൈവാനുഗ്രഹത്തിൽ അഭിഷിക്തനും അനേകരെ ദൈവസന്നിധിയിലേക്ക് ആനയിച്ച പുണ്യപിതാവുമായ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 67-ാമത് ഓർമ്മപ്പെരുന്നാൾ മലങ്കര സുറിയാനി കത്തോലിക്കാസഭ 2020 ജൂലൈ 1 മുതൽ 15 വരെ പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ ആചരിക്കുകയാണ്. കോവിഡ്-19 ന്റെ പശ്ചാത്തലത്തിൽ ഗവൺമെന്റ് ഏർപ്പെടുത്തിയിരിക്കുന്ന നിയന്ത്രണങ്ങൾ മാനിച്ചുകൊണ്ട്, താഴെപ്പറയുന്ന രീതിയിലാണ് ഈ വർഷത്തെ ഓർമ്മപ്പെരുന്നാൾ നടത്തപ്പെടുന്നത്.

1. ജൂലൈ 1-ാം തീയതി രാവിലെ 7 മണിക്ക് റാന്നി-പെരുനാട് ഇടവക ദൈവാലയത്തിൽ ഞാൻ വി. കുർബാന അർപ്പിക്കുന്നതാണ്. 50 പേരടങ്ങുന്ന സമൂഹം വി. കുർബാനയിൽ സംബന്ധിക്കുന്നതാണ്.

അന്നേ ദിവസം രാവിലെ മുതൽ പട്ടത്ത് കബറിങ്കൽ വന്ന് പ്രാർത്ഥിക്കുന്നതിന് സൗകര്യം ഉണ്ടായിരിക്കുന്നതാണ്. കോവിഡ്-19ന്റെ നിയന്ത്രണങ്ങൾ കർശനമായി പാലിച്ചുകൊണ്ടുതന്നെയാണ് ഈ ക്രമീകരണങ്ങൾ ചെയ്യുന്നത്. ഒരേ സമയം കത്തീഡ്രൽ ക്യാമ്പസിൽ 75 പേരിൽ കൂടുതൽ ആളുകൾ ഉണ്ടായിരിക്കുവാൻ പാടുള്ളതല്ല. 25 ആളുകൾ വരെയുള്ള സംഘത്തിന് വി. കുർബാന അർപ്പിക്കുന്നതിന് മുൻകൂട്ടി ബുക്ക് ചെയ്യാവുന്നതാണ്. രാവിലെ 10 മുതൽ വൈകുന്നേരം 5 മണിവരെ 8547203792 എന്ന നമ്പറിൽ വിളിക്കാവുന്നതാണ്. ദയവായി മറ്റ് വ്യക്തികളെ വിളിച്ച് ഈ ക്രമീകരണത്തിന് ശ്രമിക്കരുതേ എന്ന് ഓർമ്മപ്പെടുത്തുന്നു.

2. എല്ലാ ദിവസവും വൈകുന്നേരം 5 മണിക്ക് കത്തീഡ്രലിൽ വി. കുർബാനയും തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും ഉണ്ടായിരിക്കുന്നതാണ്. Live Streaming- ലൂടെ പരമാവധി ആളുകൾക്ക് ലൈവായി ഇതിൽ സംബന്ധിക്കുവാനുള്ള ക്രമീകരണമാണ് നടത്തുന്നത്.

3. നമ്മുടെ അഭിവന്ദ്യ പിതാക്കന്മാർ, സാധിക്കുന്നിടത്തോളം, ഓരോ ദിവസവും കത്തീഡ്രലിൽ വി. കുർബാന അർപ്പിക്കുന്നതും കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുന്നതുമാണ്. അഭിവന്ദ്യ ഭദ്രാസനാധ്യക്ഷൻമാർ വി. കുർബാന അർപ്പിക്കുമ്പോൾ അന്നേദിവസം പ്രസ്തുത ഭദ്രാസനത്തിലെ 25 അംഗങ്ങൾക്ക് വി. കുർബാനയിൽ സംബന്ധിക്കാവുന്നതാണ്. അതിന്റെ ക്രമീകരണം അഭിവന്ദ്യ ഭദ്രാസനാധ്യക്ഷൻമാർ ചെയ്യുന്നതാണ്.

4. ഭദ്രാസനങ്ങളിലെ പങ്കാളിത്തത്തിന് പുറമേ 25 പേർക്കുകൂടി എല്ലാ ദിവസത്തെയും വി. കുർബാനയിൽ സംബന്ധിക്കുന്നതിന് സാധിക്കുന്നതാണ്. ഇതിനായി മുൻകൂട്ടി പേര് രജിസ്റ്റർ ചെയ്യാവുന്നതാണ് (8547203792 - രാവിലെ 10 മുതൽ വൈകുന്നേരം 5 വരെ).

5. ജൂലൈ 1 മുതൽ 14 വരെയുള്ള ദിവസങ്ങളിലെ ശുശ്രൂഷകളും ജൂലൈ 14 ചൊവ്വാഴ്ചയിലെ സന്ധ്യാനമസ്കാരവും ധൂപപ്രാർത്ഥനയും ശ്ലൈഹിക ആശീർവാദവും തുടർന്ന് ജൂലൈ 15 ബുധനാഴ്ച പട്ടത്ത് സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് നടക്കുന്ന ഓർമ്മപ്പെരുന്നാൾ ശുശ്രൂഷകളും മൗണ്ട് കാർമ്മൽ ധ്യാനകേന്ദ്രത്തിന്റെ You tube channel (www.youtube.com/c/mountcarmelministriestrivandrum) വഴി തൽസമയം സംപ്രേഷണം ചെയ്യുന്നതാണ്. ജൂലൈ 1-ാം തീയതി രാവിലെ 7 മണിക്ക് പെരുന്നാട്ടിൽ വച്ചുള്ള വി. കുർബാനയും ശുശ്രൂഷകളും ജൂലൈ 15-ന് രാവിലെ 8 മുതൽ പട്ടത്ത് കത്തീഡ്രലിൽ ഉള്ള വി. കുർബാനയും ശുശ്രൂഷകളും ഷെക്കൈയ്ന ടെലിവിഷൻ ചാനൽ പ്രത്യേകം സംപ്രേഷണം ചെയ്യുന്നതാണ്.

6. ഓർമ്മതിരുന്നാൾ ദിവസമായ ജൂലൈ 15-ാം തീയതി രാവിലെ 8.00-മണിക്ക് പ്രഭാതനമസ്കാരം, ആഘോഷമായ പൊന്തിഫിക്കൽ കുർബാന, കബറിങ്കൽ ധൂപപ്രാർത്ഥന, നേർച്ചവിളമ്പ് എന്നിവയുണ്ടായിരിക്കുന്നതാണ്. നമ്മുടെ എല്ലാ ഭദ്രാസനങ്ങളെയും പ്രതിനിധാനം ചെയ്ത് അഭിവന്ദ്യ പിതാക്കന്മാരും സന്ന്യാസ സമൂഹങ്ങളുടെ പ്രതിനിധിയായി ബഥനി ആശ്രമ സുപ്പീരിയർ ജനറാൾ അച്ചനും ഭദ്രാസനങ്ങൾക്ക് പുറത്തുള്ള റീജിയനുകളിലെ കോർഡിനേറ്റർമാരും സഹകാർമ്മികരായി വി. കുർബാനയിൽ സംബന്ധിക്കുതാണ്. കോവിഡ്-19 ന്റെ സുരക്ഷാ ക്രമീകരണങ്ങളുടെയും നിയന്ത്രണങ്ങളുടെയും പശ്ചാത്തലത്തിൽ മറ്റ് ബഹു. വൈദികർക്ക് ഈ വർഷം വി. കുർബാനയിൽ സഹകാർമ്മികരാകുവാൻ സാധിക്കുകയില്ലാ എന്ന വിവരം ഖേദത്തോടെ ഞാൻ അറിയിക്കുന്നു.

7. എല്ലാ വർഷവും പെരുനാട് മുതൽ പട്ടം കത്തീഡ്രൽ വരെ നടത്തിവരുന്ന തീർത്ഥാടന പദയാത്ര ഈ വർഷം ഉണ്ടായിരിക്കുന്നതല്ല എന്നറിയിക്കുന്നു. ഗവൺമെന്റ് വച്ചിരിക്കുന്ന കോവിഡ്-19 നിയന്ത്രണങ്ങൾ അനുസരിക്കേണ്ടത് എല്ലാവരുടെയും സുരക്ഷയ്ക്കുവേണ്ടി കൂടിയാണ്. അനൗദ്യോഗിക ചെറു പദയാത്രകൾ അനുവദിക്കാത്തതിന്റെ കാരണം മേൽപ്പറഞ്ഞ കാരണത്താൽ വ്യക്തമാണല്ലോ. എല്ലാവരും ഈ നിർദ്ദേശത്തോട് സഹകരിക്കേണ്ടതാണ്.

8. ഓർമ്മപ്പെരുന്നാൾ കഴിഞ്ഞുവരുന്ന ജൂലൈ 19-ാം തീയതി ഞായറാഴ്ച നമ്മുടെ എല്ലാ ആരാധനാലയങ്ങളിലും വന്ദ്യ പിതാവിന്റെ 67-ാം ഓർമ്മപ്പെരുന്നാൾ സമുചിതമായി വി. കുർബാന, ധൂപപ്രാർത്ഥന ഇവ നടത്തി ആഘോഷിക്കേണ്ടതാണ്.

9. ജൂലൈ 1 മുതൽ 15 വരെയുള്ള ദിവസങ്ങൾ പ്രത്യേക നോമ്പുകാലമായി നമ്മുടെ സഭ അനുശാസിക്കുന്നതനുസരിച്ച് നോമ്പിന്റെ അരൂപിയിൽ ഈ 15 ദിവസങ്ങളും പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും വർജ്ജനയുടെയും അരൂപിയിൽ സാധിക്കുന്നിടത്തോളം ഏവരും പ്രാർത്ഥിക്കേണ്ടതും ആയിരിക്കേണ്ടതുമാണ്.

10. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ ദിനമായ ജൂലൈ 3-ാം തീയതി നോമ്പ് ഉണ്ടായിരിക്കുന്നതല്ല. ആഘോഷമായ പെരുന്നാൾ ദിനമായി ആ ദിനം ഏവരും ആഘോഷിക്കേണ്ടതാണ്.

വിശുദ്ധിയുടെ പൂർണ്ണത പ്രാപിക്കുവാൻ നമ്മുടെ കർത്താവിൽ നിന്നും ലഭിച്ച താലന്തുകളെ ദൈവമഹത്വത്തിനും മനുഷ്യ സേവനത്തിനുമായി പ്രതിഷ്ഠിച്ചുകൊണ്ട് ജീവിച്ച നമ്മുടെ വന്ദ്യപിതാവിനെ മാതൃകയായും മദ്ധ്യസ്ഥനായും ആഗോളസഭയ്ക്ക് ലഭിക്കുന്നതിനായി നമുക്ക് തീക്ഷ്ണമായി പ്രാർത്ഥിക്കാം. ദൈവദാസന്റെ വിശുദ്ധപദ നാമകരണ നടപടികൾ പുരോഗമിക്കുന്നു. സഭാംഗങ്ങളായ നിങ്ങൾ ഏവരുടേയും ഹൃദയം നിറഞ്ഞ തീക്ഷ്ണമായ പ്രാർത്ഥനകൾ ഈ നടപടികളെ ഏറെ ഫലദായകമാക്കും.

67-ാം ഓർമ്മപ്പെരുന്നാൾ സഭാതലത്തിൽ ആഘോഷിക്കുന്നതിന് കോവിഡ്-19ന്റെ പശ്ചാത്തലത്തിൽ ഏറെ തടസ്സങ്ങൾ നേരിടുന്നുവെങ്കിലും നമ്മുടെ കുടുംബങ്ങളിലും കൂട്ടായ്മകളിലും ഇടവകകളിലും ഹൃദ്യമായും തീവ്രമായും നമുക്ക് വന്ദ്യപിതാവിന്റെ മാദ്ധ്യസ്ഥം തേടി പ്രാർത്ഥിക്കാം, നാമകരണ നടപടികളുടെ വിജയത്തിനായി തീക്ഷ്ണതയോടെ പ്രാർത്ഥിക്കാം. ദൈവദാസന്റെ മാദ്ധ്യസ്ഥം നമുക്ക് കോട്ടയായിരിക്കട്ടെ.

ദൈവം നിങ്ങളെ ഏവരേയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ.

എന്ന്,

കർത്താവിൽ നിങ്ങളുടെ വിനീതശുശ്രൂഷി

+Baselios Cleemis

✠ **ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് ബാവാ**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ.

20.06.2020
കാതോലിക്കേറ്റ് സെന്റർ
പട്ടം, തിരുവനന്തപുരം.

*N.B: ഈ കല്പന, അടുത്തു വരുന്ന ഞായറാഴ്ച വി. കുർബാന മദ്ധ്യേ നമ്മുടെ എല്ലാ പള്ളികളിലും, മിഷൻ കേന്ദ്രങ്ങളിലും, സന്യാസഭവനങ്ങളിലും, വൈദിക-സന്യസ്ത പരിശീലന ഭവനങ്ങളിലും ആരാധനാ കേന്ദ്രങ്ങളിലും വായിക്കേണ്ടതും ഭദ്രാസന പ്രസിദ്ധീകരണങ്ങളിൽ ഇടയലേഖനമായി നൽകേണ്ടതുമാണ്.*

## ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 67-ാം ഓർമ്മപ്പെരുന്നാൾ-2020

## പ്രോഗ്രാം

**ജൂലൈ 1 (ബുധൻ) മുണ്ടൻമല, പെരുനാട്**

06.30 a.m. : പ്രഭാത നമസ്കാരം, **വി. കുർബാന**
ധൂപപ്രാർത്ഥന

**ജൂലൈ 1 മുതൽ 14 വരെ (പട്ടം കബറിങ്കൽ)**

9 a.m.-5 p.m. : കബറിങ്കൽ പ്രാർത്ഥനാ ശുശ്രൂഷകൾ
5.00 p.m : സന്ധ്യാനമസ്ക്കാരം (കത്തീഡ്രൽ)
5.15 p.m. : **വി. കുർബാന** (കത്തീഡ്രൽ)
: കബറിങ്കൽ ധൂപപ്രാർത്ഥന

**ജൂലൈ 14 (ചൊവ്വ)**

4.00 p.m. : **വി. കുർബാന** (കത്തീഡ്രൽ)
5.30 p.m. : സന്ധ്യാനമസ്കാരം (കത്തീഡ്രൽ)
: കബറിങ്കൽ ധൂപപ്രാർത്ഥന
: ശ്ലൈഹിക ആശിർവാദം

**ജൂലൈ 15 (ബുധൻ)**

8.00 a.m. : പ്രഭാത നമസ്ക്കാരം
: ആഘോഷമായ **പൊന്തിഫിക്കൽ കുർബാന** (വിശുദ്ധ സമൂഹബലി)
: കബറിങ്കൽ ധൂപപ്രാർത്ഥന

# ദൈവദാസൻ മാർ ഈവാനിയോസിന്റെ ജീവിതഘട്ടങ്ങൾ





റവ: ഡോ. ആന്റണി കാക്കനാട്ട്

ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലിത്തായുടെ ജനനം മുതൽ മരണം വരെയുള്ള ജീവിതത്തെയും തുടർന്ന് ഇന്നു വരെയുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വളർച്ചയേയും ഇപ്പോഴത്തെ അവസ്ഥയെയും ഒന്നിച്ച് കാണാനും വ്യാഖ്യാനിക്കാനുമാണ് ഈ പ്രതിപാദനത്തിലൂടെ ഉദ്ദേശിക്കുന്നത്. മാർ ഈവാനിയോസ് തിരുമേനിയുടെ അഞ്ച് ജീവിതഘട്ടങ്ങളേയും അദ്ദേഹത്തിന്റെ ജീവിതത്തിലെ നാല് പിൻവാങ്ങലുകളേയും ഈ അദ്ധ്യായത്തിൽ വിവരിക്കുന്നു.

**പശ്ചാത്തലം**

പതിനാറാം നൂറ്റാണ്ടിലെ പ്രോട്ടസ്റ്റന്റ് വിഭജനത്തിനു ശേഷം കത്തോലിക്കാസഭയും പ്രോട്ടസ്റ്റന്റ് സഭയും പ്രേഷിതപ്രവർത്തനങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. പ്രോട്ടസ്റ്റന്റ് സഭ പല വിഭാഗങ്ങളായി വിഭജിക്കപ്പെട്ടിരുന്ന പശ്ചാത്തലത്തിൽ വിവിധ പ്രോട്ടസ്റ്റന്റ് വിഭാഗങ്ങൾ ഒരു സ്ഥലത്ത് മിഷൻ പ്രവർത്തനങ്ങൾ ആരംഭിച്ചപ്പോൾ പ്രശ്നങ്ങൾ ഉടലെടുത്തു. ഈ പശ്ചാത്തലത്തിൽ 1910-ൽ ഇംഗ്ലണ്ടിലെ എഡിൻബറോ എന്ന സ്ഥലത്ത് പ്രോട്ടസ്റ്റന്റ് സഭ ഒരു കോൺഫറൻസ് വിളിച്ചുകൂട്ടി. ഐക്യവും പ്രേഷിതപ്രവർത്തനവും എന്നതായിരുന്നു ചർച്ചാവിഷയം. ഐക്യം കൂടാതെ സുവിശേഷപ്രഘോഷണം ഫലവത്താകില്ല എന്ന ബോധ്യത്തിൽ കോൺഫറൻസ് എത്തിചേർന്നു. ഈ കാര്യങ്ങൾ ലോകത്തിലെ വിവിധ പ്രോട്ടസ്റ്റന്റ് മിഷനറിമാരുമായി ചർച്ച ചെയ്യുന്നതിന് അമേരിക്കക്കാരൻ ഡോക്ടർ മോട്ടിനെ നിയോഗിച്ചു. അദ്ദേഹം 1912-ൽ കൽക്കത്തായിലെ സെറാമ്പൂരിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി. ഈ സമ്മേളനത്തിൽ മലങ്കര സുറിയാനി സഭയിൽ നിന്നും സഭാതലവൻ വട്ടശ്ശേരിൽ മാർ ദിവന്ന്യാസോസും ഫാദർ പി. റ്റി. ഗീവർഗ്ഗീസും (മാർ ഈവാനിയോസും) പങ്കെടുത്തു. ഈ സമ്മേളനത്തിലെ ഐക്യവും പ്രേഷിതപ്രവർത്തനവും എന്ന ചിന്ത ഫാ. പി. റ്റി. ഗീവർഗ്ഗീസിന്റെ പിൽ ക്കാല ജീവിതത്തെ വളരെ സ്വാധീനിച്ചു.

**1. മാർ ഈവാനിയാസ്, ഒന്നാം ഘട്ടം: 1882-1913 (പഴയ സെമിനാരിയിൽ)**

1882 - ൽ മാവേലിക്കരയിൽ ജനിച്ച പി.റ്റി. ഗീവർഗീസ് പ്രാഥമിക വിദ്യാഭ്യാസത്തിന് ശേഷം മദ്രാസ്

യൂണിവേഴ്സിറ്റിയിൽ നിന്നും എം.എ ബിരുദം നേടി. 1908-ൽ വൈദികനായിത്തീർന്ന ഫാദർ പി. റ്റി. ഗീവർ ഗ്ഗീസ് കോട്ടയം എം. ഡി ഹൈസ്കൂളിന്റെ പ്രിൻസിപ്പലായി നിയമിതനായി. കോട്ടയത്തുള്ള പഴയ സെമിനാരിയിൽ താമസിച്ചുകൊണ്ടാണ് ഈ ശുശ്രൂഷ നിർവ്വഹിച്ചിരുന്നത്. പഴയ സെമിനാരി മലങ്കര സുറിയാനി സമുഹത്തിന്റെ കേന്ദ്രമായിരുന്നു. ഈ കാലഘട്ടത്തിനു മുമ്പ് തന്നെ മലങ്കര സഭ മൂന്ന് പിളർപ്പുകൾക്ക് സാക്ഷിയായി. 1772-ൽ മാർ ദിവന്ന്യാസിയോസ് ഒന്നാമന്റെ കാലത്ത് മലങ്കര സഭയിലെ ഒരു ചെറിയ വിഭാഗം തൊഴിയൂർ സഭ എന്ന പേരിൽ സഭയിൽ നിന്നും മാറിനിന്നു. ചർച്ച് മിഷനറി സൊസൈറ്റിയിലെ (CMS) ചില അംഗങ്ങളെ മലങ്കര പള്ളികളിൽ പ്രസംഗിക്കുവാൻ അനുവദിച്ചതുവഴി പ്രോട്ടസ്റ്റന്റ് ആശയങ്ങൾ മലങ്കര പള്ളികളിൽ അവർ പഠിപ്പിച്ചു. തത്ഫലമായി 1836-ൽ മാവേലിക്കരയിൽ നടന്ന സുനഹദോസിൽ വച്ച് ഇംഗ്ലീഷ് മിഷനറിമാരെ പുറത്താക്കി. അതുവഴിയായി 6000 കുംടുംബങ്ങൾ മലങ്കര സഭയ്ക്ക് നഷ്ടമായി, അവരാണ് പിന്നീട് CSI ക്കാരായി തീർന്നത്. തുടർന്ന് പ്രോട്ടസ്റ്റന്റ് ആശയങ്ങൾ വീണ്ടും മലങ്കരയിൽ സജീവമായി 1876- ലെ മുളന്തുരുത്തി സുനഹദോസിൽ നവീകരണ ആശയക്കാരെ പുറത്താക്കി അവർ പിന്നീട് മാർത്തോമ്മാ സഭ എന്ന് അറിയപ്പെട്ടു. ഇപ്രകാരം മൂന്ന് പിളർപ്പുകൾ നേരിട്ട സഭയുടെ കേന്ദ്രത്തിലേക്കാണ് 1908-ൽ ഫാദർ പി.റ്റി. ഗീവർഗ്ഗീസ് താമസമാക്കിയത്.

1911-ൽ അബ്ദുള്ള പാത്രിയർക്കീസ് അന്ത്യോക്യായിൽ നിന്നും മലങ്കരയിൽ എത്തുകയും ഈ സഭയുടെ ഭൗതികവും ആത്മീയവുമായ പൂർണ്ണ അധികാരം പാത്രിയർക്കീസിന് എഴുതി നല്കുന്നതിന് മലങ്കര സഭയിലെ പിതാക്കന്മാരോട് കൽപിക്കുകയും ചെയ്തു. മലങ്കരസഭയുടെ മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ മാർ ദിവന്ന്യാസിയോസ് പ്രസ്തുത കൽപനയിൽ ഒപ്പിട്ടില്ല, മറ്റ് മൂന്ന് പിതാക്കന്മാർ കൽപനയിൽ ഒപ്പിടുകയുണ്ടായി. അതിനാൽ വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസ് മുടക്കുകയും സഭയിൽ പ്രശ്നങ്ങൾ ആരംഭിക്കുകയും ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അഴിക്കുന്നതിനായി ഫാ. പി. റ്റി. ഗീവഗ്ഗീസ് മുൻകൈ എടുത്ത് അന്ത്യോക്യായിലെ മുൻ പാത്രിയർക്കീസ് അബ്ദദ് മ്ശിഹായെ മലങ്കരയിലേയ്ക്ക് വിളിക്കുകയും അദ്ദേഹം വന്ന് വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അഴിക്കുകയും 1912-ൽ കാതോലിക്കേറ്റ് സ്ഥാപിക്കുകയും ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയെ അനുകൂലിച്ചവർ മെത്രാൻകക്ഷിയും പാത്രിയർക്കീസ് ബാവായെ അനുകൂലിച്ചവർ ബാവാകക്ഷിയുമായി. പിൽക്കാലത്ത് മെത്രാൻകക്ഷി ഓർത്തഡോക്സ് സഭയെന്നും, ബാവാകക്ഷി യാക്കോബായ സഭയെന്നും അറിയപ്പെട്ടു. അങ്ങനെ മലങ്കരയിൽ നാലാമത്തെ വലിയൊരു പിളർപ്പുണ്ടായി. പഴയ സെമിനാരിയുടെ അങ്കണം മുഴുവൻ രണ്ടു ഗ്രൂപ്പിലേയും പരസ്പരം കലഹിക്കുന്ന വ്യക്തികളെകൊണ്ട് നിറഞ്ഞു. വട്ടശ്ശേരിൽ തിരുമേനിയുടെ അംഗരക്ഷകനായിരുന്ന ആനപ്പാപ്പിയെ മറുഭാഗം വധിച്ചു. അങ്ങനെ പരിശുദ്ധമായ പഴയ സെമിനാരിയുടെ പരിസരം മുഴുവൻ വഴക്കിന്റേയും തിന്മയുടേയും കേന്ദ്രമായി. ഇത് ഫാ. പി. റ്റി. ഗീവർഗ്ഗീസിനെ ഏറെ വേദനിപ്പിച്ചു. തന്റെ സഭയുടെ തകർച്ചയിൽ അദ്ദേഹം ഏറെ ദുഃഖിതനായി. തന്റെ ആത്മകഥയായ ഗിരിദീപത്തിൽ അദ്ദേഹം ഇപ്രകാരം എഴുതി: "മലങ്കര സുറിയാനി സമുദായത്തിലെ ദ്വന്ദയുദ്ധങ്ങൾ, തമ്മിൽ ത്തമ്മിലുണ്ടായിരുന്ന തൊഴുത്തിൽ കുത്ത്, അനർഹമായ വ്യാമോഹം, സ്വാർത്ഥപരമായ അഭിവാഞ്ച എന്നിവയെല്ലാം കൂടി ഒടുവിൽപഴയ സെമിനാരിയുടെ മുറ്റത്തെ രക്തം കൊണ്ട് കുളിപ്പിച്ചല്ലോ എന്നു നാം വിഷാദിച്ചു. സാമുദായികമായ ദുരഭിമാനവും വാശിയും കൊലപാതകത്തിലേക്കുതന്നെ മനുഷ്യരെ ഇറക്കിവിട്ടുകളഞ്ഞു" (ഗിരിദീപം 30). ഈ പശ്ചാത്തലത്തിലാണ് അദ്ദേഹം 1912-ൽ സെറാമ്പൂരിലെ മീറ്റിംഗിൽ സംബന്ധിക്കുന്നത്.

**2. മാർ ഈവാനിയോസ്, രണ്ടാം ഘട്ടം: 1913-1919 (സെറാമ്പൂരിൽ)**

മെത്രാൻകക്ഷി, ബാവാകക്ഷി എന്നിങ്ങനെ മലങ്കര സഭ 1912-ൽ രണ്ടായി പിളർന്നതോടുകൂടി സഭയിൽ വ്യവഹാരങ്ങളും വഴക്കും അസ്വസ്ഥതയും ആരംഭിച്ചു. ഇത് ഫാ. പി. റ്റി. ഗീവർഗ്ഗീസിനെ ഏറെ വേദനിപ്പിച്ചു. 1912 ൽ സെറാമ്പൂരിലെ മീറ്റിംഗിൽ വച്ച് കോളേജ് പ്രിൻസിപ്പൽ ഡോ. ഹവ്വൽസ് ഫാ. പി. റ്റി. ഗീവർഗ്ഗീസിന്റെ ഉന്നത വിദ്യാഭ്യാസ യോഗ്യത മനസ്സിലാക്കി അവിടെ പഠിപ്പിക്കുന്നതിനായി ക്ഷണിച്ചിരുന്നു. എന്നാൽ ഫാ. പി.റ്റി. ഗീവഗ്ഗീസ് ആ ക്ഷണം നിരസിച്ചു. പിന്നീട് ഡോക്ടർ ഹവ്വൽസ്സ് ഫാ. പി. റ്റി. ഗീവർഗ്ഗീസിനെ സെറാമ്പൂരിലേയ്ക്ക് നിരന്തരം ക്ഷണിച്ചുകൊണ്ടിരുന്നു. അങ്ങനെ വട്ടശ്ശേരിൽ തിരുമേനിയുടെ അനുവാദത്തോടെ അദ്ദേഹം 1913-ൽ സെറാമ്പൂരിലേയ്ക്ക് പോയി. സെറാമ്പൂരിലേയ്ക്കുള്ള യാത്രയെക്കുറിച്ച് ഗിരിദീപത്തിൽ ഇപ്രകാരം എഴുതുന്നു. "ഏറെ ദിവസങ്ങളായി നെഞ്ചിന്മേൽ വെയ്ക്കപ്പെട്ടിരുന്ന ഒരു പാറക്കല്ല് പെട്ടെന്ന് എടുത്തു മാറ്റിയാൽ എങ്ങനെയോ, അതുപോലെ, അനുക്ഷണം നമുക്ക് വലിയ ഒരു ആശ്വാസവും സുഖവും തോന്നി" (ഗിരിദീപം 49).

ഫാദർ പി. റ്റി. ഗീവർഗ്ഗീസിന്റെ ജീവിതത്തിൽ ഒരു ഉപേക്ഷിക്കലിന്റെ അഥവാ പിൻവാങ്ങലിന്റെ ആദ്ധ്യാത്മികത നിരന്തരം കാണാൻ സാധിക്കും. അദ്ദേഹം ഒരു സ്ഥലത്ത് നിറഞ്ഞുനില്ക്കുമ്പോൾ, കത്തിജ്വലിച്ചുനില്ക്കുമ്പോൾ അവിടം വിട്ടുപേക്ഷിക്കും. കോട്ടയത്ത് എം. ഡി. സെമിനാരിയുടെ പ്രിൻസിപ്പലായും, വട്ടശ്ശേരിൽ തിരുമേനി കഴിഞ്ഞാൽ പിന്നെ സഭയ്ക്ക് നേതൃത്വം നല്കിയിരുന്ന ഫാ. പി. റ്റി. ഗീവർഗ്ഗീസ് കോട്ടയത്ത് കത്തി ജ്വലിച്ചു നിൽക്കുമ്പോൾ ആദ്ധ്യാത്മിക സംഘർഷം മൂലം എം.ഡി. സെമിനാരി വിട്ട് സെറാമ്പൂരിലേക്ക് യാത്രയായി. ഇത് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒന്നാം പിൻവാങ്ങലാണ്.

1913-ൽ സെറാമ്പൂരിൽ പ്രൊഫസറായി അദ്ദേഹം ശുശ്രൂഷ ആരം ഭിച്ചു. മാസം 1000 രൂപ ശമ്പളം ലഭിച്ചിരുന്നു. ഇന്നത്തെ 10 ലക്ഷം രൂപായുടെ വില അന്ന് 1000 രൂപയ്ക്ക് ഉണ്ട്. ഒരു വർഷത്തെശമ്പളം വട്ടിപ്പണ ത്തേക്കാൾ ഉണ്ടല്ലോ എന്ന് വട്ടശ്ശേരിൽ തിരുമേനി ഫാ. പി. റ്റി. ഗീവർഗ്ഗീസിനോട് പറഞ്ഞു. തനിക്കു ലഭിച്ച പണം എം.ഡി. സെമിനാരിയ്ക്കും വൈദിക കോളേജിനു വേണ്ടിയും ചിലവഴിച്ചതു കൂടാതെ ധാരാളം ചെറുപ്പക്കാരെ സെറാമ്പൂരിൽ കൊണ്ടു പോയി അദ്ദേഹം പഠിപ്പിച്ചു.

സെറാമ്പൂർ വാസം അദ്ദേഹത്തിന്റെ ജീവിതത്തെ മാറ്റി മറിച്ചു. ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കണം എന്ന ചിന്ത അദ്ദേഹത്തെ സ്വാധീനിച്ചു. കത്തോലിക്കാ മിഷനറിമാരുടേയും പ്രൊട്ടസ്റ്റന്റ് മിഷനറി മാരുടേയും പ്രേഷിത പ്രവർത്തനങ്ങൾ അദ്ദേഹത്തെ ഏറെ സ്വാധീനിച്ചു. "ഭാരതഭൂമിയുടെ ആത്മോൽക്കർഷാർത്ഥം അന്യരാജ്യങ്ങളിൽനിന്നു പലരും ഇവിടെ എത്തി. ആരോഗ്യവും ധനവും, പരിഗണിക്കാതെ സുവിശേഷപ്രചരണം ചെയ്തുവരുന്നത് കണ്ടുകൊണ്ടിരുന്നിട്ടും, പൂർവ്വിക സഭയുടെ ക്ഷന്തവ്യമല്ലാത്ത ആലസ്യത്തേയും വിസ്മൃതിയേയും കുറിച്ച് അവരിൽ ചിലർ അഭിമുഖമായി ചോദിക്കുകപോലും ചെയ്തിട്ടും ഉണരാതെയും എണീക്കാതെയുമുള്ള നമ്മുടെ ആ പഴയ കിടപ്പ് അത്യന്തം ലജ്ജാകരവും കുറ്റകരവും ആണെന്ന് മനസ്സിലാക്കികൊണ്ട് ഇപ്പോഴെങ്കിലും അതിനെപ്പറ്റി പശ്ചാത്തപിക്കുവാൻ കഴിയുന്നില്ലെങ്കിൽ അതു വലിയ നിർഭാഗ്യമായിതന്നെ കരുതപ്പെടേണ്ടതാണ്. നിശ്ചയമായും ഭാരതഭൂമിയുടെ അവിശ്വാസത്തിനും ആത്മീയമായ അതിന്റെ അജ്ഞാനത്തിനും ഒരു കാലത്ത് മലങ്കര സുറിയാനി സമുദായം സമാധാനം പറയേണ്ടതായിത്തന്നെ വന്നുകൂടും'' **(ഗിരിദീപം, 57-58)**. എന്റെ സഭ നവീകരിക്കപ്പെടാതെ സുവിശേഷ ശുശ്രൂഷ ഫലവത്താകില്ല എന്നും, എന്റെ സഭ നവീകരിക്കപ്പെടാൻ ഞാനാണ് ആദ്യം നവീകരിക്കപ്പെടേണ്ടത് എന്നുമുള്ള ബോധ്യം അദ്ദേഹത്തെ ശക്തിപ്പെടുത്തി. അതിനു വേണ്ടി അദ്ദേഹം ഒരു ആഴമായ ആദ്ധ്യാത്മിക ജീവിതത്തിന് തന്നെ ത്തന്നെ സമർപ്പിച്ചു. ഒരു രണ്ടു നില വീട് വാടകയ്ക്ക് എടുത്ത് താത്പര്യമുള്ള ചെറുപ്പക്കാരെ കൂടെ കൂട്ടി കർശനമായ ഒരു പൗരസ്ത്യ ആദ്ധ്യാത്മികത ജീവിക്കാനാരംഭിച്ചു. യാമപ്രാർത്ഥന, നോമ്പ്, വർജ്ജന, ഉപവാസം, വി. ഗ്രന്ഥ ധ്യാനം, വി. ഗ്രന്ഥപഠനം, വി. കുർബാന എന്നിവ യിലധിഷ്ഠിതമായ ഒരു ആദ്ധ്യാത്മികത ജീവിക്കാനാരംഭിച്ചു. ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കാൻ ഒരു മിഷനറി സമൂഹം ആരംഭിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. സ്വന്തം സമുദായത്തിന്റെ സുവിശേഷത്തോടുള്ള താത്പര്യ കുറവിൽ അദ്ദേഹം ഏറെ വേദനിച്ചു. ഒരു കാലത്ത് ഈ ഉപേക്ഷയ്ക്ക് ദൈവത്തോട് നാം കണക്ക് ബോധിപ്പി ക്കേണ്ടിവരും എന്ന് അദ്ദേഹം പറഞ്ഞു. ദീർഘനാളത്തെ പ്രാർത്ഥ നയ്ക്കു ശേഷം ഒരു മിഷനറി സമൂഹം പ്രായോഗികമല്ലെന്നു മനസി ലാക്കി. അവിവാഹിതരായ, സ്വയം സമർപ്പിതരായ, യഥാർത്ഥമായ ദൈവഭക്തിയും ദൈവസ്നേഹമുള്ള സുവിശേഷകന്മാർ സഭയിൽ ഉണ്ടായെങ്കിൽ മാത്രമേ സുവിശേഷശുശ്രൂഷ ഫലവത്താകയുള്ളൂ എന്ന് മനസ്സിലാക്കി ഒരു ആശ്രമ പ്രസ്ഥാനം ആരംഭിക്കാൻ അദ്ദേഹം തീരുമാനിച്ചു. ഒരു സന്യാസജീവിതത്തിലൂടെ സ്വയം നവീകരിച്ച്, തന്റെ സഭയെ നവീകരിച്ച് ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കാനുള്ള ആഗ്രഹത്തിൽ അദ്ദേഹം സെറാമ്പൂർ ഉപേക്ഷിച്ചു. യേശുമിശിഹായെപ്പോലെ സ്വയം പരിത്യജിച്ച്, ക്രിസ്തുശിഷ്യരെപ്പോലെ സകലതും ഉപേക്ഷിച്ചുകൊണ്ട് ഒരു സന്യാസിക്ക് ഇപ്രകാരം യഥാർത്ഥ സുവിശേഷകനാകാൻ സാധിക്കുമെന്നും മനസ്സിലാക്കി അദ്ദേഹം സെറാമ്പൂർ വിട്ട് മുണ്ടൻമല കയറി.

**3. മാർ ഈവാനിയോസ്,**
**മൂന്നാം ഘട്ടം: 1919-1930 (മുണ്ടൻമലയിൽ)**

സെറാമ്പൂരിൽ കത്തിജ്വലിച്ചിരുന്ന ഫാ. പി.റ്റി. ഗീവർഗ്ഗീസ് സെറാ മ്പൂരിലെ എല്ലാ ആനുകൂല്യങ്ങളും പദവിയും സമ്പത്തും എല്ലാം വിട്ടു പേക്ഷിച്ച് കാഷായ വസ്ത്രം ധരിച്ച് മൺചട്ടി എടുത്ത് ഒരു താപസ ജീവിതത്തിനായി മുണ്ടൻമല കയറി. ഇത് അദ്ദേഹത്തിന്റെ രണ്ടാം പിൻ വാങ്ങലാണ്. പഞ്ചാബിൽ ഒരു ആശ്രമം ആരംഭിക്കാനാണ് അദ്ദേഹം ആഗ്രഹിച്ചത്. ഈ കാര്യം പല സുഹൃത്തുക്കളോടും പങ്കുവച്ചു. അദ്ദേഹ ത്തിന്റെ സുഹൃത്തായ ജോൺ വക്കീൽ ഇതറിഞ്ഞ് മുണ്ടൻമലയിൽ തനിക്കുണ്ടായിരുന്ന 100 ഏക്കർ സ്ഥലം ആശ്രമത്തിനായി വിട്ടുനൽകാമെന്നു പറഞ്ഞു. അങ്ങനെ മുണ്ടൻമലയിൽ കുടിൽകെട്ടി ആശ്രമം ആരംഭിച്ചു.ഫാ. പി. റ്റി. ഗീവർഗ്ഗീസ് തന്റെ പിതാവിന്റെ കൈയ്യിൽ നിന്നും 1500 രൂപാ വാങ്ങി 250 ഏക്കർ സ്ഥലം കൂടി വാങ്ങിച്ചു. പിന്നീട് 50 ഏക്കർ സ്ഥലം കൂട്ടിചേർത്തു. അങ്ങനെ 400 ഏക്കർ സ്ഥലത്ത് ആശ്രമം ആരംഭിച്ചു.

മുണ്ടൻമലയിൽ ഒരു താപസ ജീവിതം അദ്ദേഹവും ശിഷ്യന്മാരും ആരംഭിച്ചു. അങ്ങനെ മുണ്ടൻ മലയിൽ സുവിശേഷ ചൈതന്യം ഒഴുകി, ധാരാളം ആളുകൾ മുണ്ടൻമലയിലേക്ക് കടന്നുവന്നു. നോമ്പുകാലത്ത് മുണ്ടൻമലയിൽ ധാരാളം വിശ്വാസികൾ ഓടി എത്തി. 1925 ൽ ഫാ. പി.റ്റി. ഗീവർഗ്ഗീസിനെ ബഥനിയുടെ മെത്രാനായി വാഴിച്ചു. പ്രസ്തുത ചടങ്ങിൽ മാർ ഈവാനിയോസ് ഒരു ദീർഘ പ്രസംഗം നടത്തി. കാതോലിക്കാ ബാവയും മറ്റ് പിതാക്കന്മാരും ഇരിക്കുന്ന വേദിയിൽ വച്ച് അദ്ദേഹം ഐക്യത്തിന്റെ ആവശ്യകതയെക്കുറിച്ച് പറഞ്ഞു. മാർതോമ്മാക്കാരു മായും, കത്തോലിക്കരുമായും, യാക്കോബായ ക്കാരുമായും എല്ലാം നാം ഐക്യം സ്ഥാപിക്കണം. കർത്താവിന്റെ ശരീരമായ സഭ മുറിക്കപ്പെട്ടി രിക്കുന്നു. ഐക്യമില്ലാതെ സുവിശേഷ ശുശ്രൂഷ ഫലവത്താകില്ല. പ്രസ്തുത മീറ്റിംഗിൽ അദ്ദേഹം വീണ്ടും പറഞ്ഞു. നമ്മുടെ

കാതോലിക്കാ ബാവയ്ക്ക് താമസിക്കാൻ മനോഹരമായ ഒരു കാതോലിക്കേറ്റ് പണിയണം. നമ്മുടെ മെത്രാന്മാരുടെ സമൂഹത്തിലെ വിലയ്ക്കും നിലയ്ക്കു മനുസരിച്ച് നല്ല മെത്രാസന മന്ദിരങ്ങൾ പണിയണം. എന്നാൽ ബഥനിമെത്രാൻ ബഥനി ആശ്രമത്തിന്റെ കുടിലിൽ താമസിക്കും. നമ്മുടെ ബാവയ്ക്കും മറ്റു പിതാക്കന്മാർക്കും രത്നഖചിതമുള്ള സ്ലീബായും അംശവടിയും നിങ്ങൾ നല്കണം. എന്നാൽ ബഥനി മെത്രാൻ തടി കൊണ്ടുള്ള അംശവടിയും സ്ലീബായും ഉപയോഗിക്കും. ബഥനി മെത്രാൻ മൺചട്ടിയിൽ ആഹാരം കഴിക്കും. ഒരു താപസന്റെ ജീവിത വിശുദ്ധിയുടെ ആഴങ്ങൾ ഈ വാക്കുകളിൽ നമുക്ക് കാണാൻ സാധിക്കും.

1926-ൽ പരുമലയിൽ കൂടിയ ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് റോമാ സഭയുമായി പുനരൈക്യത്തിനുള്ള സാധ്യത ആരായാൻ മാർ ഈവാനിയോസിനെ ചുമതല ഏൽപ്പിച്ചു. എന്നാൽ അതിനുള്ള സാധ്യതകൾ തെളിഞ്ഞു വന്നപ്പോൾ സഭാ നേതൃത്വം പുനരൈക്യം എന്ന ആശയത്തിൽ നിന്നും പിന്മാറി. മാർ ഈവാനി യോസും ശിഷ്യരും മുണ്ടന്മലയിൽ ജീവിച്ച കർശനമായ സന്യാസ ആദ്ധ്യാത്മികതയിൽ പരിശുദ്ധാത്മാവിന്റെ അഭിഷേകം ഉണ്ടായി. കർത്താവിന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്. ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുവാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു എന്ന ബോധ്യത്തിൽ മാർ ഈവാനിയോസും ശിഷ്യരും മുണ്ടൻമല ഇറങ്ങി. പിതാവേ ഞാനും നീയും ഒന്നായിരിക്കുന്നതുപോലെ അവരും നമ്മിൽ ഒന്നായിരിക്കുവാൻ വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു" എന്ന യേശുവിന്റെ ആഗ്രഹവും (യോഹ. 17:21-22), ''നിങ്ങൾ ലോകം മുഴുവൻ പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രഘോഷിക്കണം'' എന്ന യേശുവിന്റെ കൽപനയും (മർക്കോ. 16:15) അടിസ്ഥാന പ്രമാണമായി കരുതി അവർ 1930 ആഗസ്റ്റ് 20 ന് മുണ്ടന്മല ഇറങ്ങി. തുടർന്ന് വെണ്ണിക്കുളത്തും പിന്നീട് തിരുമൂലപുരത്തും താമസമാക്കി. 1930 സെപ്റ്റംബർ 20-ന് കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടു. മുണ്ടൻമലയിൽ ആശ്രമത്തിന്റെ പേരിൽ ഉണ്ടായിരുന്ന 400 ഏക്കർ സ്ഥലവും അതിന്റെ ആസ്തിയും ഓർത്തഡോക്സ് സഭയിലെ ട്രസ്റ്റിമാരെ വിളിച്ച് ചുമതല അവരെ ഏൽപ്പിച്ചു. പ്രാർത്ഥനാ പുസ്തകം മാത്രം എടുത്ത് ശിഷ്യരുമൊത്ത് ഒന്നുമില്ലാത്തവനായി ദൈവത്തിൽ ശരണംവച്ച് മുണ്ടൻമല ഇറങ്ങി. ഇത് അദ്ദേഹത്തിന്റെ മൂന്നാമത്തെ പിൻവാങ്ങലാണ്. മുണ്ടൻമലയിൽ ജ്വലിച്ചു നിന്നിരുന്ന മാർ ഈവാനിയോസ് പരിശുദ്ധാത്മ അഭിഷേകത്തിൽ സ്ഥാനം, അംഗീകാരം, സുരക്ഷിതത്വം, അധികാരം, സമ്പത്ത് എല്ലാം ഉപേക്ഷിച്ച് മുണ്ടൻമല ഇറങ്ങി. മുണ്ടൻമല ഇറക്കം ഒരു സന്യാസിയുടെ ഉപേക്ഷിക്കലിന്റെ യഥാർത്ഥ അടയാളമായിരുന്നു.

മുണ്ടൻമല ഇറങ്ങി വെണ്ണിക്കുളത്തും പിന്നീട് തിരുമൂലപുരത്തും വന്ന് താമസിച്ച മാർ ഈവാനിയോസ് കാതോലിക്കാ ബാവായ്ക്ക് എഴുതിയ കത്തിൽ ഇപ്രകാരം പറയുന്നു. "മലങ്കര സഭയിലെ അധികാര മത്സരങ്ങളും പിളർപ്പുകളും വ്യവഹാരങ്ങളും ഇനിയും തുടർന്നു പോകുന്നിടത്തോളം കാലം ഇപ്പോൾ ഉണ്ടായതിന്റെ സഹസ്രമടങ്ങ് ആത്മീയ അധോഗതിയും നാശവും ജനസമൂഹത്തിനുണ്ടാകുമെന്നും ദൈവ തിരുനാമം പൂർവ്വാധികം നിന്ദിക്കപ്പെടുമെന്നും എനിക്ക് സത്യമായി മനോബോധ്യമുണ്ട്. അതിനാൽ ദൈവതിരുനാമം മഹത്വീകരിക്കാൻ തക്കവണ്ണമുള്ള ഒരു പ്രസ്ഥാനം (പുനരൈക്യ പ്രസ്ഥാനം) അവിടുന്ന് യോജിച്ച് സ്വീകരിക്കണമെന്ന് അപേക്ഷിക്കുന്നു''. ചുരുക്കത്തിൽ താനായിരിക്കുന്ന സഭയുടെ ആത്മീയമായ തകർച്ചയിൽ മനംനൊന്ത് തന്റെ സഭയെ നവീകരിക്കുവാനും ദൈവതിരുനാമം മഹത്വീകരിക്കുവാനും അദ്ദേഹം ആഗ്രഹിച്ചു. അങ്ങനെ പരിശുദ്ധാത്മ പ്രേരണയാൽ ഐക്യത്തിനു വേണ്ടിയും സുവിശേഷ പ്രഘോഷണത്തിനു വേണ്ടിയും അദ്ദേഹം എല്ലാം ഉപേക്ഷിച്ച് ഒന്നും ഇല്ലാത്തവനായി മുണ്ടൻമല ഇറങ്ങി.

**4. മാർ ഈവാനിയോസ്, നാലാം ഘട്ടം: 1930 - 1953 (തിരുവനന്തപുരം)**

1930-ൽ എന്താണ് സംഭവിച്ചത്? ഒരു വിഭജനമായിരുന്നോ? പുതിയ കക്ഷി രൂപീകരിക്കുകയായിരുന്നോ? പുതിയ സഭ രൂപീകരിക്കുകയായി രുന്നോ? ഇത് മൂന്നുമല്ല 1930 - ൽ സംഭവിച്ചത്. 1930-ൽ പരിശുദ്ധാത്മാ വിന്റെ ഒരു പ്രത്യേക ഇടപെടൽ ഉണ്ടായി. ഐക്യത്തിനു വേണ്ടിയും സുവിശേഷ പ്രഘോഷണത്തിനു വേണ്ടിയും ആത്മാവിൽ നിറഞ്ഞവ നായി എല്ലാം വിട്ടുപേക്ഷിച്ച് മുണ്ടന്മല ഇറങ്ങി. പുനരൈക്യം എന്ന ആശയം മലങ്കര സഭയെ തകർക്കാനായിരുന്നില്ല. പിന്നെയോ മലങ്കര സഭയെ നവീകരിച്ച് സുവിശേഷ ശുശ്രൂഷയ്ക്ക് ഒരുക്കുന്നതിനായിരുന്നു. 1911 മുതൽ മലങ്കരസഭയുടെ ശക്തി മുഴുവൻ വഴക്കിനും വ്യവഹാര ത്തിനും മാൽസര്യത്തിനും ചെലവഴിക്കേണ്ടി വന്നത് അദ്ദേഹത്തെ വളരെ വേദനിപ്പിച്ചു. ഈ പശ്ചാത്തലത്തിലാണ് പുനരൈക്യവും, സുവി ശേഷ പ്രഘോഷണവും എന്നീ ചിന്തകൾ ശക്തിപ്പെട്ടത്. ഇക്കാര്യത്തിനു വേണ്ടി ദീർഘനാൾ അദ്ദേഹം പ്രാർത്ഥിച്ച് ഒരുങ്ങി. ഗിരിദീപത്തിൽ അദ്ദേഹം ഇപ്രകാരം എഴുതുന്നു: "ദൈവഹിതം എന്തു തന്നെയായിരു ന്നാലും അതിനായി സ്വരാജ്യത്തെയോ സ്വജനങ്ങളെയോ ഉപേക്ഷി ക്കേണ്ടി വന്നാൽ പോലും അവക്കൊക്കെ സന്നദ്ധനായി സുവിശേഷ പ്രചരണാർത്ഥം വരാവുന്ന ക്ലേശങ്ങളെല്ലാം അവഗണിച്ച് ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് ജീവിപ്പാൻ നമ്മെയും ശിഷ്യന്മാരെയും പ്രാപ്തരാക്കണമെ എന്നതായിരുന്നു നാം അപേക്ഷിച്ചു വന്നത്" (ഗിരിദീപം പേജ് 59-60). അങ്ങനെ 1930-ൽ പരിശുദ്ധാത്മാവിന്റെ ഇടപെടലിൽ മാർ ഈവാനിയോസും ശിഷ്യരും മുണ്ടൻമല ഉപേക്ഷിച്ച് കത്തോലിക്കാ

സഭയുടെ കൂട്ടായ്മയിൽ ചേർന്നു. അങ്ങനെ ഈ ചെറിയ സമൂഹം മലങ്കര സുറിയാനി കത്തോലിക്കാ സഭ എന്ന് അറിയപ്പെട്ടു.

യേശു ആത്മാവിൽ നിറഞ്ഞവനായി ദൈവരാജ്യപ്രഘോഷണത്തിന് ഇറങ്ങിയതുപോലെയാണ് മാർ ഈവാനിയോസ് ആത്മാവിൽ നിറഞ്ഞ് ഐക്യത്തിനും സുവിശേഷ പ്രഘോഷണത്തിനുമായി ഇറങ്ങിയത്. യേശു യഹൂദ മതത്തെ നശിപ്പിക്കാനല്ല അതിനെ നവീകരിക്കാനാണ് വന്നത്. പക്ഷേ അതിനെ ഉൾക്കൊള്ളാൻ യഹൂദമത നേതൃ ത്വത്തിന് കഴിഞ്ഞില്ല. മലങ്കര സഭയെ നവീകരിക്കുന്നതിനും ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുന്നതിനുമായി സഭയെ ഒരുക്കുന്ന തിനാണ് മാർ ഈവാനിയോസ് ആഗ്രഹിച്ചത്. പക്ഷേ അത് ഉൾക്കൊ ള്ളാൻ അന്നത്തെ മലങ്കര സഭാ നേതൃത്വത്തിന് കഴിഞ്ഞില്ല. യേശുവിന്റെ മരണ ഉത്ഥാനശേഷം യേശുവിനെ അനുഗമിച്ചവർ ക്രിസ്ത്യാനികളായി അറിയപ്പെട്ടു. അവരെ യഹൂദമതം പീഡിപ്പിച്ചു. അതുപോലെ തന്നെ മാർ ഈവാനിയോസിന്റെ ചിന്തകളെ സ്വീകരിച്ച് പുനരൈക്യപ്പെട്ട മലങ്കര സുറിയാനി കത്തോലിക്കാ സഭയും ആദ്യകാലങ്ങളിൽ പീഡിപ്പിക്കപ്പെട്ടു. മാർ ഈവാനിയോസിനെ വഴിയിൽ തടയുക, ഘെരാവോ ചെയ്യുക, പാരഡിപ്പാട്ട് പാടി അധിക്ഷേപിക്കുക, ശവപ്പെട്ടിയിൽ മാർ ഈവാനിയോസിന്റെ പേരെഴുതി അദ്ദേഹം പോകുന്ന വഴികളിൽ ശവ മടക്ക് നടത്തുക എന്നിങ്ങനെ വിവിധ തരത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ പീഡിപ്പിക്കപ്പെട്ടു. മലങ്കര കത്തോലിക്കാ സഭയി ലേക്കു വന്ന കുടുംബങ്ങൾക്ക് ഭ്രഷ്ട് കൽപ്പിച്ച് അവരെ സമൂഹത്തിന്റെ പൊതുധാരയിൽ നിന്നും അകറ്റി നിർത്തി. പുതിയ പള്ളിയും സെമി ത്തേരിയും പണിയുന്നതിന് തടസ്സം ഉണ്ടാക്കി, ഇപ്രകാരം സഭ വിവിധ തരത്തിൽ പീഡിപ്പിക്കപ്പെട്ടു. യഹൂദമതത്തിന് യേശുക്രിസ്തുവിനെയും അവന്റെ പുനരുത്ഥാനത്തെയും തുടർന്ന് ക്രിസ്തുമതത്തെയും ഉൾക്കൊള്ളാൻ സാധിക്കാഞ്ഞതുപോലെ അന്നത്തെ മലങ്കര സഭാനേതൃത്വത്തിന് മാർ ഈവാനിയോസിനെയും അദ്ദേഹത്തിന്റെ വിശുദ്ധിയെയും മലങ്കര കത്തോലിക്കാ സഭയെയും പൂർണ്ണമായി ഉൾക്കൊള്ളാൻ സാധിച്ചില്ല എന്നതാണ് യാഥാർഥ്യം.

മാർ ഈവാനിയോസിന്റെ ആദ്ധ്യാത്മിക ലക്ഷ്യം സുവിശേഷ പ്രഘോഷണമായിരുന്നു. പുനരൈക്യം അതിനുള്ള വഴി മാത്രമായിരുന്നു. 1932-ൽ അദ്ദേഹം തിരുവനന്തപുരത്ത് ആസ്ഥാനം സ്ഥാപിക്കാൻ താത്പര്യപ്പെട്ടത് ഈ ലക്ഷ്യത്തെ മുൻനിർത്തിയാണ്. പുനരൈക്യമായിരുന്നു ആത്യന്തിക ലക്ഷ്യമെങ്കിൽ അദ്ദേഹം കോട്ടയത്ത് ആസ്ഥാനം തുടങ്ങുമായിരുന്നു. ആയൂർക്ക് തെക്ക് മലങ്കരക്കാരുടെ സാന്നിധ്യം പോലും ഇല്ലായിരുന്നു എന്നു നാം മനസ്സിലാക്കണം. 1932-ൽ തിരുവനന്തപുരം കേന്ദ്രീകരിച്ച് അദ്ദേഹം സുവിശേഷ പ്രഘോഷണം ആരംഭിച്ചു. ബഥനി സന്യാസികളും, സന്യാസിനികളും, അല്മായ പ്രേഷിതരും സുവിശേഷ പ്രഘോഷണത്തിന് നേതൃത്വം നൽകി. മാർത്താണ്ഡം കേന്ദ്രീകരിച്ച് ഫാ. ജോസഫ് കുഴിഞ്ഞാലിന്റെ നേതൃത്വത്തിൽ മേരീമക്കൾ സമൂഹം (D.M.) ആരംഭിക്കുകയും മിഷൻ പ്രവർ ത്തനം ശക്തിപ്പെടുത്തുകയും ചെയ്തു. അങ്ങനെ ആയിരങ്ങൾ മറ്റു മതത്തിൽ നിന്നും മലങ്കര കത്തോലിക്കാ സഭയിലേക്ക് കടന്നുവന്നു. തിരുവനന്തപുരത്തിനു തെക്ക് ഏകദേശം ഒന്നേകാൽലക്ഷം വ്യക്തികൾ പ്രേഷിത പ്രവർത്തനത്തിലൂടെ മലങ്കര കത്തോലിക്കാ സഭയിലെ അംഗങ്ങളായി. എഴുപത്തയ്യായിരം വിശ്വാസികളുള്ള മാർത്താണ്ഡം രൂപതയും അമ്പതിനായിരത്തിലധികം വ്യക്തികളുള്ള പാറശ്ശാല രൂപതയും അതിന്റെ വലിയ അടയാളങ്ങളാണ്. മധ്യതിരുവിതാംകൂറിൽ ബഥനി വൈദികരുടെയും ബഥനി സന്യാസിനികളുടെയും അല്മായ പ്രേഷിതരുടെയും നേതൃത്വത്തിൽ പുനരൈക്യ ശുശ്രൂഷയും പ്രേഷിത ശുശ്രൂഷയും നടന്നു. അങ്ങനെ ധാരാളം ആളുകൾ പുനരൈക്യപ്പെട്ടു. ആദ്യത്തെ നാലുവർഷത്തിൽ 18000 ആളുകളാണ് പുനരൈക്യപ്പെട്ടത്. അന്ന് ധാരാളം സ്കൂളുകളോ, കോളേജുകളോ, ആശുപത്രികളോ, വലിയ പള്ളികളോ, അംഗീകാരമോ, സമൂഹത്തിൽ വിലയോ നിലയോ ഒന്നും ഇല്ലാതിരിന്നിട്ടും ആയിരങ്ങൾ ഈ ചെറിയ സമൂഹത്തി ലേയ്ക്ക് കടന്നുവന്നു കാരണം അത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനമായിരുന്നു. ഈ ചെറിയ സമൂഹത്തിൽ പരിശുദ്ധാത്മാവിന്റെ അടയാളമായ ഐക്യവും സ്നേഹവും നിലനിന്നിരുന്നു. 1953-ൽ മാർ ഈവാനിയോസ് കാലം ചെയ്തു. തിരുവനന്തപുരത്തിന്റെ മെത്രാപ്പോലീത്തായായി ജ്വലിച്ചു നിന്നിരുന്ന അദ്ദേഹം ഈ ലോകത്തുനിന്നും പിൻവാങ്ങി. ഇത് അദ്ദേഹത്തിന്റെ നാലാം പിൻവാങ്ങലാണ്.

**5. മാർ ഈവാനിയോസ്, അഞ്ചാം ഘട്ടം: 1953 (നിത്യതയിലേക്ക്-വിശുദ്ധപദവിയിലേക്ക്)**

1953 ജൂലൈ 15-ന് മാർ ഈവാനിയോസ് കാലം ചെയ്തു. പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ അദ്ദേഹത്തെ കബറടക്കി. ഇന്ന് ഈ കബറിങ്കലേക്ക് ധാരാളം വിശ്വാസികൾ പ്രാർത്ഥിക്കാനായി കടന്നു വരുന്നു. എന്താണ് മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ കാതൽ? എന്തുകൊണ്ടാണ് അദ്ദേഹത്തെ വിശുദ്ധനായി പലരും മനസ്സിലാക്കുക?

സെറാമ്പൂരിൽ വച്ച് കത്തോലിക്കാ പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ മിഷൻ പ്രവർത്തനങ്ങളിൽ ആകൃഷ്ടനായി മാർ ഈവാനിയോസ് സ്വന്തം സഭയുടെ സുവിശേഷത്തോടുള്ള താത്പര്യക്കുറവിനെക്കുറിച്ച് ആകുലനാകുകയും വേദനിക്കുകയും ചെയ്തു കൊണ്ട് ഭാരതത്തിന്റെ അവിശ്വാസത്തിനും ആത്മീയ അജ്ഞതയ്ക്കും മലങ്കര സുറിയാനി സമൂഹം ദൈവത്തോട് കണക്ക് ബോധിപ്പിക്കേണ്ടി വരും എന്ന് ചിന്തിച്ചു (ഗിരിദീപം 56). ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുവാൻ തന്റെ സഭയെ നവീകരിക്കണമെന്നും

അതിന് താനാണ് ആദ്യം നവീകരിക്കപ്പെ ടേണ്ടതെന്നുമുള്ള ബോധ്യങ്ങളിൽ തന്നെത്തന്നെ നവീകരിക്കാൻ സ്വയം സമർപ്പിച്ചു. അങ്ങനെ ഒരു സന്യാസിയുടെ ആദ്ധ്യാത്മികതയുടെ ആഴങ്ങളിലേക്ക് അദ്ദേഹം കടന്നുചെന്നു. അദ്ദേഹം ഇപ്രകാരം എഴുതി. “ഇക്കാര്യങ്ങളിൽ പലപല പരീക്ഷകളെയും നമുക്ക് വിജയിക്കേണ്ടതായി വന്നിട്ടുണ്ട്. സ്വയത്തെ പരിത്യജിക്കുക എന്നുള്ളതിൽ വരാവുന്ന ശാരീരി കവും മാനസികവുമായ പ്രയാസങ്ങളെക്കുറിച്ച് അനുഭവസ്ഥന്മാർ മാത്രമെ മനസ്സിലാക്കിയിരിക്കുകയുള്ളൂവല്ലോ. “ദൈവസേവനത്തെ ക്കാൾ അത്യുത്തമമല്ലയോ ദൈവസമ്പാദനമെന്ന് നമുക്ക് തോന്നി” (ഗിരിദീപം 60–61). ചുരുക്കത്തിൽ സ്വയം നവീകരിച്ച് ദൈവസമ്പാദനത്തിനായി തന്നെത്തന്നെ സമർപ്പിച്ച് സന്യാസത്തിന്റെ ആഴങ്ങളിലേക്ക് കടന്നുചെന്ന് ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കാനുള്ള തീഷ്ണതയിൽ എല്ലാം വിട്ടുപേക്ഷിച്ച് സ്വയം പരിത്യജിച്ച് സുവിശേഷ ശുശ്രൂഷയ്ക്കായി നേരിടേണ്ടിവരുന്ന എല്ലാ സഹനത്തെയും ഏറ്റെടുത്ത് ഒരു സുവിശേഷകനായി തന്നെത്തന്നെ സമർപ്പിച്ചു എന്നതാണ് അദ്ദേഹ ത്തിന്റെ വിശുദ്ധിയുടെ കാതൽ.

ബാല്യത്തിൽ തന്നെ സന്യാസ ജീവിതത്തോട് അദ്ദേഹത്തിന് വളരെ താല്പര്യം ഉണ്ടായിരുന്നു എന്ന് അദ്ദേഹം പ്രസ്താവിക്കുന്നുണ്ട്. ഉന്നത വിദ്യാഭ്യാസത്തിനുശേഷം വിവാഹിതനായി പൗരോഹിത്യ ശുശ്രൂഷ ചെയ്യുവാൻ മലങ്കരസഭയിൽ സാഹചര്യമുണ്ടായിരുന്നു. എന്നിട്ടും ഒരു സന്യാസ ജീവിതത്തിന് അദ്ദേഹം തന്നെത്തന്നെ സമർപ്പിച്ചു. സന്യാസ ജീവിതത്തിന്റെ ആഴങ്ങളിൽ അദ്ദേഹം ജീവിച്ചു. ഒരു കുശവൻ കുഴച്ചുവച്ച കളിമണ്ണ് പോലെ തന്നെത്തന്നെ ദൈവമുമ്പാകെ സമർപ്പിച്ച് ദൈവമേ, നിനക്കിഷ്ടമുള്ള രൂപം നീ തന്നെ രൂപപ്പെടുത്തണമേ എന്ന് നിരന്തരം പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അവസാനം സുവിശേഷ പ്രഘോഷണത്തിനും സഭകളുടെ ഐക്യത്തിനുമായി തന്നെത്തന്നെ പൂർണ്ണമായി സമർപ്പിച്ച് അതിന് നേരിടേണ്ടി വരാവുന്ന എല്ലാ ത്യാഗങ്ങളെയും സ്വീകരിച്ച് എല്ലാം വിട്ടുപേക്ഷിച്ച് ഒന്നു മില്ലാത്തവനായി മുണ്ടൻമല ഇറങ്ങി, മരണംവരെ സുവിശേഷ പ്രഘോ ഷണത്തിനായും ഐക്യത്തിന്റെ ശുശ്രൂഷകൾക്കായും തന്നെത്തന്നെ സമർപ്പിച്ച് നിത്യതയിലേക്ക് കടന്നുപോയി. തന്റെ ശുശ്രൂഷയിലൂടെ ഒന്നേകാൽ ലക്ഷത്തിലധികം പേരെ മാനസാന്തരപ്പെടുത്തി ക്രിസ്തു വിന്റെ അനുയായികളാ ക്കിത്തീർത്തു. നാലുലക്ഷത്തിലധികം ആളുകളെ ഐക്യത്തിലേക്ക് കൊണ്ടുവന്നു. ദൈവം അബ്രഹാമിന് കൊടുത്ത വാഴ്വ് അദ്ദേഹത്തിൽ നിറവേറി. നിനക്ക് ഞാൻ ദേശം തരും, നിനക്ക് ഞാൻ ഒരു ജനതയെ തരും, നീ ഒരു അനുഗ്രഹമായിരിക്കും എന്ന വാഴ്വ് മാർ ഈവാനിയോസിൽ നിറവേറി. മുണ്ടൻമലയിലെ 400 ഏക്കർ സ്ഥലം ഉപേക്ഷിച്ച് ഒന്നുമില്ലാത്തവനായി മല ഇറങ്ങിയപ്പോൾ ഇന്ന് മാർ ഈവാനിയോസ് തിരുമേനിയിലൂടെ മലങ്കരസഭയ്ക്ക് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ദൈവം സ്ഥലം നൽകി. മുണ്ടൻമല ഇറങ്ങിയപ്പോൾ കൂടെ കുറച്ച് ആശ്രമസ്ഥർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ 5 ലക്ഷത്തിലധികം ജനങ്ങളെ ദൈവം നല്കി. നീ ഒരു അനുഗ്രഹമായിരിക്കും എന്ന് അബ്രഹാമിനോട് പറഞ്ഞതുപോലെ അൾത്താരയിൽ ഉയർത്തപ്പെട്ട് ലോകം മുഴുവൻ ബഹുമാനിക്കത്തക്കവിധം അദ്ദേഹത്തിന്റെ വിശുദ്ധ പദവിക്കായി നാം നോക്കിപ്പാർക്കുകയാണ്.

**6. മാർ ഈവാനിയോസ് മെത്രാപ്പോലിത്തായുടെ വിശുദ്ധി**

ഒരു വ്യക്തിയുടെ വിശുദ്ധിയുടെ അടയാളങ്ങൾ അഥവാ ദൈവികതയുടെ ആഴം മരണശേഷം പിൽക്കാല സമൂഹമാണ് തിരിച്ചറി യുന്നത്. യേശുവിന്റെ ജീവിതകാലത്ത് അവിടുന്ന് ദൈവമായിരുന്നിട്ടും ‘അവൻ ആ തച്ചന്റെ മകനല്ലേ? അവന്റെ മാതാപിതാക്കളെയും സഹോദരങ്ങളെയും നമുക്ക് അറിയില്ലേ? നസറത്തിൽ നിന്ന് എന്തെങ്കിലും നന്മ ഉണ്ടാകുമോ’ എന്നിങ്ങനെ യേശുവിനെ സാധാരണക്കാരനായി കാണാൻ ജനം ശ്രമിച്ചിരുന്നു. യേശു ജീവിച്ചിരുന്ന കാലത്ത് അവനിലെ ദൈവത്വത്തെ ഒരു ചെറിയ സമൂഹമേ അംഗീകരിച്ചിരുന്നുള്ളൂ. എന്നാൽ യേശുവിന്റെ മരണത്തിനും, ഉത്ഥാനത്തിനും ശേഷമാണ് പിൽക്കാല സമൂഹം അവനിലെ ദൈവത്വത്തെ പൂർണ്ണമായി മനസ്സിലാക്കിയത്. ഓരോ വിശുദ്ധന്റെയും ജീവിതത്തിൽ ഈ വളർച്ച നമുക്ക് കാണാം.

മാർ ഈവാനിയോസ് 1930–ൽ മുണ്ടൻമലയിൽ നിന്നും ഇറങ്ങി ഐക്യത്തിന്റെയും സുവിശേഷ പ്രഘോഷണത്തിന്റെയും ശുശ്രൂഷ ആരംഭിച്ചതിനുശേഷം അദ്ദേഹത്തിന്റെ പ്രതിയോഗികൾ പോലും പിന്നീട് മാനസാന്തരപ്പെട്ട് അദ്ദേഹത്തിന്റെ ശുശ്രൂഷയോട് ചേർന്നത് അദ്ദേഹത്തിന്റെ വിശുദ്ധിയുടെ അടയാളവും പരിശുദ്ധാത്മാവിന്റെ പ്രവർത്തനവുമാണ്. 1932– ൽ ഓർത്തഡോക്സ് സഭയുടെ നിരണം ഭദ്രാസനാധിപനായി വാഴിക്കപ്പെട്ട ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പുനരൈക്യത്തിനെതിരെ നിരന്തരം പ്രസംഗങ്ങളും മീറ്റിംഗുകളും മധ്യതിരുവിതാംകൂറിൽ നടത്തികൊണ്ടിരുന്നു. വി. പൗലോസ് ആദ്യകാലങ്ങളിൽ ക്രിസ്തുമതത്തെ ഉന്മൂലനം ചെയ്യാൻ പരിശ്രമിച്ചതുപോലെയാണ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പുനരൈക്യ പ്രസ്ഥാനത്തിനെതിരെ പ്രവർത്തിച്ചത്. എന്നാൽ 1937 ൽ ലക്ഷക്കണക്കിന് വിശ്വാസികളും നൂറുകണക്കിന് ഇടവകകളുമുള്ള നിരണം ഭദ്രാസനം വിട്ട് മാർ ഈവാനിയോസ് പിതാവിന്റെ ശിഷ്യനായതും പുനരൈക്യപ്പെട്ട് മലങ്കര കത്തോലിക്കാ സഭാംഗമായതും ഒന്നുമല്ലാതിരുന്ന തിരുവല്ലാ രൂപതയുടെ മെത്രാനായതും മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധ ജീവിതവും അതിലൂടെയുള്ള പരിശുദ്ധാത്മാവിന്റെ ഇടപെടലുമാണ് എന്നതിൽ സംശയമില്ല. 1939 ൽ



ക്നാനയ യാക്കോബായ സഭയുടെ തലവൻ മാർ ദിയസ്കോറസ് മെത്രാപ്പോലീത്താ പുനരൈക്യപ്പെട്ട് മലങ്കര കത്തോലിക്കാ സഭയുടെ ഭാഗമായി. 1977 ൽ തൊഴിയൂർ സ്വതന്ത്രസഭയുടെ തലവൻ പൗലോസ് മാർ പീലിക്സിനോസ് മെത്രാപ്പോലീത്താ സ്വന്തസഭവിട്ട് മലങ്കര കത്തോലിക്കാ സഭാംഗമായി. സ്വന്തം സഭയിലെ സമ്പത്ത്, അധികാരം, അംഗീകാരം, പ്രശസ്തി എന്നിവയെല്ലാം പൂർണ്ണമായി ഉപേക്ഷിച്ച് ഇവയൊന്നമില്ലാതിരുന്ന മലങ്കര കത്തോലിക്കാ സഭയിലേക്ക് ഈ മൂന്ന് പിതാക്കന്മാരും പുനരൈക്യപ്പെട്ടു. ഇവരുടെ പുനരൈക്യം മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധിയുടെ അടയാളവും പരിശുദ്ധാത്മാവിന്റെ ഇടപെടലുമായിരുന്നു എന്നതിന് ചരിത്രം സാക്ഷിയാണ്.

മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ജീവിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന്റെ വിശുദ്ധ ജീവിതത്തെ പലരും അംഗീകരിച്ചിരുന്നു. എന്നാൽ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ കൂടുതൽ ആഴങ്ങൾ ഈ കാലത്ത് നാം മനസിലാക്കാൻ ശ്രമിക്കുകയാണ്. ഇന്ന് മലങ്കര കത്തോലിക്കാ സഭയ്ക്ക് എന്തെല്ലാം ലഭിച്ചുവോ അതിന്റെ എല്ലാ ഉറവിടം മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധിയും അദ്ദേഹത്തി ലുണ്ടായിരുന്ന പരിശുദ്ധാവിന്റെ ഇടപെടലുമാണ്. ഇന്ന് അദ്ദേഹത്തിന്റെ കബറിലേക്ക് ആയിരങ്ങൾ കടന്നുവരുന്നത് അദ്ദേഹത്തിന്റെ വിശുദ്ധിയെക്കുറിച്ച് കൂടുതൽ ബോധ്യം ലഭിച്ചതുകൊണ്ടാണ്.

**ഉപസംഹാരം**

മാർ ഈവാനിയോസ് പിതാവിന്റെ സുവിശേഷത്തോടുള്ള ആഭിമുഖ്യം മലങ്കര കത്തോലിക്കാ സഭയ്ക്ക് ഇന്ന് എത്രമാത്രം നഷ്ടപ്പെട്ടിരിക്കുന്നു എന്നത് നമ്മെയെല്ലാം വേദനിപ്പിക്കേണ്ട യാഥാർത്ഥ്യമാണ്. എല്ലാ മെത്രാന്മാരിലും എല്ലാ വൈദികരിലും എല്ലാ സന്യസ്ഥരിലും എല്ലാ അല്മായരിലും ഒരു സുവിശേഷകന്റെ വിളിയുണ്ട് എന്ന് നാം തിരിച്ചറിയണം. “സുവിശേഷം പ്രഘോഷിക്കുന്നില്ലെങ്കിൽ എനിക്ക് ദുരിതം” (1 കോറ. 9:16) എന്ന വി. പൗലോസിന്റെ ചിന്ത നമ്മെ അസ്വസ്ഥരാക്കണം. അത് നാം തിരിച്ചറിയാതെ ജീവിച്ചാൽ ദൈവത്തിന്റെ മുമ്പിൽ നാം കണക്ക് കൊടുക്കേണ്ടിവരും. മാർ ഈവാനിയോസ് പിതാവിന്റെ ഹൃദയനൊമ്പരം ഓരോ മലങ്കര കത്തോലിക്കന്റെയും ഹൃദയ നൊമ്പരമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. സുവിശേഷത്തെക്കുറിച്ച് നൊമ്പരം തോന്നാത്ത ഒരു സഭയ്ക്ക് അധോഗതിയല്ലാതെ മറ്റൊന്നും ഉണ്ടാകുകയില്ല എന്ന മാർ ഈവാനിയോസ് പിതാവിന്റെ വാക്കുകൾ ഓരോ മലങ്കര കത്തോലിക്കന്റെയും ഹൃദയത്തിൽ നിരന്തരം മുഴങ്ങിക്കൊണ്ടിരിക്കണം. “എത്ര മുറിവേറ്റാലും അതൊന്നും കാര്യമാക്കാതെ എന്തു ചെലവു വരുമെന്ന് കണക്കുകൂട്ടി നോക്കാതെ ദൈവമേ നിനക്ക് ശുശ്രൂഷചെയ്യാൻ അടിയനെ ശക്തനാക്കണമേ” എന്ന ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പ്രാർത്ഥന സുവിശേഷ ശുശ്രൂഷയ്ക്ക് നമുക്ക് ബലം തരട്ടെ. മാർ ഈവാനിയോസ് പിതാവിനെ ഈ കാലഘട്ടത്തിനനുസരിച്ച് പുനർവായന നടത്താൻ നമുക്ക് സാധിക്കണം. അദ്ദേഹത്തിന്റെ സുവിശേഷ തീക്ഷണത ഉൾക്കൊണ്ട് നമുക്കും യഥാർത്ഥ സുവിശേഷകരായി സ്വയം സമർപ്പിക്കാം.

കവർ സ്റ്റോറി




# തലമുറകൾ തീർത്ത കേരള മാതൃക



**ഡോ. ശശിതരൂർ**
പാർലമെന്റംഗം

കോവിഡ്-19 ന്റെ പ്രതിരോധത്തിന്റെ കാര്യത്തിൽ തെക്കുപടിഞ്ഞാറൻ സംസ്ഥാനമായ കേരളം മറ്റുള്ളവയെ അപേക്ഷിച്ച് ഏറെ മുന്നിലാണെന്നുള്ളത് അതിശയിപ്പിക്കുന്ന കാര്യമല്ല. ജനങ്ങൾക്കും സ്ഥാപനങ്ങൾക്കും നിക്ഷേപം നടത്തുന്നതിലും പരസ്പരം ബഹുമാനം, വിശ്വാസം, അനുകമ്പ എന്നിവയുടെ ഒരു നാഗരിക രാഷ്ട്രീയ സംസ്കാരം വളർത്തിയെടുക്കുന്നതിലും സംസ്ഥാനത്തിന് ഒരു നീണ്ട പാരമ്പര്യമുണ്ട്.

**ന്യൂഡൽഹി**: ഇന്ത്യയിലെ 1.3 ബില്യൺ ആളുകൾ കോവിഡ്-19 എന്ന പകർച്ചാവ്യാധിയെ നേരിടാൻ പാടുപെടുന്നു. രാജ്യത്തെ 28 സംസ്ഥാനങ്ങളിലൊന്ന് ബാക്കിയുള്ളതിനേക്കാൾ ചുമതലയോടെ മുന്നിട്ടു നിൽക്കുന്നു. തെക്കുപടിഞ്ഞാറൻ ഇന്ത്യയിലെ കേരളം എന്ന സംസ്ഥാനം “വക്രത പരത്തുന്നതിൽ” വളരെ വിജയിച്ചിട്ടുണ്ട്. പൊതുജനാരോഗ്യ അടിയന്തര സാഹചര്യങ്ങൾ കൈകാര്യം ചെയ്യുന്നതിലുള്ള “കേരള മാതൃക” പലരും പ്രശംസിക്കുന്നുണ്ട്. ഇന്ത്യയിൽ ആദ്യമായിട്ട് കോവിഡ് 19 റിപ്പോർട്ട് ചെയ്തത് കേരളത്തിലായിരുന്നു. ചൈനയിലെ വുഹാനിൽ നിന്ന് ജനുവരി അവസാനം എത്തിയ ഒരു മെഡിക്കൽ വിദ്യാർത്ഥിക്കായിരുന്നു രോഗം സ്ഥിതീകരിച്ചത്. ഇന്ത്യൻ പ്രധാനമന്ത്രി നരേന്ദ്ര മോദി മാർച്ച് 24-ന് രാജ്യവ്യാപകമായി ലോക്ക്ഡൗൺ പ്രഖ്യാപിച്ചപ്പോൾ കേരളത്തിലായിരുന്നു ഏറ്റവും കേസുകൾ ഉണ്ടായിരുന്നത്. എന്നിട്ടും ഇപ്പോൾ സ്ഥിതീകരിച്ച കേസുകളുടെ പട്ടികയിൽ കേരളം വളരെ താഴ്ന്നതും കോവിഡ് 19വീണ്ടെടുക്കലുകളുടെ പട്ടികയിൽ ഉയർന്നതുമാണ്. മാത്രമല്ല സംസ്ഥാനത്തിന്റെ മരണനിരക്ക് (0.53%) ഇന്ത്യയിലെ ഏറ്റവും താഴ്ന്ന നിരക്കാണ്, കൂടാതെ രാജ്യത്തിന്റെ വിവിധഭാഗങ്ങളിൽ കാണുന്ന മനുഷ്യരുടെ സ്ഥിതിഗതികൾ ഒന്നും വരുത്താതെ വൈറസിന്റെ വ്യാപനം പരിമിതപ്പെടുത്തുവാൻ കേരളത്തിനു കഴിഞ്ഞു.

വിജയത്തിനായുള്ള കേരളത്തിന്റെ സൂത്രവാക്യം നേരായതാണ്. വിപുലമായ പരിശോധന, വ്യാപകമായ കോൺടാക്റ്റ് ട്രയിനിംഗ്, രോഗബാധിതരായ എല്ലാവർക്കുമായി 28 ദിവസത്തെ ക്വാറൻന്റെെൻ എന്നിവയിലൂടെ പൊതുജനാരോഗ്യ അധികാരികൾ മുൻകൂട്ടി കണ്ടെത്തുന്നതിന് മുൻഗണന നൽകി. (ലോകാരോഗ്യ സംഘടനയുടെ മാർഗ്ഗ നിർദ്ദേശത്തെ പിൻതുടർന്ന ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങൾ 14 ദിവസമെ ഇതിനായി ഉപയോഗിച്ചുള്ളൂ.)

ജനുവരി 18-ന് പ്രാരംഭ കോവിഡ് 19 അലേർട്ട് പുറപ്പെടുവിച്ചതിനു ശേഷം സംസ്ഥാനം അതിന്റെ 4 അന്താരാഷ്ട്ര വിമാനത്താവളങ്ങളിൽ എത്തുന്നവരെയെല്ലാം പരിശോധന നടത്തി ഉടൻതന്നെ ആശുപത്രിയിൽ പ്രവേശിപ്പിക്കുകയോ സംശയാസ്പദമായ കേസുകൾ ക്വാറൻന്റൈറനിൽ വിടുകയോ ചെയ്തു. ഫെബ്രുവരി 4-ന് കേരളം കോവിഡിനെ സംസ്ഥാനതല ദുരന്തമായി പ്രഖ്യാപിക്കുകയും സ്കൂളുകൾ അടയ്ക്കുകയും പൊതുസമ്മേളനങ്ങൾ നിയന്ത്രിക്കുകയും മാർച്ച് ആദ്യം തന്നെ ലോക്ക്ഡൗൺ പ്രഖ്യാപിക്കുകയും ചെയ്തു. ആഴ്ചകൾക്കുശേഷം കേന്ദ്രസർക്കാർ ഇത് പിൻതുടർന്നപ്പോൾ, കേരളം അതിനകം 30000-ൽ അധികം ആരോഗ്യപ്രവർത്തകരെ വിന്യസിപ്പിക്കുകയും പതിനായിരക്കണക്കിന് ആളുകളെ ക്വാറൻന്റൈറനിൽ തുടരാൻ അനുവദിക്കുകയും ചെയ്തിരുന്നു.

നിലവിലെ പ്രതിസന്ധിക്ക് വളരെ മുൻപുള്ള ഒരു ടെംപ്ലേറ്റിൽ നിന്നാണ് കേരളത്തിന്റെ കോവിഡ് 19 പ്രതികരണം ഉയർന്നു വന്നത്. ഇന്ത്യൻ സംസ്ഥാനങ്ങളിൽ കേരളം പൊതു ആരോഗ്യ അടിസ്ഥാന സൗകര്യങ്ങൾക്കായി ഗണ്യമായ വിഭവങ്ങൾ അനുവദിച്ചതും ഗ്രാമതലത്തിലുള്ള ശക്തികൾക്ക് അധികാരവും ധനസഹായവും വിനിയോഗിച്ചതും കമ്മ്യൂണിറ്റി പങ്കാളിത്തവും പൊതു സഹകരണവും പ്രോത്സാഹിപ്പിക്കുന്ന ഒരു സാമൂഹിക സംവിധാനം സ്ഥാപിച്ചതും സവിശേഷമാണ്.



ഇന്ത്യയിൽ ഏറ്റവും ഉയർന്ന സാക്ഷരതാ നിരക്ക് (94%), കൂടാതെ കുറഞ്ഞ ജനന നിരക്ക്, കൂടിയ ആയുർദൈർഘ്യം, ശാക്തീകരിക്കപ്പെട്ട സ്ത്രീകൾ, ദരിദ്രർക്കും പാർശ്വവത്ക്കരിക്കപ്പെട്ട വർക്കും ശക്തമായ ക്ഷേമ പിന്തുണ എന്നിവയും കേരളത്തിൽ ഉണ്ട്. കേരളത്തിൽ ആളുകൾ യാചിക്കുകയോ പട്ടിണികിടക്കുകയോ ചെയ്യുന്നില്ല. ആരോഗ്യ പരിപാലനത്തിനും മെഡിക്കൽ വിവരങ്ങളുടെയും ലഭ്യത എല്ലാവർക്കും ഉറപ്പുവരുത്തുന്നു. ഒപ്പം എല്ലാ പൗരന്മാരെയും അവകാശങ്ങൾ വഹിക്കുന്ന പൗരന്മാരായി ബഹുമാനിക്കുന്നു. മറ്റു പല ഇന്ത്യൻ സംസ്ഥാനങ്ങളിലെയും പോലെ ആരെയും വിലകുറച്ച് കാണുന്നില്ല. നിലവിലെ പ്രതിസന്ധിയിലുടനീളം കേരളത്തിലെ വിദ്യാസമ്പന്നരായ ജനങ്ങൾ ഉത്തരവാദിത്വത്തോടെ പെരുമാറി, സാമൂഹിക വ്യാപനം പരിമിതപ്പെടുത്തി. അധികാരികളുമായി സഹകരിക്കുന്നു, ആവശ്യാനുസരണം ഉടനടി ചികിത്സ തേടുന്നു.

ഈ സ്ഥാപന-രാഷ്ട്രീയ സംസ്കാരം ചില ഒറ്റത്തവണ നയത്തിന്റെ ഫലമല്ല സാമൂഹ്യ വികസനത്തിന്റെ സഹായത്തിനായി അടിസ്ഥാന സൗകര്യങ്ങൾ സൃഷ്ടിച്ച് തലമുറകളായി കേരളം ചിലവഴിച്ചുവരികയായിരുന്നു. ഇത് കാരണം, മറ്റ് പ്രധാന സൂചകങ്ങളിൽ ഇന്ത്യയുടെ മറ്റ് ഭാഗങ്ങളെക്കാൾ മുന്നിലാണ് കേരളം. അവകാശങ്ങൾ അടിസ്ഥാനമാക്കിയുള്ള ക്ഷേമ വ്യവസ്ഥയ്ക്ക് പുറമെ, പൗരസമൂഹം, സ്വതന്ത്ര മാധ്യമങ്ങൾ, മത്സര രാഷ്ട്രീയ സംവിധാനം എന്നിവയുമുണ്ട്. സാമൂഹ്യ ജനാധിപത്യത്തിന്റെ ശക്തമായ രൂപം കാലക്രമേണ കമ്മ്യൂണിസ്റ്റ് കോൺഗ്രസ് നേതൃത്വത്തിലുള്ള സർക്കാരുകളുടെയും സഖ്യങ്ങളുടെയും സംഭാവനകളെ പ്രതിഫലിപ്പിക്കുന്നു. വിദേശ നിരീക്ഷകർ സൂചിപ്പിച്ചതുപോലെ സംസ്ഥാനത്തിന്റെ സാമൂഹിക ഉടമ്പടി സ്ഥാപനങ്ങളിലും തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളിലും ഉള്ള ഉയർന്ന വിശ്വാസ്യത പ്രതിഫലിപ്പിക്കുന്നു.

തൽഫലമായി, മറ്റ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് വളരെ മാനുഷികമായ നിയന്ത്രണ നടപടികൾ നടപ്പാക്കാൻ കേരളത്തിന് കഴിഞ്ഞു. തങ്ങൾക്കാവശ്യമായ സാധനങ്ങൾ കൊണ്ടുവരാൻ ആരുമില്ലെന്ന് ഹോം ക്വാറന്റൈനിൽ കഴിയുന്നവർ റിപ്പോർട്ടു ചെയ്തപ്പോൾ പോലീസ് അവർക്ക് ആവശ്യമുള്ളത് ഉടൻ കൈമാറി. സ്കൂളുകൾ അടച്ചപ്പോൾ, കുട്ടികൾക്ക് ശരിയായ പോഷണം നൽകുന്നതിന് സ്കൂൾ ഉച്ചഭക്ഷണത്തെ ആശ്രയിക്കുന്ന പാവപ്പെട്ട മാതാപിതാക്കൾക്ക് വീട്ടിൽ ഭക്ഷണം എത്തിച്ചു കൊടുത്തു. കേന്ദ്രസർക്കാർ ലോക്ക്ഡൗൺ പ്രഖ്യാപിക്കുന്നതിന് മുൻപ് ആവശ്യമുള്ള പൗരന്മാർക്ക് സമഗ്ര ദുരിതാശ്വാസ പാക്കേജ് കേരളം പ്രഖ്യാപിച്ചിരുന്നു.

അതേസമയം ദേശീയ ലോക്ക്ഡൗണിന്റെ ആദ്യമാസത്തിൽ രണ്ട് ദശലക്ഷം മാസ്ക്കുകളും 5000 ലിറ്റർ ഹാന്റ് സാനിറ്റൈസറും നിർമ്മിച്ച് പ്രാദേശിക സംഘടനകളുടെയും സ്ത്രീകളുടെ സ്വയം സഹായഗ്രൂപ്പുകളുടെയും കേരളത്തിന്റെ അടിത്തട്ടിലുള്ള ശൃംഖലയായ കുടുംബശ്രീ സംസ്ഥാനത്തെ നിയന്ത്രണ തന്ത്രത്തെ സഹായിച്ചിട്ടുണ്ട്. ദരിദ്രർക്കും തൊഴിലില്ലാത്തവർക്കും ഭക്ഷണം നൽകാനായി 1200-ഓളം കമ്മ്യൂണിറ്റി അടുക്കളകൾ സ്ഥാപിച്ചു. കുടുംബശ്രീ ഇതിനകം ഒരുദിവസം 300000 ഊണുകൾ വിളമ്പയിട്ടുണ്ട്.

ആരോഗ്യപരമായ അപകടങ്ങളെക്കുറിച്ച് കേരളം പൊതുജനങ്ങളുമായി പതിവായി ആശയവിനിമയം നടത്തുകയും വ്യാജവാർത്തകൾ പുറന്തള്ളാൻ ഔദ്യോഗിക ചാനലുകളിലൂടെ മുൻകരുതൽ സന്ദേശങ്ങൾ പ്രക്ഷേപണം ചെയ്യുകയും ചെയ്യുന്നു. മറ്റു സംസ്ഥാനങ്ങളിൽ നിന്ന് വ്യത്യസ്തമായി കേരളത്തിന്റെ പ്രതികരണം കേന്ദ്രീകരിച്ചിരിക്കുന്നത് നിയമപാലകരിലല്ല, മറിച്ച് ജനങ്ങളുടെ പങ്കാളിത്തത്തിലാണ്. കുടിയേറ്റ തൊഴിലാളികൾ സജീവമാകുമ്പോൾ അവർക്ക് താമസ സൗകര്യമൊരുക്കി ഭക്ഷണവും നൽകി ഒപ്പം കാത്തിരിക്കാൻ പ്രേരിപ്പിക്കുകയും ചെയ്തു. ഈ നിർദ്ദേശങ്ങൾ കുടിയേറ്റക്കാരുടെ സ്വന്തം ഭാഷകളിൽ കൈമാറി അവ കൃത്യമായി പാലിച്ചു. മറ്റു സംസ്ഥാനങ്ങളിൽ കുടിയേറ്റക്കാരെ ദശലക്ഷക്കണക്കിന് ആളുകൾ തടയുകയാണുണ്ടായത്.

ഇന്ത്യയിൽ ഏറ്റവും ജനസാന്ദ്രതയുള്ള സംസ്ഥാനങ്ങളിൽ ഒന്നാണ് കേരളമെന്നുള്ളത് അതിന്റെ മഹാമാരിയെ നേരിടുന്നതിലുള്ള വിജയത്തിന്റെ മാറ്റു കൂട്ടുന്നു. മാത്രമല്ല ജനസംഖ്യയുടെ 17% മറ്റെവിടെയെങ്കിലും ജോലി ചെയ്യുന്നവരോ താമസിക്കുന്നവരോ ആണ്. (അവരുടെ പണം അയയ്ക്കൽ സംസ്ഥാനത്തിന്റെ വാർഷിക വരുമാനത്തിന്റെ 35% വരും) കൂടാതെ ഓരോ വർഷവും ഒരു ദശലക്ഷത്തിലധികം സഞ്ചാരികൾ സന്ദർശിക്കുന്നു, നൂറുകണക്കിന് കേരള വിദ്യാർത്ഥികൾ ചൈനയടക്കം വിദേശത്ത് പഠിക്കുന്നു. ഈ ചലനാത്മകതയെല്ലാം പകർച്ചാവ്യാധികളിൽ സംസ്ഥാനത്തെ കൂടുതൽ ദുർബലമാക്കുന്നു. എന്നിട്ടും അത് പ്രതിസന്ധിയെ പറക്കുന്ന നിറങ്ങളിൽ എതിർക്കുന്നു.

അത്തരം ശ്രദ്ധേയമായ ഫലങ്ങൾ കൈവരിക്കുന്നതിൽ കേരളത്തെ സഹായിച്ചത് വികേന്ദ്രീകൃത ഭരണം, സുതാര്യത, സമത്വം, പൗരാവകാശം, പൊതുവിശ്വാസം, സർക്കാർ ഉത്തരവാദിത്വം എന്നിവയാണ്. നിലവിലെ പ്രതിസന്ധിയോട് പ്രതികരിക്കുന്നതിലും അടുത്തതിലേക്കുള്ള തയ്യാറെടുപ്പിലും ഇത് ഇന്ത്യയുടെ ബാക്കി ഭാഗങ്ങൾക്ക് വ്യക്തമായ പാഠങ്ങൾ നൽകുന്നു. ദു:ഖകരമെന്നു പറയട്ടെ, കേന്ദ്രസർക്കാരിന്റെ വാക്കുകളും പ്രവർത്തനങ്ങളും സൂചിപ്പിക്കുന്നത് ന്യൂഡൽഹിയിൽ ആരും അവരുടെ മൂക്കിനു താഴെയുള്ള വിജയഗാഥ ശ്രദ്ധിക്കുന്നില്ല എന്നതാണ്.

*(പരിഭാഷ: ഡോ. ഷേർളി സ്റ്റുവർട്ട്)*



കവർ സ്റ്റോറി



# അടച്ചിട്ട വാതിലുകൾ



ജേക്കബ് പുന്നൂസ്

വൈറസിനെതിരേ വലിയ വിജയമാണ് കേരളം ഇപ്പോൾ നേടിയത് . ഒരു സംശയുമില്ല . പടുവൃദ്ധരെപ്പോലും ചികിൽസ നൽകി ഭേദമാക്കി. ഒരു പക്ഷേ , അതൊരു ലോക റെക്കോർഡ് തന്നെയായിരിക്കണം. ഈ നേട്ടം കൊയ്യുന്നതിനു നാം സ്വീകരിച്ച മാർഗം ലോക്ക് ഡൌൺ ആണ്.. ലോകത്തൊരിടത്തും അതു അനിശ്ചിതമായി തുടരാൻ സാധിക്കില്ല. അടുത്ത കാലത്തൊന്നും ഈ കോവിഡ് ഭീഷണി അവസാനിക്കുകയില്ലെന്നു WHO അഭിപ്രായപ്പെടുന്നു. വൈറസിനെ പേടിച്ചു വഴി അടച്ചാൽ വഴി തുറക്കുമ്പോൾ അതു വീണ്ടും വരും. കതകടച്ചു വീട്ടിലിരുന്നാൽ വൈറസും കാത്തിരിക്കും. ഒരിക്കൽ നാം കതകു തുറക്കും എന്നത് സത്യം. അപ്പോൾ അവൻ വീണ്ടും വരും. അല്ലെങ്കിൽ ആരെങ്കിലും വൈറസിനെ ചെറുക്കാൻ മരുന്നോ വാക്സിനോ കണ്ടുപിടിക്കണം.

അതുകൊണ്ടു നാം ഇപ്പോഴും കോവിഡ് പോരാട്ടത്തിന്റെ പ്രാഥമിക ഘട്ടത്തിലാണെന്ന് മനസ്സിലാക്കണം. ആഴ്ചകളും മാസങ്ങളും നീണ്ടുനിൽക്കുന്ന വിഷമസന്ധികൾ നമ്മുടെ മുൻപിൽ ഇനിയുമുണ്ടാകും. നമ്മുടെ ആത്മവിശ്വാസവും ഈശ്വരവിശ്വാസവും സൽസ്വഭാവവും കരുണയും പരസ്പര കരുതലും എല്ലാം കടുത്ത വെല്ലുവിളികൾ നേരിടാൻ പോകുന്ന സമയങ്ങളാണ് നമ്മെ ഇപ്പോൾ കാത്തിരിക്കുന്നത്. അതുകൊണ്ടു കോവിഡാനന്തര ലോകം എന്ന പദം കൊണ്ട് ഞാൻ ഉദ്ദേശിക്കുന്നത്, കോവിഡില്ലാത്ത ഒരു ലോകമല്ല; മറിച്ചു, കോവിഡ് ഭീഷണി നിലനിൽക്കുന്നതും ആ ഭീഷണിയോടൊപ്പം സഹവസിക്കുന്ന മനുഷ്യർ ഉള്ളതുമായ ഒരു ലോകം. 2020 ജനുവരിയിൽ നാം ജീവിച്ച ലോകമായിരിക്കുകയില്ല അത് .

പ്രധാന വ്യത്യാസങ്ങൾ ഉണ്ടാകാൻ പോകുന്നത് കോവിഡ് രോഗവും അതിനെതിരായി സർക്കാരുകളുടെ നേതൃത്വത്തിൽ നടന്നുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങളും മൂലമായിരിക്കും. കോവിഡ് മൂലം നിരവധി ആളുകൾ മരിക്കും. ഭൂരിഭാഗം പേർക്കും കാര്യമായ ഒരസുഖവും ഉണ്ടാവുകയില്ല. എന്നാൽ ഒരു ചെറിയ ശതമാനം ആളുകൾ – പ്രായമുള്ളവർ, മറ്റ് ഗുരുതര രോഗങ്ങളുള്ളവർ – കൊറോണ മൂലം വളരെ ക്ലേശിക്കും. ചിലപ്പോൾ മരിച്ചു എന്നും വരാം. ഇപ്പോഴത്തെ സ്ഥിതി നോക്കിയാൽ വലിയ രീതിയിൽ ജീവ നഷ്ടം ഉണ്ടായ അമേരിക്കയിലും യൂറോപ്പിലും എല്ലാം കൂടി രണ്ടു ലക്ഷം പേരാണ്



ഇതുവരെ മരിച്ചത്. അത്, അതാത് രാജ്യങ്ങളിലെ മൊത്തം വാർഷിക മരണനിരക്കുകളിൽ കാര്യമായ വ്യത്യാസങ്ങൾ ഉണ്ടാക്കുവാൻ സാധ്യതയില്ല. അതുകൊണ്ടു തന്നെ കോവിഡ് മരണങ്ങൾ തീരാദുഖമായി അവശേഷിക്കുമ്പോൾ തന്നെ കാര്യമായ സാമൂഹ്യമാറ്റങ്ങൾക്കോ സാമ്പത്തിക മാറ്റങ്ങൾക്കോ തിരി കൊളുത്തുകയില്ല.

എന്നാൽ കൊറോണയുടെ അപകടം രോഗത്തിന്റെ മാരകസ്വഭാവം അല്ല; മറിച്ചു അതിന്റെ അതി ശീഘ്രവ്യാപന സ്വഭാവം ആണ്. വളരെ വേഗത്തിൽ അത് പടരുമ്പോൾ രോഗികൾക്കു ആശുപത്രികളിൽ സ്ഥലമില്ലാതാകുന്നു. അങ്ങനെ, ആവശ്യത്തിന് ശുശ്രൂഷ കിട്ടാതെ വരുമ്പോൾ താരതമ്യേന ബലഹീനരായവർ മരണപ്പെടുന്നു. ഇറ്റലിയിലും ഇംഗ്ലണ്ടിലും സ്പെയിനിലും അമേരിക്കയിലും ഒക്കെ മരണസംഖ്യ ഇത്ര ഭയാനകമായി ഉയരുവാനുള്ള കാരണം ഇതാണു. അല്ലാതെ രോഗത്തിന്റെ മാരക ശേഷിയല്ല. സിംഗപ്പൂരിലും ഖത്തറിലും മറ്റും ആയിരത്തിൽ ഒരാൾ പോലും മരിക്കുന്നില്ല.

പക്ഷെ കോവിഡ് സൃഷ്ടിക്കുന്ന ഭയാശങ്കയും അതിനെ പ്രതിരോധിക്കാനും ആശങ്കാകുലരായ ജനങ്ങളെ ആശ്വസിപ്പിക്കാനും വേണ്ടി സർക്കാരുകൾ എടുക്കുന്ന നടപടികളും ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കും. രോഗം പടരാതിരിക്കാൻ സാമൂഹ്യജീവതത്തിനും തൊഴിൽ ജീവിതത്തിനും സഞ്ചാരത്തിനും കഠിന നിയന്ത്രണങ്ങളാണ് നിരവധി രാജ്യങ്ങൾ ഏർപ്പെടുത്തിയത്. ഈ നിയന്ത്രണങ്ങൾ കോവിഡിനെ സാവധാന വ്യാപനത്തിലേക്കു മാറ്റുമെന്നല്ലാതെ കോവിഡിന്റെ വ്യാപനം പൂർണമായി തടയുകയില്ല, അതുകൊണ്ടുതന്നെ കോവിഡ് പ്രതിരോധം സൃഷ്ടിക്കുന്ന ശാരീരികവും മാനസികവുമായ തടവറയിൽ നാം ദീർഘ നാളുകൾ കഴിയേണ്ടി വരും. അത് നമ്മളെയും നമ്മുടെ സമൂഹത്തെയും നമ്മുടെ സമ്പദ് വ്യവസ്ഥയെയും മാറ്റി മറിക്കും.

സാമ്പത്തികമായ വലിയ തകർച്ച വരും മാസങ്ങളിൽ നമ്മെ കാത്തിരിക്കുന്നു. അത് മുൻപിൽ കാണാതെ നാം പ്രവർത്തിച്ചാൽ അത് കണ്ണടച്ചിരുട്ടാക്കുന്നതിനു തുല്യം. കേരളീയർക്ക് ഇപ്പോൾ തന്നെ Rs 60000 കോടിയെങ്കിലും നഷ്ടമായിട്ടുണ്ട്. യാത്രാ മേഖലയും വിനോദ സഞ്ചാരമേഖലയും ഗതാഗതമേഖലയും ലോക വ്യാപകമായി തകർച്ചയിലാണ്. കേരളത്തിലെ ഏറ്റവും കൂടുതൽ ആളുകൾക്ക് തൊഴിൽ നൽകുന്ന മേഖലകളാണ് ഗതാഗത - ടൂറിസം - മേഖലകൾ. സാമൂഹിക അകലം പാലിക്കണം എന്നുള്ളതുകൊണ്ട് മത-കല-സാംസ്ക്കാരിക-കായിക വിനോദ - ഉത്സവ - ആഘോഷ - സമ്മേളന - സ്വീകരണ പ്രവർത്തനങ്ങൾ എല്ലാം തന്നെ ഇല്ലാതാകും. ഹോട്ടലുകളും റെസ്ടാറന്റുകളും ഹാളുകളും തിയേറ്ററുകളും ക്ഷയോന്മുഖമാവും. അനുബന്ധ വിദ്യാഭാസപ്രവർത്തനങ്ങളായ ട്യൂഷൻ -കോച്ചിങ് സെന്ററുകൾ എല്ലാം തന്നെ നില നിൽക്കുമോ എന്ന് കണ്ടറിയണം. സ്കൂൾ ബസ്സുകളുടെ നടത്തിപ്പ് പോലും പ്രതിസന്ധി നേരിടും. ഇത് മൂലം ഉണ്ടാവുന്ന തൊഴിലില്ലായ്മയും തൊഴിൽ സാഹചര്യമില്ലായ്മയും കനത്ത ആഘാതമായിരിക്കും വ്യക്തികളുടെ വരുമാനത്തിലുണ്ടാക്കുന്നത്.

കൂനിന്മേൽ കുരുവെന്നപോലെ എണ്ണയുടെ വില കുറഞ്ഞു, എണ്ണക്ക് വിലയേയില്ല എന്ന അവസ്ഥയായി. ഇതുമൂലം ലോകത്തെ എണ്ണ ഉത്പാദക രാഷ്ട്രങ്ങൾ പ്രതിസന്ധിയിലാകും. ഇത് അവരെ ബാധിക്കുന്നതിനേക്കാളേറെ കേരളീയരുടെ ജോലിലഭ്യതയെ ബാധിക്കും. വരുമാനക്കുറവുമൂലം പുതിയ വീടുകൾക്കും കെട്ടിടങ്ങൾക്കും ഡിമാന്റില്ലാതെ വരുമ്പോൾ നിർമാണ മേഖല കടുത്ത പ്രതിസന്ധിയിലാകും. അത്




വീണ്ടും തൊഴിലില്ലായ്മ വർധിപ്പിക്കും. ഇത് ഇപ്പോൾ തന്നെ കടുത്ത വരുമാന നഷ്ടം നേരിടുന്ന വ്യാപാര മേഖലയെയും കടുത്ത മാന്ദ്യത്തിലേക്ക് തള്ളിവിടും.

വളരെ വർഷങ്ങൾക്കു ശേഷം ദാരിദ്യം എന്താണെന്നു കേരള സമൂഹം മനസ്സിലാക്കും ഭാഗ്യവശാൽ ഭാരതത്തിൽ കഴിഞ്ഞ വർഷം 290 ദശലക്ഷം ടൺ ധാന്യ ഉത്പാദനം ഉണ്ടായതു കൊണ്ട് ഭക്ഷ്യക്ഷാമം ഒഴിവായേക്കും. എന്നാൽ വാഹന സാന്ദ്രതയും ആഘോഷങ്ങളും ഒക്കെ വളരെ കുറയും. ഈ കടുത്ത സാമ്പത്തിക പ്രതിസന്ധിയെയാണ് നാം നേരിടേണ്ടത്.

സാമ്പത്തിക തകർച്ചയോടൊപ്പം തന്നെ സാംസ്കാരിക അകൽച്ചയും സഹോദര്യ ബോധത്തിന്റെ തളർച്ചയും വരുംകാലങ്ങളിൽ കാണാനാവും. കൊറോണാഭയം കൊടുംപിരി കൊള്ളുമ്പോൾ, രാജ്യങ്ങൾ വിദേശിയരെ അകത്തേക്ക് കയറ്റില്ല. ഒരേ രാജ്യത്തു സംസ്ഥാനങ്ങൾ പരസ്പരം വാതിലുകൾ കൊട്ടിയടക്കും. പരദേശികളും പ്രവാസികളും പറഞ്ഞാൽ തീരാത്ത വേദനകൾ അനുഭവിക്കും. രോഗം കൂടുതലാവുമ്പോൾ , ഇതേ പരസ്പര സംശയം ജില്ലകൾ തമ്മിലും പിന്നീട് പഞ്ചായത്തുകൾ തമ്മിലും അതിനു ശേഷം വീടുകൾ തമ്മിലും ഉണ്ടാകും. സ്വയരക്ഷക്കുവേണ്ടി പരസ്പ്പരം അകലപാലനം എന്ന സിദ്ധാന്തത്തിന്റെ സാമൂഹിക രാഷ്ട്രീയ ദൂഷ്യവശങ്ങൾ നാം അനുഭവിക്കാനിരിക്കുന്നതേയുള്ളു. രോഗിയെ അകറ്റിനിർത്തുന്നതോടൊപ്പം രോഗസാധ്യതെയുള്ളവരെയും അകറ്റി നിർത്തുന്നു. അത് കഴിഞ്ഞു രാജ്യങ്ങളേയും പ്രദേശങ്ങളെയും മൊത്തത്തിൽ അസ്പർശ്യരാക്കുന്നു.

സ്വാർത്ഥലാഭത്തിനുവേണ്ടി അന്യന്റെ ദൈന്യത കാണാതിരിക്കുന്നതിനെയാണ് നാം സംസ്കാരശൂന്യത എന്ന് പറയുന്നത്. ഇത്തരം അകൽച്ചാ വാദങ്ങൾക്ക് മേൽകൈ കിട്ടുമ്പോൾ അതിൽ കഠിന സാമ്പത്തികപ്രയാസം അനുഭവിക്കുന്ന ജനങ്ങളും ഇരകളാകും. അവനവൻ അവനവന്റെ രക്ഷ നോക്കുക എന്ന പഴയ കാടൻ വ്യവസ്ഥിതി പ്രാവർത്തികമാക്കുന്ന ഡിജിറ്റൽ സമൂഹം ഉണ്ടാകും. സ്വാർത്ഥതയും സ്വയരക്ഷയും മാത്രം മൂല്യമായിട്ടുള്ള ഒരു ഡിജിറ്റൽ കാട്ടിൽ നാം ജീവിക്കേണ്ടിവരും. A modern digital jungle !

കോവിഡ് സംബന്ധമായ പരിഭ്രാന്തി ജനങ്ങളിൽ ജീവൽഭയം സൃഷ്ടിക്കുന്നു. ജീവൻ നിലനിർത്താൻ വേണ്ടി എന്ത് ത്യാഗവും സഹിക്കുവാൻ ജനങ്ങളെല്ലാം തയ്യാറാകുന്ന കാഴ്ചയാണ് നാം എല്ലാ ദേശങ്ങളിലും കാണുന്നത്. ആർക്കും കോവിഡ് വരാൻ പാടില്ല എന്ന രീതിയിൽ പ്രതിരോധ പ്രവർത്തനങ്ങൾ രാജ്യങ്ങൾ നിയമം മൂലം നടപ്പാക്കുകയാണ്. ലോകത്തെല്ലാം അത് നടക്കുന്നു. എന്നാൽ അതെ സമയം, ആരും പ്രത്യേകിച്ച് യാതൊരു എതിർപ്പും പ്രകടിപ്പിക്കാതെ, ജനങ്ങൾ സാധാരണ നിലയിൽ അനുഭവിക്കുന്ന പല ജനാധിപത്യ അവകാശങ്ങളും താത്കാലികമായി ഇല്ലാതാകുന്നു. ജനാധിപത്യ അവകാശങ്ങൾ ജീവൻ നിലനിർത്താൻ വേണ്ടിയുള്ള ബദ്ധപ്പാടിൽ പൂർണമായി സംരക്ഷിക്കുവാൻ സാധ്യമല്ലയെന്ന പരമാർത്ഥം എല്ലാവരും സമ്മതിക്കുന്നു; മനസിലാക്കുന്നു. അഭിപ്രായ പ്രകടനം, ഒത്തു കൂടൽ, പ്രകടനം, ആരാധന, മതം, കല, സംസ്കാരം, സഞ്ചാരം, യാത്ര, സ്വകാര്യത മുതലായ പല അവകാശങ്ങൾ ജനങ്ങൾ സ്വമേധയാ സർക്കാരുകളുടെ ആവശ്യ പ്രകാരം വേണ്ട എന്ന് വച്ചിട്ടുണ്ട്. പക്ഷെ ഈ അധികാരങ്ങളെല്ലാം ദീർഘ കാലം വിവിധ രാജ്യങ്ങളിലെ ഭരണകർത്താക്കളും ഉദ്യോഗസ്ഥരും കൈകാര്യം ചെയ്യുമ്പോൾ



ഇത്തരം അവകാശങ്ങൾ ഇല്ലാതാകുമ്പോൾ ലഭിക്കുന്ന അധികാര വിനിയോഗ സൗകര്യങ്ങൾ അവർ ഇഷ്ടപ്പെടുകയും കാര്യക്ഷമതയുടെയും രാഷ്ട്ര പുനർനിർമാണത്തിനുവേണ്ടി വരുന്ന കടുത്ത അച്ചടക്കത്തിന്ന്റെയും പേരിൽ അവകാശ നിയന്ത്രണ കാലാവധി നീട്ടികൊണ്ടു പോകാനും ജീവൻ സംരക്ഷിക്കണം എന്ന പേരിൽ ഉദ്യോഗസ്ഥ സൗകര്യത്തിനു വേണ്ടി അനാവശ്യ നിയയന്ത്രണങ്ങൾ ഒരോരോ രാജ്യങ്ങളിൽ ഓരോ വിധത്തിൽ തയ്യാറാക്കി നടപ്പാക്കാനും പല ഭരണകൂടങ്ങളും ഉത്സാഹിക്കും. ഇത് ഏകാധിപത്യ സദൃശ്യമായ ഭരണ രീതി മാറ്റങ്ങളിലേക്കും വഴി തെളിച്ചേക്കും. എല്ലാ സ്ഥലങ്ങളിലും നടക്കുന്ന നിയന്ത്രണങ്ങളും അവയുടെ സാമാന്യയുക്തിയും വിവര ശേഖരണ രീതികളും കൂലങ്കഷമായി പരിശോധിച്ചാൽ പലയിടത്തും ഈ പ്രവണത വ്യക്തമാണ്. മഹാദുരന്തങ്ങൾ പലപ്പോഴും അധികാര കേന്ദ്രീകരണങ്ങളിലേക്ക് വഴി തെളിക്കും. ദുരന്തം മാറിയാലും അധികാര കേന്ദ്രീകരണം നില നിൽക്കുകയും ചെയ്യും. ഇത് കോവിഡാനന്തര ലോകത്തിന്റെ സാമൂഹ്യ രാഷ്ട്രീയ പൗരാവകാശ സാഹചര്യങ്ങൾ മാറ്റി മറിക്കും. ബ്യൂറോക്രസികൾ പിടി മുറുക്കും.

ഇതോടൊപ്പം വ്യക്തികളുടെയും കുടുംബങ്ങളുടെയും സമൂഹങ്ങളുടെയും ജീവിതങ്ങളിൽ വലിയ വ്യത്യാസങ്ങൾ ആയിരിക്കും വരാൻ പോകുന്നത്. വിവരസാങ്കേതിക വിദ്യ അകലം പാലിക്കൽ എന്ന ആവശ്യത്തിനു വളരെ സൗകര്യങ്ങൾ നൽകുന്ന ഒരു പ്രക്രിയയാണ്. അതുകൊണ്ട് ജീവിതത്തിന്റെ സമസ്തമേഖലകളിലും – വിദ്യയും വൈദ്യവും വാങ്ങലും വില്പനയും വിതരണവും എല്ലാം – പുതിയ രീതികൾ നാം വേഗം പഠിക്കേണ്ടിവരും. ആചാരങ്ങളും ആഘോഷങ്ങളുമെല്ലാം അകലം പാലിക്കലിനനുസൃതമായി സംവിധാനം ചെയ്യപ്പെടും. ബാർബർ ഷാപ്പ് മുതൽ പഴക്കട വരെ രൂപത്തിലും രീതിയിലും മാറും. യാത്രകൾക്ക് സ്വകാര്യ കാറുകളുടെ ഉപയോഗം വളരെ കൂടും. പൊതുഗതാഗതം ക്ഷയിക്കും. ഓഫീസ് വീടായും വീട് ഓഫീസായും മാറും. വീട്ടിലിരുന്നു ഓഫീസ് ജോലി ചെയ്യുന്ന സ്ത്രീകളുടെ എണ്ണം വർധിക്കും. കുടുംബങ്ങൾ കൂടുതൽ സമയം ഒന്നിച്ചു ചെലവഴിക്കേണ്ടി വരും. മനുഷ്യർ കൃഷിയിലേക്കും ഭക്ഷ്യ ഉല്പാദനത്തിലേക്കും കാര്യമായി ശ്രദ്ധിക്കും. അണു രഹിത വസ്തുക്കൾക്കും വിഭവങ്ങൾക്കും വേണ്ടിയുള്ള ആവശ്യക്കാർ വർധിക്കും. ഇതെല്ലാം തന്നെ പുതിയതായുള്ള നിരവധി സാധ്യതകൾ നമുക്ക് തുറന്നു തരും.

സുരക്ഷിതത്വം എന്ന പുതിയ ആവശ്യത്തിനനുസൃതമായി ജീവിതം പുനഃക്രമീകരിക്കപ്പെടുമ്പോൾ പുതിയതായി നല്ലതു പലതും ഉണ്ടാകും. അതോടൊപ്പം ഞാൻ നേരത്തെ ചൂണ്ടിക്കാണിച്ച അപര നിസ്സംഗതയും സ്വാർത്ഥത സൃഷ്ടിക്കുന്ന ക്രൂരതകളും ദാരിദ്ര്യം മൂലം ഉളവാക്കുന്ന ദൈന്യതകളും സാംസ്കാരിക അകൽച്ചകളും പരമ്പരാഗത മൂല്യ ശോഷണവും സാമൂഹ്യ പ്രതിബദ്ധത ഇല്ലായ്മയും ജനാധിപത്യ കൂട്ടായ്മകളുടെ ബലക്ഷയവും പൗരാവകാശനിഷേധ സാധ്യതകളും ഏകാധിപത്യ പ്രവണതകളുടെ ശാക്തീകരണവും ഉണ്ടാവും. നല്ലതിനൊപ്പം മാറുന്നതിനോടൊപ്പം മനുഷ്യ സാഹോദര്യം, പരസ്പരബന്ധങ്ങൾ, സംസ്കാരം ഇവയെല്ലാം ജാഗ്രതയോടെ കാത്തുസൂക്ഷിക്കുവാനും നാം മറക്കരുത്.



# കോവിഡ് നമ്മെ എന്ത് പഠിപ്പിച്ചു?



റവ. ഫാ. വർഗീസ് വള്ളിക്കാട്ട്

കോവിഡ് അനന്തര കാലത്തെപ്പറ്റിയുള്ള ആലോചനകളും ചർച്ചകളും എല്ലായിടത്തും സജ്ജീവമാകുകയാണ്. കോവിഡ് അനന്തരം എന്ത് എന്നതിനേക്കാൾ ഇപ്പോൾ പ്രസക്തമായിരിക്കുന്നത് കോവിഡിന്റെ ഭാഗമായി ഏർപ്പെടുത്തിയിരിക്കുന്ന "ലോക് ഡൗൺ" എന്ന് തീരും എന്നതും ലോക്ക് ഡൗണിനു ശേഷമെന്ത് എന്നതുമാണ്. ലോക്ക് ഡൗൺ മൂന്നാം ഘട്ടം ഏതാനും ദിവസങ്ങൾക്കകം അവസാനിക്കും. ലോക് ഡൗൺ ഇളവുകൾ പ്രഖ്യാപിച്ചു സംസ്ഥാനങ്ങൾ രംഗത്ത് വന്നുതുടങ്ങി. കേരളത്തിലും സ്ഥിതി വ്യത്യസ്തമല്ല. എന്നാൽ, എല്ലാം പഴയപടിയാകും എന്ന് ആരുംതന്നെ ചിന്തിക്കുന്നില്ല. ലോക്ക് ഡൗൺ കഴിഞ്ഞാലും കൊറോണ വൈറസും കോവിഡ് 19 എന്ന രോഗവും അത് ജീവിതത്തിന്റെ എല്ലാ മേഖലകളിലും ഏൽപ്പിച്ച ആഘാതവും ഏറെക്കാലം നിലനിൽക്കും. ഫലപ്രദമായ പ്രതിരോധ വാക്സിനുകളോ മരുന്നുകളോ കണ്ടെത്തുന്നതുവരെ കോവിഡ് മനുഷ്യ വർഗത്തിന് ഒരു ഭീഷണി തന്നെയായിരിക്കും.

അര നൂറ്റാണ്ടിനുള്ളിൽ ഇതുപോലെ ഒരു മഹാമാരി ലോകം കണ്ടിട്ടില്ല. 1980 ലാണ് വസൂരി (സ്മോൾ പോക്സ്) എന്ന മാരക വ്യാധി മനുഷ്യൻ നിയന്ത്രണ വിധേയമാക്കി നിർമാർജനം ചെയ്തത്. നൂറ്റാണ്ടുകൾ മനുഷ്യ വർഗത്തെ വരുതിയിൽ നിർത്തിയ വസൂരി ഇരുപതാം നൂറ്റാണ്ടിൽ മാത്രം മുന്നൂറു ദശലക്ഷം മനുഷ്യ ജീവനെടുത്തു എന്നാണ് കണക്കാക്കുന്നത്. മനുഷ്യ വർഗത്തിനു ഭീഷണിയായി മഹാമാരികൾ എക്കാലവും ഉണ്ടായിരുന്നു. അവയോടു പൊരുതിയും പൊരുത്തപ്പെട്ടും അവയെ അതിജീവിച്ചുമാണ് മനുഷ്യ വംശം ചരിത്രത്തിൽ മുന്നോട്ടുപോയിട്ടുള്ളത്. തല്ക്കാലം കൊറോണയുമായി പൊരുതിനിൽക്കാൻ നാം പഠിക്കേണ്ടിയിരിക്കുന്നു. ലോക രാഷ്ട്രങ്ങൾ കൈകോർത്തു പ്രവർത്തിച്ചാൽ, എത്രയും വേഗം അതിനെ അതിജീവിക്കാനുള്ള വാക്സിനുകളും മരുന്നും കണ്ടെത്താനായേക്കും.

2019 ഡിസംബർ 31 നാണു ചൈനയിലെ വുഹാനിൽ ന്യൂമോണിയക്കു തുല്യമായ രോഗം പടരുന്നതായി ചൈനീസ് അധികൃതർ ലോകാരോഗ്യ സംഘടനയെ അറിയിച്ചത്. പനിയും ശ്വാസ തടസ്സവുമായിരുന്നു പ്രധാന രോഗലക്ഷണങ്ങൾ. ജനുവരി മാസത്തിൽ തന്നെ ചൈനക്ക് പുറത്തേക്കും രോഗ വ്യാപനം ഉണ്ടായതായി റിപ്പോർട്ട് ചെയ്യപ്പെട്ടു. ജനുവരി 25 ആയപ്പോഴേക്കും മരണ സംഖ്യ 1000 കടന്നു. ജനുവരി 30 നു ലോകാരോഗ്യ സംഘടന കോവിഡ് -19 വ്യാപനത്തെ ആഗോള അടിയന്തരാവസ്ഥയായി പ്രഖ്യാപിച്ചു. ഇതേ ദിവസം തന്നെ ഇന്ത്യയിൽ ആദ്യത്തെ കോവിഡ് -19 കേസ് കേരളത്തിൽ റിപ്പോർട് ചെയ്യപ്പെട്ടു. വുഹാനിൽ നിന്ന് കേരളത്തിലെത്തിയ വിദ്യാർത്ഥിക്കായിരുന്നു രോഗം സ്ഥിരീകരിച്ചത്. കോവിഡിന് കൃത്യമായ ചികിത്സയില്ലെന്നു ലോകാരോഗ്യ സംഘടന പ്രഖ്യാപിച്ചത് ഫെബ്രുവരി അഞ്ചിനാണ്. മാർച്ച് 11 നു കൊറോണ വൈറസ് വ്യാപനത്തെ ലോകാരോഗ്യ സംഘടന ആഗോള മഹാ മാരിയായി പ്രഖ്യാപിച്ചു. അപ്പോഴേക്കും മരണം 4291 കടന്നിരുന്നു.

ഇന്ത്യയിൽ ആദ്യമായി കോവിഡ് 19 സ്ഥിരീകരിച്ച സംസ്ഥാനം കേരളം ആണെങ്കിലും മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ചു കോവിഡിനെ നിയന്ത്രിക്കുന്നതിൽ കേരളം ലോകത്തിനു തന്നെ മാതൃകയായി. എങ്കിലും കോവിഡ് ഭീഷണിയിൽ നിന്നും നമ്മൾ മുക്തരായി എന്ന് കരുതാൻ വയ്യ. പ്രതിരോധ വാക്സിനോ മരുന്നോ കണ്ടെത്തുംവരെ നമ്മൾ മാത്രമല്ല, ലോകത്ത് എവിടെയും ആരുംതന്നെ സുരക്ഷിതരാണെന്ന് പറഞ്ഞുകൂടാ. എല്ലാവരും മരണകരമായ ഒരു അപകടാവസ്ഥയിലാണ് എന്നതാണ് യാഥാർത്ഥ്യം. ഒരു സമൂഹം എന്ന നിലയിൽ എങ്ങിനെ ഈ

അപകടാവസ്ഥയെ നാം അതിജീവിക്കും എന്നതാണ് പ്രസക്തമായ ചോദ്യം.

ദീർഘകാല അടിസ്ഥാനത്തിൽ ലോക്ക് ഡൗൺ ഒരു പ്രതിവിധിയല്ല എന്ന തിരിച്ചറിവിലേക്ക് മെല്ലെ നമ്മൾ ഉണരുകയാണ്. എന്നാൽ, ലോക്ക് ഡൗൺ ഗൗരവമായി എടുക്കാതിരുന്ന രാജ്യങ്ങളും, സമൂഹങ്ങളും എത്ര വലിയ വിലയാണ് കൊടുക്കേണ്ടിവന്നത് എന്നതും നമ്മൾ കണ്ടതാണ്. ദീർഘകാലത്തേക്കുള്ള ലോക്ക് ഡൗൺ സമ്പദ് വ്യവസ്ഥയെ സംബന്ധിച്ചിടത്തോളം ആത്മഹത്യാപരമാണ് എന്ന തിരിച്ചറിവാണ്, നിയന്ത്രണങ്ങളോടെ ആണെങ്കിലും ലോക്ക് ഡൗൺ പിൻവലിക്കുന്നതിനെപ്പറ്റി ചിന്തിക്കാൻ രാഷ്ട്ര നേതാക്കളെ നിർബന്ധിതരാക്കുന്നത്. അതേസമയം, കോവിഡ് മൂലം ജനുവരി മുതൽ ഇന്ന് (മെയ് 11) വരെ മരിച്ചവരുടെ എണ്ണം 2 ,85, 464 ആണ്. കോവിഡ് ഒരു മഹാ കൊലയാളി തന്നെയാണ്. അര നൂറ്റാണ്ടു മുൻപു

ആയിട്ടില്ല. ഇപ്പോൾ തന്നെ, ഏറെക്കാര്യങ്ങൾ നമ്മൾ വേണ്ടെന്നു വച്ചിരിക്കുന്നു. അതിലേറെ നിയന്ത്രണങ്ങൾ ജീവിതത്തിന്റെ എല്ലാ മേഖലയിലും നമ്മൾ ഏർപ്പെടുത്തിയിരിക്കുന്നു. ഏറെക്കാര്യങ്ങൾ പുതുതായി ശീലിച്ചുകൊണ്ടിരിക്കുന്നു. പല നിയന്ത്രണങ്ങളോടും നമ്മൾ പൊരുത്തപ്പെട്ടുകൊണ്ടിരിക്കുന്നു. ലോകം മാറുകയാണ്. നമ്മുടെ ശീലങ്ങളും.

ലോകത്തിന്റെ സാമ്പത്തിക സ്ഥിതി ആകെ തകിടം മറിഞ്ഞിരിക്കുകയാണ്. കൊറോണക്ക് മുൻപുതന്നെ, ലോക സാമ്പത്തിക ക്രമം തകർച്ചയെ നേരിടുകയായിരുന്നു. ലോക രാഷ്ട്രങ്ങൾ മുൻപ് അഭിമുഖീകരിച്ചിട്ടില്ലാത്ത പ്രതിസന്ധി മുന്നിൽ കാണുകയായിരുന്നു. ഇത്തരം രോഗാതുരമായ ഒരു സാമ്പത്തിക ക്രമത്തെയാണ്, ജീവിത ശൈലീ രോഗങ്ങൾ കൊണ്ട് പൊറുതിമുട്ടിയ ഒരാളെ കൊറോണ വൈറസ് ബാധിച്ചാലെന്നപോലെ കോവിഡ്



വരെ വസൂരിയെ നമ്മുടെ പൂർവികർ എങ്ങിനെ അഭിമുഖീകരിച്ചുവോ, അതേവിധം നമ്മൾ കോവിഡിനെ മുന്നിൽ കണ്ടു ജീവിക്കേണ്ടിയിരിക്കുന്നു. സ്മോൾ പോക്സിനെ അപേക്ഷിച്ചു കോവിഡ് -19 ന്റെ മരണ നിരക്ക് തുലോം കുറവാണ് എന്നതാണ് ഏക ആശ്വാസം.

നിരന്തരം രൂപമാറ്റം വരാവുന്ന കോവിഡ് വൈറസ് ഇനി എങ്ങനെയെല്ലാമായിരിക്കും ഭാവിയിൽ അതിന്റെ വിശ്വരൂപം കാട്ടുക എന്ന് യാതൊരു നിശ്ചയവും ആർക്കുമില്ല. രണ്ടായിരത്തി പത്തൊൻപതു വരെ ജീവിച്ച രീതികളിലേക്കും അനുഭവിച്ച സ്വാതന്ത്ര്യങ്ങളിലേക്കും എത്രമാത്രം തിരിച്ചുപോകാൻ കഴിയും എന്ന് പറയാൻ സമയം

പൊറുതിമുട്ടിച്ചിരിക്കുന്നത്. ഉല്പാദന മേഖലയും, വാണിജ്യ വ്യവസായ മേഖലകളുമെല്ലാം ഒരുപോലെ സാമ്പത്തിക തകർച്ചയെ നേരിടുകയാണ്. ദിവസ വരുമാനക്കാരായ അസംഘടിത തൊഴിലാളികൾക്കും ചെറുകിട സ്വയം തൊഴിൽ സംരംഭങ്ങളിൽ ഏർപ്പെട്ടിരുന്നവർക്കും കൃഷിക്കാർക്കും കർഷക തൊഴിലാളികൾക്കും മൽസ്യബന്ധനം ഉൾപ്പെടെയുള്ള പരമ്പരാഗത തൊഴിലുകളിൽ ഏർപ്പെട്ടിരുന്നവർക്കുമെല്ലാം ലോക്ക് ഡൗൺ രൂക്ഷമായ പ്രതിസന്ധിയാണ് സൃഷ്ടിച്ചിരിക്കുന്നത്. ഉടനെ ഒരു തിരിച്ചുവരവ് അസാധ്യമായവിധം സാമ്പത്തിക രംഗം താറുമാറായിരിക്കുന്നു.



ലോക്ക് ഡൗണിൽ അടച്ചിരുന്നു ജീവൻ സംരക്ഷിക്കാമെങ്കിലും ജീവിതം തിരിച്ചുപിടിക്കണമെങ്കിൽ , മനുഷ്യ പ്രയത്നത്തിന്റെയും പ്രവർത്തനങ്ങളുടെയും എല്ലാ മേഖലകളും സജീവമാകേണ്ടിയിരിക്കുന്നു. കരയിലും കടലിലും ആകാശത്തും വാഹനങ്ങൾ ഓടിത്തുടങ്ങണം. കടകമ്പോളങ്ങൾ തുറന്നു പ്രവർത്തിക്കണം. ജീവ സന്ധാരണത്തിനും അനുദിന വരുമാനത്തിനുമുള്ള മാർഗങ്ങൾ തുറന്നു കിട്ടണം. ഉല്പാദന, വ്യവസായ, നിർമാണ മേഖലകൾ പ്രവർത്തന നിരതമാകണം. വളരെക്കാലമായി അവഗണന നേരിട്ട് തകർച്ചയിലായിരിക്കുന്ന കാർഷിക മേഖലയും മൽസ്യബന്ധനം ഉൾപ്പെടെയുള്ള പരമ്പരാഗത തൊഴിൽ മേഖലകളും സജീവമാകണം. സർക്കാർ ഹ്രസ്വകാല - ദീർഘകാല പദ്ധതികൾ ഇതിനായി ആവിഷ്ക്കരിച്ചു നടപ്പാക്കണം. അതി രൂക്ഷമായ ഭക്ഷ്യക്ഷാമത്തിലേക്കാണ് ലോകം നീങ്ങിക്കൊണ്ടിരിക്കുന്നത് എന്ന് ലോക ഭക്ഷ്യ സംഘടന തന്നെ മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. സാധാരണക്കാരുടെ കൈകളിൽ പണം എത്തുകയും അത് വിപണിയെ ഉണർത്തുകയും ചെയ്യുന്നതിനാവശ്യമായ സാമ്പത്തിക പാക്കേജുകൾ ഉടൻ പ്രഖ്യാപിച്ചു ഫലപ്രദമായി നടപ്പാക്കാൻ സർക്കാരുകൾക്ക് കഴിയണം. ഒപ്പം, വാണിജ്യ വ്യവസായ മേഖലകൾക്ക് ഉണർവുപകരുന്ന ആശ്വാസ നടപടികളും ഉണ്ടാകണം.

സ്വയം മറന്നുള്ള പരക്കം പാച്ചിലുകളിൽ നിന്നു മുക്തരായി വീണ്ടും പ്രകൃതിയുടെ താളവും സംഗീതവും അറിയാനും അനുഭവിക്കാനും സഹായിച്ച ഒരു കാലഘട്ടമായിരുന്നല്ലോ ലോക്ക് ഡൗൺ! മനുഷ്യന്റെ പരിധിവിട്ട പരാക്രമങ്ങളിൽനിന്നു മുക്തയായ പ്രകൃതി കുറേക്കൂടി സ്വച്ഛവും ശുദ്ധവുമായിരിക്കുന്നു. പ്രകൃതിയുടെ അവകാശികൾ മനുഷ്യർ മാത്രമല്ല എന്ന ഒരു ബോധം മനുഷ്യർക്ക് നൽകിക്കൊണ്ട് എന്തെല്ലാം തരം പക്ഷികളും ചെറുജീവി വർഗങ്ങളുമാണ് ഇപ്പോൾ നമുക്ക് ചുറ്റും പാറിപ്പറക്കുന്നത്! പ്രകൃതി മനുഷ്യ സമൂഹത്തോട് മറുതലിക്കുന്നത് അടുത്തകാലത്തായി വർധിച്ചു വരികയായിരുന്നു എന്നത് കാണാതിരുന്നുകൂടാ. കുറേക്കൂടി പ്രകൃതിയോട് ചേർന്നും ലളിതമായും ജീവിക്കാൻ നാം ശീലിക്കേണ്ടിയിരിക്കുന്നു എന്നതിന്റെ ഒരു സൂചനകൂടിയാവാം കോവിഡ്! പ്രകൃതിയുടെയും ദരിദ്രരുടെയും നീതിക്കുവേണ്ടിയുള്ള നിലവിളിയെ അവഗണിക്കരുതെന്നു ഫ്രാൻസിസ് പാപ്പാ നിരന്തരം മനുഷ്യ സമൂഹത്തെ ഓർമ്മിപ്പിച്ചു കൊണ്ടിരിക്കുന്നതിന്റെ പ്രസക്തി ഇനിയും നമ്മൾ തിരിച്ചറിയേണ്ടിയിരിക്കുന്നു.

ഭാവിതലമുറയെ വാർത്തെടുക്കുന്ന വിദ്യാഭ്യാസ രംഗം മറ്റേതു മേഖലയേയുംകാൾ വെല്ലുവിളി നേരിടുകയാണ്. കുട്ടികളുടെയും യുവതലമുറയുടെയും വിദ്യാഭ്യാസ രീതികളിൽ കാതലായ മാറ്റങ്ങൾ ആവശ്യപ്പെടുന്നുണ്ട് കോവിഡ്. സാമൂഹ്യ അകലം പാലിക്കുക, ഓരോരുത്തരും സ്വയം സംരക്ഷിക്കുന്നതിനാവശ്യമായ മുൻകരുതലുകളും പെരുമാറ്റ ക്രമീകരണങ്ങളും ശീലിക്കുക, ഒത്തുചേരലുകൾ പരമാവധി ഒഴിവാക്കുക തുടങ്ങിയ കൊറോണക്കാല പെരുമാറ്റച്ചട്ടങ്ങൾ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നടപ്പാക്കുക എന്നത് വലിയ തോതിൽ വെല്ലുവിളി ഉയർത്തും. 2020-ൽ സ്കൂളുകളും കോളേജുകളും തുറന്നു പ്രവർത്തിക്കുക എന്നത് എളുപ്പമാവില്ല. ചിലരെല്ലാം ഓൺലൈൻ ക്ലാസുകൾ തുടങ്ങിയ പുതിയ രീതികൾ ഇപ്പോൾത്തന്നെ പരീക്ഷിച്ചുതുടങ്ങിയിട്ടുണ്ട്. അവയൊക്കെ എത്രത്തോളം ഫലപ്രദമാകും എന്ന് പറയാറായിട്ടില്ല. പുതിയ തലമുറ ഒരുപക്ഷെ മാറ്റങ്ങളോട് വേഗം പൊരുത്തപ്പെട്ടു എന്ന് വരാം. അധ്യാപകർ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, നിലവിലുള്ള മറ്റു സംവിധാനങ്ങൾ എല്ലാം ഈ രംഗത്തെ പുതിയ മാറ്റങ്ങളും അതുയർത്തുന്ന വെല്ലുവിളികളും ഏറ്റെടുക്കാൻ സജ്ജരാകേണ്ടിയിരിക്കുന്നു. കോവിഡ് സൃഷ്ടിച്ച സാമ്പത്തിക പ്രതിസന്ധി രൂക്ഷമാകുന്ന സാഹചര്യത്തിൽ, സഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അർഹരായ കുട്ടികൾക്ക് ആവശ്യമായ ഫീസ് സൗജന്യവും മറ്റ് ആനുകൂല്യങ്ങളും ഏർപ്പെടുത്തുകയും കോവിഡ് മൂലമുണ്ടാകുന്ന മാനസിക പിരിമുറുക്കവും അനുബന്ധ പ്രശ്നങ്ങളും പരിഹരിക്കുന്നതിന് പ്രത്യേക ശ്രദ്ധ നൽകുകയും വേണമെന്ന് സഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കു നേതൃത്വം നൽകുന്നവർക്ക് കെ. സി. ബി. സി നിർദേശം നൽകിയിട്ടുണ്ട്.

ആധ്യാത്മീക സാംസ്കാരിക രംഗങ്ങളിലും കോവിഡ് വലിയ മാറ്റങ്ങൾ കൊണ്ടുവന്നിരിക്കുന്നു. സാമൂഹ്യ ജീവിതത്തിന്റെ പ്രധാന മേഖലകളായ ആധ്യാത്മീക സാംസ്കാരിക രംഗങ്ങളെല്ലാം തന്നെ, കോവിഡിനോടനുബന്ധിച്ചുള്ള ലോക്ക് ഡൗണിൽ നിശ്ചലമായിരിക്കുകയാണ്. ആധ്യാത്മീക കേന്ദ്രങ്ങളായ ദൈവാല

യങ്ങളും അവയോടനുബന്ധിച്ചുള്ള പ്രവർത്തനങ്ങളും, ആഘോഷങ്ങളും, കൂടിവരവുകളുമെല്ലാം അസാധ്യമായിരിക്കുന്നു. ദൈവാലയങ്ങളിൽ വിശുദ്ധ കുർബാനയും തിരുക്കർമ്മങ്ങളും നടത്തുന്നതിന് വിലക്കില്ലെങ്കിലും വിശ്വാസികൾക്ക് അതിൽ പങ്കെടുക്കുന്നതിന് നിയന്ത്രണങ്ങളുണ്ട്. വീടിന്റെ അകത്തളങ്ങളിലും ചുറ്റുവട്ടത്തുമായി ഓരോ വ്യക്തിയുടെയും ജീവിത വൃത്തം ചുരുങ്ങിയിരിക്കുന്നു. വലിയനോമ്പുകാലവും വിശുദ്ധ വാരവും ഈസ്റ്ററുമെല്ലാം ലോക്ക് ഡൗൺ കവർന്നെടുത്തു. മരണത്തിന്റെ ഇരു ചിറകുകൾ ഭൂമിക്കുമേൽ നിഴൽ വീഴ്ത്തിയ ദിനങ്ങളായിരുന്നു അവ. ഇല കൊഴിയുന്നതുപോലെ മനുഷ്യർ കൊഴിഞ്ഞു വീഴുന്ന വാർത്തകൾ ലോകത്തിന്റെ എല്ലാ ഭാഗങ്ങളിൽ നിന്നും എത്തിക്കൊണ്ടിരുന്ന പേടിപ്പെടുത്തുന്ന ദിനരാത്രങ്ങൾ! മാർച്ച് 27-നു ശൂന്യമായ വത്തിക്കാൻ ചത്വരത്തിനുമദ്ധ്യേ ഫ്രാൻസിസ് പാപ്പയോടൊപ്പം ലോകം ദിവ്യകാരുണ്യ നാഥനു മുന്പിൽ മുട്ടുകുത്തി ദൈവകാരുണ്യത്തിനുവേണ്ടി യാചിച്ച നിമിഷങ്ങൾ മറക്കാനാവുമോ? ദൈവാലയങ്ങൾ അടഞ്ഞു കിടന്നപ്പോൾ ഒരുകാര്യം നമ്മൾ തിരിച്ചറിഞ്ഞു: നമ്മുടെ കുടുംബങ്ങൾ ദൈവാലയങ്ങളാകുന്നു! ഒപ്പം, സഭയിലെ ഇടയന്മാർ വിശ്വാസികളെ അനുധാവനം ചെയ്യുന്നതിൽ ഒരു പുതിയ മാനം കൈവരിക്കുകയായിരുന്നു. നേരിട്ട് എത്താതെ തന്നെ കടന്നുചെല്ലുന്ന കരുതലിന്റെയും സാന്ത്വനത്തിന്റെയും ധൈര്യംപകരുന്ന സാന്നിധ്യം! ഓരോ വിശ്വാസിയെയും അവരവർ ആയിരിക്കുന്ന ഇടങ്ങളിലും അവസ്ഥയിലും അനുധാവനം ചെയ്യുന്ന അജപാലന സാന്നിധ്യം! ഭൂരിഭാഗം വൈദികരും സന്യസ്തരുമൊക്കെ ഇത്തരം പുതിയ രീതികളോട് ഇനിയും പൊരുത്തപ്പെട്ടുവരുന്നതേയുള്ളൂ. എങ്കിലും, ആടുകളെ തേടിയിറങ്ങുന്ന വ്യത്യസ്തമായ അജപാലന മാതൃകകൾ പലതും ഈ കോവിഡ് കാലം നമുക്ക് പരിചയപ്പെടുത്തി.

ലോക്ക് ഡൗൺ കാലം കഴിഞ്ഞാലും സഭ അഭിമുഖീകരിക്കേണ്ട പ്രശ്നങ്ങൾ നിരവധിയാണ്. മനുഷ്യന്റെ ജീവൽ പ്രശ്നങ്ങളോട് പ്രതികരിക്കാതെ സഭക്ക് അതിന്റെ ശുശ്രൂഷയിൽ മുന്നോട്ടുപോകാനാവില്ല. മനുഷ്യന്റെ ആവശ്യങ്ങളോടും പരിമിതികളോടും സാധ്യതകളോടും സുവിശേഷാത്മകമായി പ്രതികരിച്ചുകൊണ്ടാണ് സഭ അതിന്റെ ദൗത്യം നിർവഹിക്കുന്നത്. കൊറോണക്കാലം, വിശിഷ്യാ ലോക്ക് ഡൗൺ കാലം സഭയിൽ ശുശ്രൂഷയുടെ അനേകം സാധ്യതകൾ പരീക്ഷിക്കപ്പെട്ടു. രൂപത സോഷ്യൽ സർവീസ് സൊസൈറ്റികൾ പ്രതിരോധ - ദുരിതാശ്വാസ പ്രവർത്തനങ്ങൾക്ക് അതാത് ജില്ലാ ഭരണകൂടവുമായി സഹകരിച്ച് രൂപതകളിൽ നേതൃത്വം നൽകി വരുന്നു. കോവിഡിനെ തിരെയുള്ള ബോധവത്കരണ പ്രവർത്തനങ്ങൾ, മാസ്ക്, സാനിറ്റൈസർ എന്നിവയുടെ നിർമ്മാണവും വിതരണവും, അതിഥി തൊഴിലാളികൾക്കും പ്രയാസമനുഭവിക്കുന്ന കുടുംബങ്ങൾക്കും ഭക്ഷണവും മരുന്നും എത്തിച്ചു കൊടുക്കൽ, ഭക്ഷണ കിറ്റ് തയ്യാറാക്കി വിതരണം ചെയ്യൽ തുടങ്ങി നിരവധിയായ പ്രവർത്തനങ്ങൾ സഭയുടെ വിവിധ തലങ്ങളിൽ നടന്നുകൊണ്ടിരിക്കുന്നു. സോഷ്യൽ സർവീസ് സൊസൈറ്റികൾ വഴി നടന്ന പ്രവർത്തനങ്ങൾക്ക് ഇതിനോടകം കെ. സി. ബി. സി ഓഫീസിൽ ലഭിച്ച കണക്കുകൾ അനുസരിച്ച് 10, 07, 29,745 രൂപയും ഇടവകകളുടെ നേതൃത്വത്തിൽ നടത്തിയ പ്രവർത്തനങ്ങൾക്ക് 21, 20, 89, 968 രൂപയും സന്യസ്ത സമൂഹങ്ങളുടെ ആഭിമുഖ്യത്തിൽ നടത്തിയ പ്രവർത്തനങ്ങൾക്ക് 12, 87, 18, 280 രൂപയും ചെലവഴിച്ചിട്ടുണ്ട്. ഏപ്രിൽ 30 വരെ നടന്ന പ്രവർത്തനങ്ങളുടെ റിപ്പോർട്ടും കണക്കും ഓരോ രൂപതയും സോഷ്യൽ സർവീസ്



സൊസൈറ്റിയും സന്യാസ സമൂഹവും കെ. സി. ബി. സി സെക്രട്ടേറിയറ്റിൽ സമർപ്പിച്ചിട്ടുണ്ട്. കൂടാതെ, രൂപതകളിൽനിന്നും സന്യാസ സമൂഹങ്ങളിൽനിന്നും സമാഹരിച്ച 1 , 03, 50, 000 രൂപ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് കെ. സി. ബി. സി സംഭാവന ചെയ്തിട്ടുമുണ്ട്.

സംസ്ഥാനത്തു ലോക്ക് ഡൗൺ പ്രഖ്യാപിച്ച അവസരത്തിൽത്തന്നെ കത്തോലിക്കാ സഭയുടെ ആശുപത്രികളും ആരോഗ്യ മേഖലയിൽ ശുശ്രൂഷ ചെയ്യുന്നവരും സർക്കാരുമായി സഹകരിച്ചു പ്രവർത്തിക്കാനുള്ള സന്നദ്ധത സർക്കാരിനെ അറിയിച്ചിരുന്നു. കൂടാതെ, സഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ഹോസ്റ്റലുകൾ, സ്റ്റഡി ഹൗസുകൾ, പാസ്റ്ററൽ സെന്ററുകൾ, ധ്യാന കേന്ദ്രങ്ങൾ, സാമൂഹിക ക്ഷേമ സംവിധാനങ്ങൾ എന്നിവയുടെ



വിശദ വിവരങ്ങളും അവിടെ ലഭ്യമായ സൗകര്യങ്ങളുടെ വിശദാംശങ്ങളും അതാതു ജില്ലാ ഭരണാധികാരികൾക്ക് കൈമാറിയിരുന്നു. പ്രവാസി മലയാളികളുടെ ക്വാറന്റൈൻ ഉൾപ്പെടെയുള്ള ആവശ്യങ്ങൾക്ക് പ്രസ്തുത സംവിധാനങ്ങൾ പ്രയോജനപ്പെടുത്തുന്നുണ്ട്. ഓരോ ഇടവകയും അതാതു പ്രദേശത്തുള്ള കുടുംബങ്ങളിൽ അർഹരായവർക്ക് സർക്കാർ പ്രഖ്യാപിച്ചിട്ടുള്ള സഹായങ്ങളും മറ്റ് ആനുകൂല്യങ്ങളും ലഭ്യമാകുന്നു എന്ന് ഉറപ്പുവരുത്താൻ പ്രാദേശിക തലത്തിൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുമായും മറ്റ് സന്നദ്ധ സംഘടനകളുമായും സഹകരിച്ചു തുടർന്നും പ്രവർത്തിക്കേണ്ടതുണ്ട്. ലോക്ക് ഡൗൺ കഴിയുന്ന മുറക്ക് തിരിച്ചുവരുന്ന മദ്യം കുടുംബങ്ങളിലും സമൂഹത്തിലും നിലനിൽക്കുന്ന സമാധാന അന്തരീക്ഷം തകർക്കുകയും കോവിഡ് കാലത്തെ കൂടുതൽ സങ്കീർണ്ണമാക്കുകയും ചെയ്യും.

നേരത്തെ സൂചിപ്പിച്ചതുപോലെ, കോവിഡ് ഏൽപ്പിച്ചിട്ടുള്ള സാമ്പത്തിക ആഘാതം വലുതാണ്. ഓരോ വ്യക്തിയും കുടുംബവും ഇതിന്റെ അനന്തര ഫലങ്ങൾ അനുഭവിക്കുന്നുണ്ട്. പരസ്പരം കരുതുന്ന ഒരു സമൂഹം എന്ന നിലയിൽ ഈ പ്രതിസന്ധിയെ അഭിമുഖീകരിക്കുന്നതിനു ഓരോ ഇടവകയും സജ്ജമാകേണ്ടിയിരിക്കുന്നു. ദരിദ്രരെ പ്രത്യേകം കരുതുകയും ദാരിദ്ര്യത്തിന്റെ അരൂപി സ്വയം ഉൾക്കൊള്ളുകയും ചെയ്യുന്ന സഭ ഉണർന്നു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. സാമ്പത്തിക പരാധീനത നമ്മുടെ കുടുംബാന്തരീക്ഷം കലുഷമാക്കാൻ നമ്മൾ അനുവദിക്കരുത്. പരസ്പരം താങ്ങും തണലുമാവാൻ നാം ജാഗ്രതയുള്ളവരാകണം. യുവജനങ്ങളും അൽമായ നേതൃത്വവും വൈദികരും പ്രാദേശികമായ പ്രശ്നങ്ങൾ കണ്ടറിഞ്ഞു പ്രവർത്തിക്കാൻ സന്നദ്ധരാകണം. കത്തോലിക്കാ സഭയെ സംബന്ധിച്ചിടത്തോളം ഈ കൊറോണാ കാലത്തു സഭ എന്തായിരുന്നു, എവിടെയായിരുന്നു, എന്ത് ചെയ്യുകയായിരുന്നു എന്നത് അതി പ്രധാനമാണ്. കൊറോണക്കാലത്തെ സഭ അതിനു ശേഷമുള്ള സഭയുടെ സ്വഭാവവും പ്രസക്തിയും നിർണയിക്കും എന്നതിൽ സംശയമില്ല.

ദൈവാലയങ്ങൾ അടച്ചിടണം എന്നും ജനങ്ങൾ ഒരുമിച്ചു കൂടുന്നത് ഒഴിവാക്കണമെന്നും, പരമാവധി സാമൂഹ്യ അകലം പാലിക്കണമെന്നും നിഷ്കർഷിക്കപ്പെട്ട ഇക്കാലത്താണ് സഭ യഥാർത്ഥത്തിൽ ജനങ്ങളിലേക്ക് എത്തിയത്. ജനങ്ങളോടൊപ്പവും ജനങ്ങൾക്കുവേണ്ടിയും നിലകൊള്ളുന്ന വ്യക്തികളും പ്രസ്ഥാനങ്ങളും സംവിധാനങ്ങളുമാണ് സഭ എന്ന അനുഭവപരമായ തിരിച്ചറിവ് വിശ്വാസികൾക്കും സമൂഹത്തിനും ഉണ്ടാകുമ്പോഴാണ് സഭ ദൈവജനത്തിന്റെ കൂട്ടായ്മയാകുന്നത്. ഭീതിയുടെയും പരാജയ ബോധത്തിന്റെയും ആകുലതയുടെയും നാളുകളിൽ ആശ്വാസവും പ്രത്യാശയും നൽകുന്ന സാന്നിധ്യമാകാൻ അതിനു കഴിയുന്നു എന്നതിലാണ് സഭ അതിന്റെ തനിമ കണ്ടെത്തുന്നത്. സഭ അതിന്റെ മിഷനറി സ്വഭാവവും തനിമയും വീണ്ടെടുക്കുന്ന സമയവും സന്ദർഭവും ആയിരിക്കണം ഈ കോവിഡ് കാലം. യേശുവിനും ഉണ്ടായിരുന്നു ഒരു ലോക്ക് ഡൗൺ കാലം! അവിടുന്ന് അതിനെ അതിജീവിച്ചത് മനുഷ്യവർഗത്തിനു മുഴുവൻ ഉയിർത്തെഴുന്നേൽപ്പിന്റെ പ്രത്യാശ പകർന്നുകൊണ്ടായിരുന്നല്ലോ. ലോകത്തിനു പ്രത്യാശയുടെ വെളിച്ചം പകരാൻ കോവിഡ് കാലത്തെ സഭക്ക് കഴിയണം.

കവർ സ്റ്റോറി



# തിരയും തീരവും കൊറോണയും മത്സ്യമേഖലയും

റവ. ഫാ. റൊമാൻസ് ആന്റണി

1924 ലെ വേനൽക്കാലം. കൊല്ലം കടൽതീരത്ത് ദിവസങ്ങളോളം വലിയ ക്ഷാമം. കടൽ അടഞ്ഞുകിടന്നു. വള്ളങ്ങൾ ഒന്നുമില്ലാതെ മടങ്ങിവന്നു. മത്സ്യതൊഴിലാളികൾ കൊല്ലം ബിഷപ്പിന്റെ അരമനയിൽ അഭയം പ്രാപിച്ചു. ബെൽജിയം സ്വദേശി അലോഷ്യസ് മരിയ ബെൻസിഗർ ആയിരുന്നു കൊല്ലം ബിഷപ്പ്. എല്ലാവർക്കും തന്റെ അരമനയിൽ സ്നേഹസമ്പന്നനായ മെത്രാൻ ആഹാരം ഒരുക്കി. രണ്ടാഴ്ച കഴിഞ്ഞപ്പോൾ ബിഷപ്പ് ബെൻസിഗർ കടലോരത്തേക്ക് നടന്നു മെത്രാന്റെ പിന്നാലെ വിശ്വാസികളും. കടലിനെ നോക്കിയിട്ട് മെത്രാൻ മത്സ്യതൊഴിലാളികളോട് പറഞ്ഞു "എല്ലാവരും വള്ളം ഇറക്കൂ, വലവീശൂ" വള്ളങ്ങൾ മടങ്ങി വരുന്നതുവരെ ബിഷപ്പ് തീരമണ്ണിൽ കുട്ടികളുമായി കളിച്ചുകൊണ്ടിരുന്നു. വള്ളങ്ങൾ നിറയെ മീനുമായാണ് തീരത്ത് തൊഴിലാളികൾ മടങ്ങി വന്നത്. പിന്നീട് ഒരുപാട് നാളുകൾ കടപ്പുറത്ത് ക്ഷാമമുണ്ടായിട്ടില്ല.

ഇതുപോലുള്ള അത്ഭുതങ്ങൾ എപ്പോഴും ഉണ്ടാകുകയില്ല. എന്നാൽ നൂറുവർഷം മുൻപുള്ള കേരളത്തിലെ കടലോരഗ്രാമങ്ങളുടെ ഒരു നേർക്കാഴ്ചയാണിത്. പട്ടിണി എപ്പോഴും അവരെ അനുധാവനം ചെയ്യുന്നു. കാലം ഒരുപാട് കാര്യങ്ങൾ മാറ്റി. നമ്മുടെ രാജ്യത്തുള്ള എല്ലാ രംഗത്തും വികസനത്തിന്റെ കുതിച്ചുചാട്ടമുണ്ടായി. ഗ്രാമങ്ങളിലെ അടിസ്ഥാന സൗകര്യങ്ങൾ വർദ്ധിച്ചു. എന്നാൽ രാജ്യത്തിന്റെ വിഭവ വിതരണത്തിൽ പിന്തള്ളപ്പെടുന്ന ഒരു മേഖലയാണ് മത്സ്യമേഖല. അടിസ്ഥാന വികസനപ്രക്രിയ സാവധാനമായി മാത്രം കടന്നുവരുന്ന ഒരു മേഖലയാണ് മത്സ്യമേഖല. ഇപ്പോൾ കൊറോണ വൈറസ് ലോകരാഷ്ട്രങ്ങളെ മൊത്തം മുൾമുനയിൽ നിർത്തുമ്പോൾ,



ആയിരക്കണക്കിന് യന്ത്രവൽകൃതമല്ലാത്ത (കട്ടമരങ്ങൾ ഉൾപ്പെടെയുള്ള) യാനങ്ങൾ ഉണ്ട്. മത്സ്യതൊഴിലാളി ക്ഷേമ സംഘത്തിൽ പേര് രജിസ്റ്റർ ചെയ്ത മത്സ്യതൊഴിലാളികൾ തന്നെ രണ്ടര ലക്ഷം പേരാണ്. അനുബന്ധമേഖലകളിൽ ജോലി ചെയ്യുന്നവരുടെയും വിപണനം നടത്തുന്നവരുടെയും എണ്ണം ഒരു ലക്ഷത്തിലധികം വരും.

പരമ്പരാഗത മത്സ്യബന്ധനം കൈകാര്യം ചെയ്യുവാൻ കേരളത്തിൽ രണ്ടായിരത്തിലധികം ലാന്റിംഗ് സെന്ററുകളുണ്ട്. പന്ത്രണ്ട് ഫിഷിംഗ് ഹാർബറുകൾ മാത്രമാണ് ആധുനിക സൗകര്യങ്ങൾ ഉള്ള മത്സ്യതുറമുഖങ്ങൾ. ഒരുപാട് പേർക്ക് നേരിട്ടും പരോക്ഷമായും തൊഴിൽ നൽകുന്ന ഒരു മേഖലയാണിത്. കയറ്റിറക്ക് തൊഴിലാളികൾ, ലേലക്കാർ, മത്സ്യസംസ്കരണ കേന്ദ്രങ്ങളിലെ തൊഴിലാളികൾ, മത്സ്യവിപണനം നടത്തുന്ന സ്ത്രീകൾ, ലോറിക്കാർ അങ്ങനെ ഒരുപാട് അനുബന്ധതൊഴിലാളികളുണ്ട്. വള്ളങ്ങൾ നിർമ്മിക്കുന്നവരും, വലകൾ തയ്യാറാക്കുന്നവരും ഒക്കെ ഈ പട്ടികയിൽ സ്ഥാനം നേടും.

ആധുനിക സാങ്കേതിക വിദ്യയുടെ പശ്ചാത്തലത്തിൽ ട്രോളിംഗ് നടത്തുന്ന ആയിരക്കണക്കിന് യന്ത്രവൽകൃത ബോട്ടുകളാണ് കേരളത്തിലെ തുറമുഖങ്ങളിൽ പ്രവർത്തിക്കുന്നത്. കൊല്ലം നീണ്ടകര തുറമുഖത്ത് തന്നെ 1400 ട്രോളറുകൾ പ്രവർത്തിക്കുന്നു. 15000 തൊഴിലാളികൾ നേരിട്ടും, 12000 പേർ പരോക്ഷമായും തൊഴിൽ തേടുന്ന ഒരു തുറമുഖമാണ് നീണ്ടകര. ദേശീയ മത്സ്യോൽപ്പാദനത്തിൽ മൂന്നാം സ്ഥാനത്താണ് കേരളം. പ്രതിവർഷം എട്ടുലക്ഷം ടൺ മത്സ്യമാണ് കേരളത്തിലെ മത്സ്യതൊഴിലാളികൾ കടലിൽ നിന്നും കൊയ്തെടുക്കുന്നത്. രാജ്യത്തിന് വിദേശ നാണ്യവും വിവിധതരത്തിൽ നികുതിയും പ്രദാനം ചെയ്യുന്ന ഈ മേഖലയിലെ സങ്കീർണ്ണമായ പ്രശ്നങ്ങളിൽ ചിലത് താഴെ കുറിക്കട്ടെ.

മുതൽ മുടക്കും വരുമാനവും തമ്മിലുള്ള അന്തരമാണ് ഏറ്റവും വലിയ പ്രശ്നം. മുതൽ മുടക്ക് വർദ്ധിക്കുകയും വരുമാനത്തിൽ ഇടനിലക്കാർ കയ്യിട്ടുവാരുകയും ചെയ്യുന്നതാണ് ഈ മേഖലയിലെ നീറുന്ന പ്രശ്നങ്ങളിൽ ഒന്ന്. വള്ളം, എൻജിൻ, പലതരം വലകൾ ഇവയ്ക്കൊന്നിനും സാധാരണ വ്യവസായങ്ങൾക്കുള്ള സബ്സിഡി ഇല്ല. ഇന്ധനചെലവും മത്സ്യത്തിൽ നിന്നും ലഭിക്കുന്ന വരുമാനവും പൊരുത്തപ്പെടാതെ വരുമ്പോഴാണ് **"എണ്ണക്കടം"** എന്ന ഒറ്റവാക്കിൽ കഥനത്തിന്റെ കഥപറയുന്നത്.

ഉദ്പ്പാദിപ്പിക്കുന്ന മത്സ്യത്തിന് വിലസ്ഥിരത ഇല്ലാത്ത ഒരവസ്ഥ ഗുരുതരമാണ്. ഫിഷറീസ് ഡിപ്പാർട്ട്മെന്റും തൊഴിൽ വകുപ്പും മത്സ്യസംഘങ്ങളും ഒരുമിച്ച് കൈകാര്യം ചെയ്യേണ്ട കാര്യമാ

അന്താരാഷ്ട്ര സാമ്പത്തിക രംഗം വലിയ പ്രതിസന്ധിയെ നേരിടുമ്പോൾ മത്സ്യമേഖലയെ അതെങ്ങനെ ബാധിക്കും എന്നതിനെപ്പറ്റി പഠനങ്ങൾ ഉണ്ടാകേണ്ടതുണ്ട്.

2017 ലെ ഓഖി ചുഴലിക്കാറ്റ് തിരുവനന്തപുരം ജില്ലയിലെയും കന്യാകുമാരി ജില്ലയിലെയും മത്സ്യമേഖലയിൽ വിതറിയ ദുരന്തം ഒരുപാട് പാഠങ്ങൾ മത്സ്യതൊഴിലാളികൾക്ക് പകർന്ന് നൽകി കടൽ എന്ന മഹാ പ്രഹേളിക അസ്ഥിരമായ ഒരു ജീവിതാവസ്ഥയാണ് കടലോരത്തെ മനുഷ്യർക്ക് നൽകുന്നതെന്ന തിരിച്ചറിവാണ് ഓഖി ചുഴലിക്കാറ്റ് അടിവരയിട്ട് നമുക്ക് പകർന്നുതന്ന പാഠം. അതിൽ പിന്നീട് കടലിനോടുള്ള മത്സ്യതൊഴിലാളികളുടെ സമീപനത്തിന് മാറ്റമുണ്ടായി. കടലിലേക്ക് എപ്പോഴും അങ്ങനെ പോകാൻ പറ്റുകയില്ല എന്ന തിരിച്ചറിവാണ് ഇന്ന് തൊഴിലാളികൾക്കുള്ളത്. ചില സൂചനകളുടെ അടിസ്ഥാനത്തിൽ നൽകപ്പെടുന്ന കാലാവസ്ഥാ മുന്നറിയിപ്പുകൾ ഇന്ന് നമ്മുടെ മത്സ്യമേഖലയിലെ അവിഭാജ്യ ഘടകമാണ്.

589 കിലോമീറ്റർ ദൈർഘ്യമുള്ള തീരമാണ് കേരളത്തിനുള്ളത്. കടൽത്തീരവും സഹ്യപർവ്വതവും മുഖത്തോടുമുഖം നോക്കിനിന്ന് കഥ പറയുന്ന നാടാണിത്. നമ്മുടെ തീരഭൂമിയിൽ ഏതാണ്ട് എട്ടുലക്ഷം പേരാണ് മത്സ്യബന്ധനം ഉപജീവനമാക്കിയവർ വസിക്കുന്നത് (കൃത്യമായി പറഞ്ഞാൽ 7.84 ലക്ഷം). കൂടാതെ അനുബന്ധ തൊഴിൽ മേഖലകളെ ആശ്രയിക്കുന്ന മൂന്നരലക്ഷത്തിലധികംപേർ.

പരമ്പരാഗത മേഖലയിൽ മോട്ടോർ ഘടിപ്പിച്ചുള്ള യാനങ്ങൾ ഉപയോഗിച്ച് മത്സ്യബന്ധനം നടത്തുന്നവരും, മോട്ടോർ സഹായമില്ലാതെ മത്സ്യബന്ധനം നടത്തുന്നവരും ഉണ്ട്. 2015 ലെ കണക്കനുസരിച്ച് അമ്പതിനായിരം യാനങ്ങൾ പരമ്പരാഗതമേഖലയിലുണ്ട്. കേരളത്തിലെ കായലുകളിലും നദികളിലും മത്സ്യബന്ധനം നടത്തുന്ന മൂന്നുലക്ഷം മനുഷ്യരുടെ കഥ വ്യത്യസ്ഥമാണ്.

222 സമുദ്ര മത്സ്യഗ്രാമങ്ങളാണ് കേരളത്തിലുള്ളത്. ഉൾനാടൻ മത്സ്യബന്ധന ഗ്രാമങ്ങൾ 183 ആണ്. കേരളത്തിലെ പതിനൊന്ന് ജില്ലകളിലായി

ണിത്. ഇടനിലക്കാരെ പൂർണ്ണമായി ഒഴിവാക്കുവാൻ സാധിക്കാത്ത ഒരു മേഖലയാണിത്. കടൽത്തീരത്തെ സഹ്യപർവ്വതത്തിലുള്ള മലയോരഗ്രാമങ്ങൾ വരെ ബന്ധിപ്പിക്കുന്ന ഒരു വലിയ ശൃംഖലയുണ്ട്. കമ്പോളത്തിലെ മത്സരം വഴി മെച്ചപ്പെട്ട വില ലഭിക്കും എന്ന സാമ്പത്തിക സിദ്ധാന്തം എപ്പോഴും ശരിയാകണമെന്നില്ല. തൊഴിലാളികൾക്ക് പങ്കാളിത്തമുള്ള ലേലസമ്പ്രദായം പല മത്സ്യഗ്രാമങ്ങളിലും ഫലപ്രദമായി പരീക്ഷിച്ചിട്ടുണ്ട്.

കൂട്ടായ വിലപേശൽ മറ്റു തൊഴിൽ മേഖലകളിലെപ്പോലെ മത്സ്യമേഖലയിൽ സാദ്ധ്യമല്ല. ഉൽപ്പന്നത്തിന്റെ വില പങ്കാളികൾ (മുതൽമുടക്കുന്നവൻ, തൊഴിലാളികൾ) വീതിച്ചെടുക്കുക എന്ന ഒരു പരമ്പരാഗതം സമ്പ്രദായമാണ് ഇപ്പോഴും നിലവിലുള്ളത്. മുതൽ മുടക്കുന്നവരും തൊഴിൽ ചെയ്യുന്നവരും തമ്മിലുള്ള കൂട്ടായ്മയാണ് മത്സ്യമേഖലയിലെ പ്രശംസനീയമായ സാമ്പത്തിക ശാസ്ത്രം.

കൊറോണ നൽകിയ വലിയ പാഠം മത്സ്യത്തിന് ന്യായമായ വില നിശ്ചയിക്കുവാൻ സാധിക്കും എന്നതാണ്. സാമുഹ്യ അകലം നിലനിർത്തുവാൻ ഫിഷറീസ് വകുപ്പ് കൊല്ലം കടലോരത്ത് നേരിട്ട് മത്സ്യത്തിന് വില നിശ്ചയിച്ചു വിലയ്ക്കുവാങ്ങി കച്ചവടക്കാർക്ക് നൽകുന്ന രീതി കഴിഞ്ഞ ഒരു മാസമായി വലിയ വിജയം കണ്ടെത്തിയിരിക്കുന്നു. കാർഷിക മേഖലയിലെ തറവിലയും താങ്ങുവിലയും മത്സ്യമേഖലയിലും പരീക്ഷിക്കാവുന്നതാണ്. മത്സ്യലേലത്തിലെ മത്സരത്തിന് ചില മാനദണ്ഡങ്ങളുണ്ടാകണം. നിയമങ്ങൾ ഉണ്ടാകണം. ഫിഷറീസ് ഡിപ്പാർട്ട്മെന്റ് തന്നെ ആദ്യത്തെ വിലയ്ക്കുവാങ്ങുന്നവർ (പർച്ചേസർ) എന്നതും പരീക്ഷിക്കാവുന്നതാണ്.

മത്സ്യതൊഴിലാളികളുടെ കടബാദ്ധ്യത പഠനവിധേയമാക്കേണ്ടതാണ്. ധനകാര്യസ്ഥാപനങ്ങൾ വായ്പയ്ക്ക് ഈടാക്കുന്ന പലിശനിരക്കിൽ കുറവുണ്ടാകണം. എന്നാൽ സാമ്പത്തിക അച്ചടക്കവും സാമ്പത്തിക ഭരണവും ഇപ്പോഴും ഭൂരിഭാഗം മത്സ്യതൊഴിലാളികൾക്കും ഒരു മരീചികയാണ്. ഉള്ളപ്പോൾ ഓണം പിന്നെ ഒന്നുമില്ല എന്ന ചിന്താഗതിയ്ക്ക് മാറ്റമുണ്ടാകണം. ഉള്ളപ്പോൾ മിച്ചം വെയ്ക്കുവാനും നിക്ഷേപിക്കുവാനും ഉള്ള പ്രേരണ ഉണ്ടാകണം. കാർഷിക മേഖലയിലും മത്സ്യമേഖലയിലും പ്രവർത്തിക്കുന്നവർക്ക് വ്യത്യസ്ഥരായ മനസ്ഥിതികളാണ് ഉള്ളത്. നെല്ലുവിതയ്ക്കുന്നവർക്കും കപ്പ നടുന്നവനും റബ്ബർ നടുന്നവനും മാസങ്ങളും വർഷങ്ങളും വിളവിനായി കാത്തിരിക്കുമ്പോൾ കടലിൽ വലവീശുന്നവർ ദിവസങ്ങളോ, മണിക്കൂറുകൾക്കുള്ളിലോ ഉൽപ്പന്നങ്ങളുമായി മടങ്ങിവരുന്നു. തൊഴിൽ സംസ്കാരത്തിലെ ഈ വ്യത്യസ്ഥതകൾ മനഃസ്ഥിതിയിലും ജീവിത കാഴ്ചപ്പാടിലും പ്രതിഫലിക്കുന്നു. കടലുപോലെ അനന്തമായ ഒരു മനോവികാരത്തിലാണ് ഓരോ മത്സ്യതൊഴിലാളിയും ജീവിക്കുന്നത്. സാമൂഹ്യപ്രവർത്തകരുടെ മുൻപിലുള്ള വെല്ലുവിളി ജീവിതത്തെപ്പറ്റിയും ഭാവിയെപ്പറ്റിയും വ്യത്യസ്ഥമായ കാഴ്ചപ്പാടുകൾ മെനഞ്ഞെടുക്കുവാൻ സഹായിക്കുകയാണ്.

ദുരന്തസാദ്ധ്യതാ പ്രദേശത്തുനിന്നും താമസം മാറ്റുവാനും സാമൂഹിക അകലം പാലിക്കുവാനുമുള്ള വെല്ലുവിളികളാണ് ഓഖിയും കൊറോണയും നൽകുന്ന വെല്ലുവിളി. മത്സ്യഗ്രാമങ്ങളിൽ ദൃശ്യമായ കാഴ്ച അതിരുകടന്ന ജനസാന്ദ്രതയും ദുരന്തസാദ്ധ്യതാമുഖത്തുള്ള വാസവുമാണ്. കൊറോണയും വൈറസ് ജന്യമായ പകർച്ചവ്യാധികളും ഇനിയും ഉണ്ടാകും. സാമൂഹ്യ അകലം നിലനിർത്തുവാനും പ്രകൃതി ദുരന്തങ്ങളിൽ നിന്നുള്ള സുരക്ഷ ഉറപ്പാക്കുവാനും മെച്ചപ്പെട്ട ജീവിത സൗകര്യങ്ങൾ ഉറപ്പുവരുത്തുവാനും മത്സ്യഗ്രാമങ്ങൾ പുനർനിർണ്ണയിക്കപ്പെടണം. തീരദേശ പരിപാലന നിയമത്തെ മൊത്തത്തിൽ എതിർക്കുന്ന രീതിക്ക് മാറ്റമുണ്ടാകണം. സർക്കാരുമായി ചർച്ചയിൽ ഏർപ്പെട്ട് മാന്യമായ പുനരധിവാസ പാക്കേജ് ഉറപ്പാക്കുകയാണ് വേണ്ടത്. 10 ലക്ഷം രൂപ കൊടുത്തിട്ട് മാറിപ്പോകാൻ പറയുന്നതല്ല ശരി. മനുഷ്യാന്തസ് നിലനിർത്തുന്ന മെച്ചപ്പെട്ട ജീവിത സൗകര്യങ്ങൾ ഉള്ള പുതിയ ആവാസകേന്ദ്രങ്ങൾ സ്ഥാപിക്കുകയാണ് വേണ്ടത്.

മത്സ്യമേഖലയെപ്പറ്റിയുള്ള പഠനറിപ്പോർട്ടിൽ സ്വാമിനാഥൻ ശുപാർശ ചെയ്തത് സുരക്ഷിത മേഖലകളിലേക്ക് മത്സ്യതൊഴിലാളികളെ മാറ്റിപ്പാർപ്പിക്കുമ്പോൾ തുറസാകുന്ന സ്ഥലം മത്സ്യതൊഴിലാളികളുടെ ഉപയോഗത്തിനുള്ള പൊതുസ്ഥലമായി നിലനിർത്തണം എന്നാണ്. മത്സ്യതൊഴിലാളികൾ വസിക്കുന്ന സ്ഥലം റിസോർട്ടുകൾക്കും ടൂറിസ്റ്റ് മേഖകൾക്കും വ്യവസായ ശാലകൾക്കും കൈമാറുന്നതിൽ നിയന്ത്രണം ഉണ്ടായാൽ മാത്രമേ മത്സ്യതൊഴിലാളികളുടെ പുനരധിവാസം ഫലം ചെയ്യുകയുള്ളൂ.

എല്ലാ തൊഴിൽ മേഖലകളിലും തൊഴിലാളികളുടെ എണ്ണം ഗണ്യമായി കുറയുന്ന ഒരു കാലയളവാണിത്. സമുദ്ര മത്സ്യഗ്രാമങ്ങളിലെ പുതിയ തലമുറകളുടെ മനസ്സിൽ എൻജിനീയറിംഗ്, ഐ.ടി, നഴ്സിംഗ് തുടങ്ങിയ മേഖലകൾ തുറുന്നുകിടക്കുകയാണ്. കേരളത്തിലെ കർഷക സമൂഹത്തിന്റെ സാമ്പത്തിക വളർച്ച മറ്റു തൊഴിൽ മേഖലകളിലേക്ക് അവർ ശ്രദ്ധ തിരിച്ചു എന്നതുതന്നെയാണ്. മത്സ്യമേഖലയിലും ഇങ്ങനെയൊരു ചുവടുമാറ്റം വന്നുകൊണ്ടിരിക്കുന്നു.

കടലാക്രമണം തീരഗ്രാമങ്ങളിലെ വാർഷിക സന്ദർശകനാണ്. പുലിമുട്ട് കെട്ടി സുരക്ഷിതമായ തീരങ്ങൾ വളരെ കുറവാണ്. ജനസാന്ദ്രത കൂടിയ ഒരിടത്തും സാമുഹ്യ അകലം നിലനിർത്തുവാൻ സാധിക്കുകയില്ല. കൊറോണ ഇവിടെത്തന്ന കുറെ വർഷങ്ങൾ കാണും. ഇനിയും നൂതന രോഗങ്ങൾവരും. അതുകൊണ്ട് മത്സ്യഗ്രാമങ്ങൾ അഴിച്ചുപണിയേണ്ടത് അത്യാവശ്യമാണ്. സമുദ്രതീരത്തുനിന്നും വളരെയകലയല്ലാത്ത സ്ഥലങ്ങൾ സർക്കാർ വിലയ്ക്കുവാങ്ങി മാന്യമായ പുനരധിവാസം ഒരുക്കണം.

കാലാവസ്ഥാവ്യതിയാനം വിപുലവും രൂക്ഷവുമാകുമ്പോൾ സമുദ്ര മത്സ്യഗ്രാമങ്ങൾ കൂടുതൽ സുരക്ഷിതമല്ലാത്ത മേഖലയാകും. പ്രകൃതിക്ഷോഭങ്ങളെ ആർക്ക് തടയുവാൻ കഴിയും? സമുദ്ര

നിരപ്പ് അനിയന്ത്രിതമായി ഉയരുന്നത് ആശങ്ക ഉണർത്തുന്ന കാര്യമാണ്. കടലിൽ ചൂട് കൂടുമ്പോൾ ദൂരെയൊരു ചുഴലിക്കാറ്റ് രൂപം കൊള്ളുന്നു എന്ന് മത്സ്യതൊഴിലാളികൾക്ക് അറിയാം. ഇനിയും ഒരു ഓഖി വരാതിരിക്കുവാനുള്ള തീരുമാനങ്ങളാണ് ഉണ്ടാകേണ്ടത്.

മത്സ്യബന്ധനവും വിപണനവും ഒറ്റച്ചരടിൽ കോർത്തിണക്കുവാൻ സാധിക്കുമോ എന്നത് ഒരു വലിയ വെല്ലുവിളിയാണ്. കമ്പോള ശക്തികൾ ശക്തരായി നിലകൊള്ളുമ്പോൾ മത്സ്യബന്ധനം നടത്തുന്നവർക്ക് അവരുടെ ഉൽപ്പന്നങ്ങൾക്ക് അർഹമായ വില ലഭിക്കുകയില്ല. നമ്മുടെ നാട്ടിലെ സഹകരണ മേഖല ശക്തമായ ഒരു സാമ്പത്തിക ഏജൻസിയാണ്. ഗുജറാത്തിലെ ക്ഷീരകർഷകർ പാൽ സംസ്കരണം, മൂല്യവർദ്ധനചെയ്ത ഉൽപ്പന്നങ്ങൾ, വിപണനം എന്നിവ അവർക്കുകൂടി പങ്കാളിത്തമുള്ള ഒരു സഹകരണപ്രസ്ഥാനത്തിന്റെ തണലിൽ (അമുൽ മോഡൽ) ക്ഷീരവിപ്ലവവും നടത്തിയപ്പോൾ അത് ഒരു ലോക റിക്കോർഡ് ആയി മാറി. ഈ രീതിയിൽ മത്സ്യമേഖലയിലും സഹകരണ പ്രസ്ഥാനങ്ങൾ ശക്തമായി ഇടപെടേണ്ടതാണ്. ഐസ് ന്യായവിലയ്ക്ക് ലഭ്യമാക്കുവാൻ സാധിച്ചാൽ, മത്സ്യം ശീതികരിക്കുവാൻ ഉള്ള സൗകര്യങ്ങൾ ഒരുക്കുകയും, ഗുണവർദ്ധനവ് നൽകി ഉൽപ്പന്നങ്ങൾ രൂപപ്പെടുത്തിയാൽ വിപണന ശൃംഖല തീർത്താൽ മത്സ്യസംസ്കരണവും കയറ്റുമതിയും ഏറ്റെടുത്താൽ സഹകരണ പ്രസ്ഥാനകങ്ങൾക്ക് മത്സ്യമേഖലയിൽ വലിയ മാറ്റങ്ങൾ സൃഷ്ടിക്കുവാൻ കഴിയും. കേരളത്തിൽ ചില സ്ഥലങ്ങളിൽ സഹകരണ സംഘങ്ങൾ ചെറിയ രീതിയിൽ ഈ രംഗത്ത് സജീവമാണ്. സഹകരണ പ്രസ്ഥാനത്തിന്റെ ഇടപെടൽ വിപുലമാക്കുകയാണ് എല്ലാവർക്കും പങ്കാളിത്തമുള്ള ഒരു വികസനമാതൃക സൃഷ്ടിക്കുവാനുള്ള മാർഗ്ഗം.

കൊറോണയുടെ പശ്ചാത്തലത്തിൽ മത്സ്യഗ്രാമങ്ങളിൽ വിപുലമായ ആരോഗ്യ സാക്ഷരത പ്രചാരത്തിലാക്കണം. രോഗപ്രതിരോധ ശക്തി വർദ്ധിപ്പിക്കുകയാണ് വൈറസ്ജന്യ രോഗങ്ങൾക്ക് തടയണയിടുവാനുള്ള മാർഗ്ഗം. വളരെ പോഷക മൂല്യമുള്ള മത്സ്യം കഴിക്കുന്നതുകൊണ്ട് മാത്രം പ്രതിരോധശക്തി ഉറപ്പാക്കാൻ കഴിയില്ല. ആഹാരക്രമത്തിലും ജീവിത ശൈലിയിലും മാറ്റങ്ങൾ ഉണ്ടാകണം.

ജനസാന്ദ്രത കൂടിയ സ്ഥലങ്ങളിൽ വ്യക്തി ശുചീകരണവും പരിസര ശുചീകരണവും മാലിന്യ സംസ്കരണവും വലിയ വെല്ലുവിളികളാണ്. മലിനമായ പരിസരങ്ങൾ കൊറോണ പോലുള്ള രോഗങ്ങൾ പടരുവാനുള്ള അനുയോജ്യ വേദികളാണ്. ക്ലീൻ ബീച്ച് അഥവാ ശുചിയുള്ള തീരമേഖല എന്ന ലക്ഷ്യം പ്രാവർത്തികമാക്കുവാൻ എല്ലാവരും കൈകോർക്കണം.

ഭക്ഷണ സാക്ഷരത ഉറപ്പാക്കുകയാണ് മറ്റൊരു വെല്ലുവിളി. വിഷരഹിതമായ ആഹാരം ഉറപ്പാക്കുവാനുള്ള വലിയ ഉത്തരവാദിത്വം എല്ലാവർക്കുമുണ്ട്. നമ്മൾ കഴിക്കുന്ന ആഹാരം വിഷരഹിതമാണെന്ന് ഉറപ്പുവരുത്തുവാൻ നമുക്ക് സാധിക്കണം. ഭക്ഷ്യ സുരക്ഷ ഉറപ്പാക്കുവാൻ ഉള്ള വലിയ കടപ്പാട് മത്സ്യമേഖലയിലെ ഏവർക്കുമുണ്ട്. മീൻ സൂക്ഷിക്കുന്നതിനുള്ള ഐസ് മുതൽ സംസ്കരണം വരെ പാലിക്കേണ്ട പെരുമാറ്റ ചട്ടങ്ങൾ സർക്കാർ രൂപപ്പെടുത്തിയിട്ടുണ്ട്. വിഷരഹിതമായ മീൻ തീരത്തുകൊണ്ടുവരുന്ന മത്സ്യതൊഴിലാളിക്ക് അതേരീതിയിൽ അത് കമ്പോളത്തിലെത്തിക്കുവാൻ സാധിക്കുകയില്ല. ഇടനിലക്കാരായ എല്ലാവരും ഇക്കാര്യത്തിൽ സമൂഹത്തോടുള്ള ബാദ്ധ്യത ഏറ്റെടുക്കുവാൻ തയ്യാറാകണം. പഴകിയ മീൻ അമോണിയം പുരട്ടി കമ്പോളത്തിൽ എത്തിക്കുന്നവരെ ഒറ്റപ്പെടുത്തുവാനുള്ള സംവിധാനം ഉണ്ടാകണം.

പരിസ്ഥിരി സാക്ഷരതയാണ് കാർഷിക മേഖലയിലെപ്പോലെ മത്സ്യമേഖലയിലും പ്രചാരത്തിലാകേണ്ടത്. കടലിനെ സ്നേഹിക്കുന്നവർക്ക്, മത്സ്യത്തിനെ സ്നേഹിക്കുന്നവർക്ക് ചെറുമീനുകളെപ്പിടിച്ച് കൊലചെയ്യുവാൻ സാധിക്കുകയില്ല. ചെറുമീനെ പിടിക്കുന്നതിനെ ശിശുഹത്യ എന്നാണ് ഫ്രാൻസിസ് മാർപ്പാപ്പ വിശേഷിപ്പിച്ചത്. ഒന്നും കിട്ടാതെവരുമ്പോൾ വളത്തിന് വേണ്ടി വല വീശുന്നവരെ ശിക്ഷിക്കുവാൻ ആവശ്യമായ നിയമങ്ങൾ ഉണ്ട്. നിയമം നടപ്പാക്കുവാനുള്ള ഇഛാശക്തിയാണ് ഇല്ലാത്തത്. അനുവദനീയമല്ലാത്ത വലകൾ ഉപയോഗിച്ച് മത്സ്യപാടങ്ങൾ മൊത്തം നശിപ്പിക്കുന്ന രീതി തടയേണ്ടതാണ്. ജി.പി.എസ്. സൗകര്യങ്ങൾ ഉപയോഗിച്ച് മത്സ്യത്തിന്റെ പ്രയാണവും വാസവും ഒക്കെ മനസ്സിലാക്കി വലവീശുമ്പോൾ മത്സ്യപ്രജനനത്തെ തടയുന്ന സംഹാര താണ്ഡവം ഒഴിവാക്കണം. എത്രയെത്രയിനം മത്സ്യങ്ങളാണ് കടലിൽ നിന്നും അപ്രത്യക്ഷമായിരിക്കുന്നത്. ഫ്രാൻസിസ് മാർപ്പാപ്പ പറഞ്ഞിരിക്കുന്നത് നമ്മുടെ സമുദ്രം ഒരു ശവപ്പറമ്പായി മാറിയിരിക്കുന്നു എന്നാണ്. പരിസ്ഥിതി നിയമങ്ങൾ പാലിക്കുവാൻ എല്ലാവർക്കും ബാദ്ധ്യതയുണ്ട്. പൊൻമുട്ടയിടുന്ന താറാവിനെ കൊല ചെയ്യുന്ന രീതികൾ ഒഴിവാക്കുവാൻ ബോധപൂർണ്ണമായ തീരുമാനമുണ്ടാകണം. സുസ്ഥിര വികസനമെന്നാൽ നാളത്തെക്കുറിച്ചുള്ള കരുതലാണ്. പ്രകൃതിവിഭവങ്ങളെ സംരക്ഷിച്ചുകൊണ്ടുള്ള ഒരു ഉപജീവനമാർഗ്ഗമായിരിക്കണം അത്.

മത്സ്യവിപണനം നടത്തുന്ന സ്ത്രീകൾക്ക് മാന്യമായ ഒരു കച്ചവട സംസ്കാരം പകരേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. സ്ത്രീശാക്തീകരണം എന്നൊക്കെ പറയുന്നതിനെ നിഷേധിക്കുന്ന തരത്തിലുള്ള മത്സ്യവിപണനമാണ് തലച്ചുമടായി മത്സ്യം കൊണ്ടുപോയി പെരുവഴിയുടെ ഓരത്തിരുന്ന് വിൽക്കുന്ന സമ്പ്രദായം. അംഗീകൃത കേന്ദ്രങ്ങളിൽ ശീതികരണം സൗകര്യങ്ങൾ ഉൾപ്പെടെയുള്ള വിപണനകേന്ദ്രങ്ങൾ സ്ഥാപിക്കുകയും മീൻ അവിടങ്ങളിൽ എത്തിക്കുകയും ചെയ്യുവാനുള്ള സൗകര്യം ഉണ്ടാകണം.

കേരളത്തിലെ ട്രോളിംഗ് ബോട്ടുകളിൽ ജോലിചെയ്യുന്നവർ ഭൂരിഭാഗവും അന്യസംസ്ഥാന




തൊഴിലാളികളാണ്. ഏറിയപങ്കും ബംഗാളികൾ കയ്യടക്കിവച്ചിരിക്കുന്ന ഈ മേഖലയിൽ മുതൽമുടക്കുകാരും ലേലക്കാരും മത്സ്യോപ്പന്ന കയറ്റുമതിക്കാരുമായി മലയാളികൾ ചുരുങ്ങുന്നത് നമ്മൾ കണ്ടില്ല എന്ന് പറയരുത്. ബംഗാളികൾ വന്നില്ല എങ്കിൽ ട്രോളിംഗ് ബോട്ടുകൾ നിശ്ചലമാകുന്ന അവസ്ഥ കേരളത്തിലുണ്ട്. യന്ത്രവൽകൃത മത്സ്യബന്ധനത്തിൽ വന്നുകൊണ്ടിരിക്കുന്ന ആധുനികവൽക്കരണം പരിസ്ഥിതി സൗഹൃതമായിരിക്കേണ്ടതും സുസ്ഥിര വികസനത്തിന് സഹായകരമാണ് എന്ന് ഉറപ്പാക്കുകയും ചെയ്യേണ്ടത് ആവശ്യമാണ്. കൊറോണ കാരണം തൊഴിൽ നഷ്ടപ്പെട്ട് നാട്ടിൽ വരുന്നവർക്ക് മത്സ്യമേഖല ഒരു അന്യമായ തൊഴിൽ മേഖലയാകരുത്. അന്യസംസ്ഥാന തൊഴിലാളികളുടെ സ്ഥാനം ഏറ്റെടുക്കുവാൻ ഇന്നാട്ടുക്കാർക്ക് സാധിച്ചില്ല എങ്കിൽ ദാരിദ്ര്യം നമ്മൾ വിളിച്ചുവരുത്തുന്ന ഒരു അതിഥിയായി മാറും.

മത്സ്യഗ്രാമങ്ങൾ എല്ലാംതന്നെ മതപരമായി ഒറ്റപ്പെട്ട തുരുത്തുകളാണല്ലോ. കേരള സമുദ്രതീരങ്ങളിൽ ഹിന്ദുക്കൾ, ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ എന്നിവരടങ്ങുന്ന മതവിഭാഗങ്ങളുമുണ്ട്. ഓരോ ഗ്രാമങ്ങളിലും ഒരു മതവിഭാഗങ്ങളിൽ പെട്ടവർ മാത്രമാണ് വസിക്കുന്നത്. മതത്തിനും മതസംഘടനകൾക്കും വലിയ സ്വാധീനമുള്ള വിഭാഗമാണ് മത്സ്യത്തൊഴിലാളികൾ. കത്തോലിക്കരുടെ ഇടവകകൾ, ധീവരസമുദായങ്ങളുടെ കരയോഗങ്ങൾ, മുസ്ലീംപള്ളി. ഇവർക്കെല്ലാം ഈ മേഖലയിൽ നിഷേധീക്കാനാകാത്ത സ്വാധീനമുണ്ട്. ചില മത്സ്യഗ്രാമങ്ങളിൽ കരയോഗങ്ങളും പള്ളികളും ലേലത്തുകയുടെ ഓഹരി വസൂലാക്കുന്നുമുണ്ട്. പകരം മതസംഘടനകൾ മത്സ്യത്തൊഴിലാളികൾക്ക് രക്ഷകർത്വത്തവും പൊതുസമൂഹത്തിൽ മാന്യത, സർക്കാരുമായി വിലപേശുവാനുള്ള സൗകര്യങ്ങൾ എന്നിവ ഒരുക്കിക്കൊടുക്കുന്നു. മത്സ്യഗ്രാമങ്ങളിൽ വിദ്യാഭ്യാസം ഉണ്ടാകണമെങ്കിൽ, ആർഭാടങ്ങൾക്കും ധൂർത്തിനും കുറവുണ്ടാകണം. മതസംഘടനകൾ വിചാരിച്ചാൽ മാത്രമേ ഈ മേഖലയിൽ ശരിയായ ബോധവൽക്കരണം ഉണ്ടാകുകയുള്ളൂ. സുരക്ഷിത മേഖലയിലേക്കുള്ള മാറ്റിപ്പാർപ്പിക്കലും സാമൂഹ്യ അകലം പാലിക്കലും ഒക്കെ സ്ഥിരമായി പോലീസിന് നടപ്പാക്കാൻ കഴിയുകയില്ല. മതസംഘനകൾ തന്നെ ഇവയ്ക്ക് നേതൃത്വം നൽകണം.

മതസംഘടനകൾ അവരുടെ ഉത്തരവാദിത്വം ക്രിയാത്മകമായി നിർവ്വഹിക്കുവോ എന്നത് ഒരു വലിയ ചോദ്യമാണ്. സ്വർഗ്ഗത്തിലേക്കുള്ള വഴി ഒരുക്കുക മാത്രമല്ലല്ലോ മതത്തിന്റെ ദൗത്യം. മനുഷ്യർക്ക് മെച്ചപ്പെട്ട ജീവിത സൗകര്യങ്ങൾ ഒരുക്കുക എന്നതും മതത്തിന്റെ ദൗത്യമാണ്. പെരുന്നാളുകളുടെയും ഉത്സവങ്ങളുടെയും താളവട്ടത്തിൽ മത്സ്യഗ്രാമങ്ങളെ നിലനിർത്തുന്ന മതസംഘടനകൾ ഒരു പുനർവിചിന്തനത്തിന് തയ്യാറാകണം. മാറ്റത്തിന്റെ പ്രേരക ശക്തിയായി മതവിഭാഗങ്ങൾ മാറണം.

ദാരിദ്ര്യം ഒരു മനസ്ഥിതിയാണ്. (Poverty is a state of mind) നമ്മുടെ ഭാഗധേയം നമ്മൾ സൃഷ്ടിക്കുന്നതാണ്. ജീവിതനിലവാരം മെച്ചപ്പെടുത്തുവാനും പരിമിതികളെ അതിജീവിക്കുവാനുമുള്ള ശക്തി നമ്മിൽത്തന്നെയുണ്ട്. പുതിയ അവസരങ്ങൾക്ക് മുമ്പിൽ മുഖം തിരിക്കാതെ അവ ഉപയോഗിക്കുവാനുള്ള മനസ്ഥിതി മറ്റുമേഖലകളിലെപ്പോലെ മത്സ്യമേഖലകളിൽ പ്രവർത്തിക്കുന്നവർക്കും ഉണ്ടായിരിക്കണം.

കൊറോണ തരുന്ന പാഠം നമ്മുടെ രാജ്യത്ത് മാത്രമല്ല ലോകത്തൊരിടത്തും ജീവിതം പഴയതുപോലെ ആകുകയില്ല എന്നതാണ്. വികസനത്തിന് പുതിയ വ്യാഖ്യാനങ്ങൾ രൂപംകൊണ്ടുവരികയാണ്. മത്സ്യമേഖലയിലെ വികസനരൂപരേഖയ്ക്കും തിരുത്തെഴുത്തുകൾ നടത്തുവാൻ ബന്ധപ്പെട്ട എല്ലാവരും കൈകോർക്കുക എന്നതാണ് നമ്മുടെ മുമ്പിലുള്ള വെല്ലുവിളി.

കടൽ ഒരിക്കലും അനാഥമാകുകയില്ല. പോഷകാഹാരമുള്ള മത്സ്യത്തിന്റെ ഉപയോഗത്തിനും കുറവുണ്ടാകുകയില്ല. കൃഷി തരിശാകുന്നതുപോലെ കടൽ തരിശാകുകയില്ല. മത്സ്യമേഖലയിൽ അനിവാര്യമായത് വിഭവങ്ങൾ ഫലപ്രദമായി ഉപയോഗിക്കുവാനുള്ള പദ്ധതികൾ ഗ്രാമങ്ങൾ തിരിച്ച് രൂപീകരിക്കുകയാണ്. സർക്കാരും മത്സ്യസംഘങ്ങളും സന്നദ്ധ സംഘടനകളും മതസംഘടനകളും ചേർന്നുള്ള ഒരു വലിയ കൂട്ടായ്മ രൂപീകരിച്ച് സമയബന്ധിതമായി മാറ്റത്തിന്റെ ഒരു കൊടുങ്കാറ്റ് അഴിച്ചുവിടട്ടെ എന്ന് ആശിക്കുന്നു.



# പാമ്പും കോണിയും പിന്നെ കോവിഡും



ഡോ. മേരി റജീന എഫ്

കേരളത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളും ഏതെങ്കിലും പ്രായത്തിൽ ആവേശത്തോടെ കളിച്ച കളിയാണ് പാമ്പും കോണിയും. ഭാഗ്യത്തിന്റെ കൂട്ടുപിടിച്ച് തൊണ്ണൂറിന് മുകളിലെത്തിക്കഴിയുമ്പോഴാണ് ടെൻഷൻ. ഇനി വിഴുങ്ങാൻ കാത്തിരിക്കുന്ന പാമ്പിന്റെ വായിൽ നിന്ന് രക്ഷപ്പെടുത്താൻ ഗീവർഗ്ഗീസ് പുണ്യാളന് മുട്ട നേർന്നിട്ടുള്ള സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. ഒപ്പം കളിക്കുന്ന വ്യക്തിയോടുള്ള മുൻവൈരാഗ്യങ്ങളുടെ ലിസ്റ്റിന്റെ നീളമനുസരിച്ച് മുട്ടയുടെ എണ്ണവും കൂട്ടിയിട്ടുണ്ട്. ചിലപ്പോഴൊക്കെ മദ്ധ്യസ്ഥൻ ഇടപ്പെട്ടിട്ടുണ്ട്. ചിലപ്പോഴൊക്കെ കൈവിട്ടിട്ടുമുണ്ട്. മൂപ്പരെ ജീവനുള്ള പാമ്പിനെ കണ്ടപ്പോൾ ആരെങ്കിലും വിളിച്ചപേക്ഷിച്ചിട്ടുണ്ടാവും. അല്ലാതെ എന്നെ കൈവിടാൻ തരമില്ല. എന്റെ ചെറുപ്രായവും ഹോസ്റ്റലിലെ കളിയുമൊക്കെകഴിഞ്ഞ് മുപ്പത് വർഷങ്ങൾക്കിപ്പുറം കോവിഡ്-19 എന്ന ഭീകരത എന്നെ വീണ്ടും പാമ്പും കോണിയും ബോർഡിന്റെ മുന്നിലെത്തിച്ചിരിക്കുകയാണ്. മക്കളുടെ ചെറുപ്പത്തിൽ അവരോടൊപ്പം കളിയ്ക്കേണ്ട ചുമതല അവരുടെ അപ്പനായിരുന്നതു കൊണ്ട് ആദ്യത്തെ കളിക്കു മുന്നെ ഞാൻ പഴയ നേർച്ചയുടെ പറ്റു പുസ്തകത്തിൽ പുതിയ പേജ് തുടങ്ങി. പുണ്യാളൻ മയക്കത്തിലായിരുന്നു എന്നു തോന്നുന്നു. എതിരാളികൾ മക്കളും ഭർത്താവുമായിരുന്നതിനാൽ വിഷമത്തിന്റെ കാഠിന്യം കുറവായിരുന്നു എന്നുമാത്രം. പരാജയം എന്ന വാക്ക് ജീവിതത്താളിൽ എവിടെയും ഉണ്ടാകരുത് എന്ന് ചെറുതായി വാശിയുള്ളതുകൊണ്ട് പുണ്യാളനോട് അല്പം പരിഭവം ഇല്ലാതില്ലതാനും.

ഇന്നത്തെ കളിക്കഴിഞ്ഞ് ഞാൻ കുറച്ചു നേരം ആ ബോർഡിൽ നോക്കിയിരുന്നു. മലയാളിയുടെ ജീവിതമാണതെന്ന് ഒരു സ്വരം എന്റെ ഉള്ളിലിരുന്ന് മന്ത്രിക്കുന്നുണ്ടായിരുന്നു. ഒരുപാട് സ്വപ്നങ്ങൾ കാണുകയും ആ സ്വപ്നസാഫല്യങ്ങൾക്കായി കഠിനാധ്വാനം ചെയ്യുന്ന മലയാളി. ചന്ദ്രനിലാണെങ്കിലും ചായക്കട തുടങ്ങാൻ മടിയില്ലാത്ത മലയാളി. മിഷനറിമാർ കാണിച്ചു തന്ന മാർഗ്ഗത്തിലൂടെ ചരിച്ച് വിദ്യാഭ്യാസം നേടി ലോകത്തെമ്പാടും പോയി രാപകലധ്വാനിച്ച് കാരണവന്മാർക്കായി ചോരാത്ത വീടും അത്യാവശ്യം സുഖസൗകര്യങ്ങളും ഒക്കെ നേടിയെടുത്ത മലയാളി. പലരും പരസ്പരം സഹായിച്ചു. അങ്ങനെ മൊത്തത്തിൽ കേരളമങ്ങ് മെച്ചപ്പെട്ടു. ദുരഭിമാനവും ദു:ശ്ശീലവും ഇല്ലാത്തവരൊക്കെ പട്ടിണി കൂടാതെ കഴിഞ്ഞിരുന്ന നാടായിരുന്നു 2019 ഡിസംബർ വരെ കേരളം. അവിടെയാണ് ജീവിതത്തിന്റെ അടുത്ത ട്വിസ്റ്റ്. ബോർഡിന്റെ പകുതിയും അതിന്റെ മുകളിലുമെത്തി നിന്ന മലയാളിയെ ലോകത്തിലെ സർവ്വജനത്തോടൊപ്പം ഒരു വലിയ പാമ്പങ്ങുവിഴുങ്ങി. ചിലരിപ്പോഴും പാമ്പിന്റെ വായിൽത്തന്നെ ഇരിപ്പാണ്. എപ്പോഴാണ് വിഴുങ്ങുക എന്ന ഭീതിയോടെ. "സമുദ്രം എന്നെ വലയം ചെയ്തിരിക്കുന്നു. ആഴി എന്നെ ചുറ്റി യിരിക്കുന്നു. പായൽ എൻെറ തല വരിഞ്ഞു മുറുക്കിയിരിക്കുന്നു. പർവതങ്ങൾ വേരുപാകി യിരിക്കുന്ന സമുദ്രത്തിൻെറ അടിത്തട്ടിലേക്കു ഞാൻ ഇറങ്ങിച്ചെന്നു. അതിൻെറ ഓടാമ്പലുകൾ എന്നെ എന്നേക്കുമായി അടച്ചുപൂട്ടി. എങ്കിലും എൻെറ ദൈവമായ കർത്താവേ, അങ്ങ് എൻെറ ജീവനെ പാതാളത്തിൽ നിന്നു പൊക്കിയെടുത്തു" (യോന 2:5-6).

ഏതാണ്ട് യോനായുടെ അനുഭവത്തിലൂടെയാണ് നാം കടന്നു പോകുന്നത്. പലർക്കും എല്ലാം നഷ്ടപ്പെട്ടു. ബാങ്കിൽ നിക്ഷേപമുണ്ട് എന്ന് ആശ്വസിക്കുന്നവരുണ്ടെങ്കിൽ ആശ്വസിക്കാൻ വരട്ടെ എന്നാണ് വിദഗ്ദ്ധോപദേശം. കോവിഡ് എല്ലാവരുടെയുമാണ് എല്ലാവർക്കുമുള്ളതാണ്. അല്ലാതെ കൊറോണ വൈറസ് ശരീരത്തിൽ കടന്നുകൂടിയവർക്കു മാത്രമല്ല ദുരിതം. ആഗോളവത്ക്കരണമെന്ന വാക്കിന്റെ അർത്ഥം പഠിച്ചുകൊണ്ടിരിക്കുന്ന കാലമാണിത്. ഇനി എന്ത് എന്ന ചോദ്യത്തിന് അർത്ഥമുണ്ട് എന്ന് തോന്നുന്നില്ല. ഞാനെന്ന വ്യക്തിക്ക് നാളെ ജീവനുണ്ടെങ്കിലല്ലേ ഭാവിയെക്കുറിച്ചുള്ള ചിന്തകൾ എനിക്ക് പ്രസക്തമാകുന്നുള്ളു. എന്തായാലും ഒരുറപ്പ് ഞാനുണ്ടെങ്കിലും ഇല്ലെങ്കിലും

നാളെയുടെ ലോകെ വളരെ വ്യത്യസ്തമായേ തീരൂ. ബോർഡിലെ ഓരോ കള്ളിയും കടന്ന് കടന്ന് ഒരു കോണി കയറിപ്പറ്റാനുള്ള സമയം കുറച്ചുണ്ടെന്ന് തോന്നുന്നു. ആ കോണിച്ചുവടെത്തുന്നതു വരെ എങ്ങനെ ജീവിക്കാം എന്ന് ഓരോരുത്തരും തീരുമാനിക്കേണ്ടിയിരിക്കുന്നു.

കോവിഡ് കവർന്നെടുക്കാത്ത ആസ്തികൾ നമുക്കുണ്ട് എന്നതാണ് കേരളത്തെ ലോകത്തിന്റെ മറ്റു പല ഭാഗങ്ങളിൽ നിന്നും വ്യത്യസ്തമാക്കുന്നതും സമ്പന്നമാക്കുന്നതും. നല്ല മണ്ണ്, നല്ല മഴ, നല്ല കെട്ടിടങ്ങൾ, ഗതാഗത സൗകര്യം ഒക്കെയുണ്ട് നമുക്ക്. ഇല്ലാത്തതായി ഒന്നുമാത്രം ഭക്ഷണം. ഉയർന്ന കൂലിചിലവും, സ്ഥലവിലയും, വിദ്യാഭ്യാസ യോഗ്യതയും കുറഞ്ഞ ലാഭവും മക്കളുടെ എണ്ണവും, കൂട്ടുകുടുംബവ്യവസ്ഥയും ഒക്കെ ചേർന്ന് മലയാളിയുടെയും ദൈവത്തിന്റെയും സ്വന്തം നാട്ടിൽ ഭക്ഷണകാര്യത്തിൽ ഒരു പരന്ന ഭുക്കാക്കി മാറ്റി. മറ്റു സംസ്ഥാനങ്ങളെ ആശ്രയിക്കാതെ ജീവൻ നിലനിർത്താനാവശ്യമായ ഭക്ഷണം പോലും ഇല്ലാത്ത അവസ്ഥ. പത്തായം പെറും, ചക്കി കുത്തും, അമ്മ വയ്ക്കും, ഞാനുണ്ണും എന്നു പറയുന്നിടത്തെ 'അമ്മ'യെ മാറ്റി അവരവരുടെ ഇഷ്ടപേരുമിടാമെന്നായി. ക്രയവിക്രയത്തിനുള്ള പണവും സാധ്യതകളും കുറയുമെന്നു തോന്നുന്ന ഈ കാലഘട്ടത്തിൽ ഇന്നു തന്നെ ചെയ്യേണ്ട പ്രവൃത്തി ഭൂവിനിയോഗ പ്ലാനിംഗാണ്. അവനവന്റെ കൈവശമുള്ളതും പരിസരത്ത് ലഭ്യമായതുമായ ഭൂമിയിൽ നിന്ന് സ്വന്തം കുടുംബത്തിന്റെ പരിശ്രമത്തിലൂടെ ഉത്പാദിക്കാവുന്ന പരമാവതി വിളകളുടെ നടീൽ. വസ്തുക്കൾ ഉടനടി സംഘടിപ്പിക്കുക. അന്നജത്തിനായി അരിയും കിഴങ്ങുകളും, പ്രോട്ടീനിനായി പയറും, ജീവകങ്ങൾ, നാരുകൾ, ആന്റി ഓക്സിഡന്റുകൾ എന്നിവയ്ക്കായി പച്ചക്കറികൾ, ഇരുമ്പിന്റെ അംശമുള്ള മുരിങ്ങ, ചീര മുതലായ ഇലക്കറികൾ, പഴത്തിനായി വാഴ, മുട്ടയ്ക്കും മാംസത്തിനുമായി കോഴികൾ, പാലിനും ചാണകത്തിത്തിനുമായി ആടും പശുവുമൊക്കെ വേണം നമുക്ക്. ഇപ്പോൾ സമൃദ്ധിയായുള്ള മാങ്ങയും ചക്കയും ഉമക്കിയും ഉപ്പിലിട്ടും പൾപ്പാക്കിയുമൊക്കെ ഒരു വർഷത്തേയ്ക്ക് സംഭരിയ്ക്കുകയുമാകാം. ഒരു ചെടിപോലും നേരിൽ കണ്ടിട്ടില്ലാത്തവർക്ക് ഭംഗിയായി കൃഷി ചെയ്യാനുള്ള  പാഠങ്ങൾ യൂട്യൂബിൽ ലഭ്യമാണ് എന്നുള്ളത് സാങ്കേതിക വിദ്യ നൽകിയ വലിയ അനുഗ്രഹം.

നിലമൊരുക്കാൻ മാത്രമെ പുരുഷന്മാരുടെ ആവശ്യമുള്ളൂ. സ്ത്രീകൾക്കും കുട്ടികൾക്കും ചെയ്യാവുന്ന പരിപാലനമേ വേണ്ടൂ ഏതു വിളയ്ക്കും. വിദഗ്ദ്ധ ഉപദേശങ്ങൾക്കായി ഓരോ പഞ്ചായത്തിലും കൃഷിഭവനും മൃഗാശുപത്രിയുമൊക്കെയുള്ള മറ്റൊരു പ്രദേശം ലോകത്തിലില്ല എന്നോർക്കണം. എന്നാൽ എത്രപേർ ഈ രണ്ടു സ്ഥാപനങ്ങളുടെയും പടികയറിയിട്ടുണ്ട്? സർക്കാരിനയോ വികാരിയച്ചനേയോ കാത്തുനിൽക്കേണ്ട അവസരമല്ലിത്. സ്വന്തം ഭൂമിയിൽ വിത്തിടാൻ ആരുടെയും അനുവാദം വേണ്ടല്ലോ. മടി വെടിഞ്ഞ് നല്ല



മനസ്സു കാണിച്ചാൽ ആപത്തു കാലത്ത് കായ പത്തു തിന്നാം. ഇതോടൊപ്പം നാം ശീലിക്കേണ്ട പുണ്യമാണ് മിതത്വം. ഭക്ഷണവസ്തുക്കുടെ കാര്യം മാത്രമല്ല, ജലവിനയോഗത്തിലും, ആഭരണഭ്രമത്തിലും ഓൺലൈൻ വസ്തുക്കളെ വാങ്ങിക്കൂട്ടലിലുമെല്ലാം വല്ലാതെ മുങ്ങിയിരിക്കുകയായിരുന്നു മലയാളി. തൂർച്ചയായും ഒരുപാട് പേർക്ക് അങ്ങനെയും തൊഴിൽ ലഭിച്ചിരുന്നു എന്നത് സത്യം. പക്ഷെ അവനവന്റെ പാടവും പറമ്പും എന്തിന് റോഡിന്റെ വശങ്ങൾ പോലും പുല്ലും കാടും കയറിക്കിടന്നപ്പോഴാണ് രണ്ടും നാലും വീലുകളുള്ള വണ്ടികളിലുള്ള പരാക്രമം. കോവിഡ് നമ്മെ പലതും പഠിപ്പിച്ചു. എന്നിട്ടും പറമ്പുകൾ കാടുകയറി കിടക്കുന്നുണ്ടെങ്കിൽ നാട്ടുകാർ ആ പറമ്പ് കയ്യേറി കൃഷി തുടങ്ങണമെന്ന് പറഞ്ഞാൽ അധികമാകുമോ?

ലാഭമല്ല ജീവനാണ് വലുത് എന്നു നാം പഠിച്ചു. നമ്മുടെ ജീവിതം ഒരുപാട് മാറേണ്ടിയിരിക്കുന്നു. പഴയ തലമുറയിലെ അമ്മച്ചിമാരുടെ സ്ത്രീധനത്തിന്റെ ലിസ്റ്റിൽ പശുവും കിടാവും, നെല്ലുപുഴുങ്ങുന്ന പാത്രവും, വെള്ളം പാഴാക്കാത്ത കിണ്ടിയും ഒരു കാൽപെട്ടിയും ആയിരുന്നു ഉണ്ടായിരുന്നത് എന്ന കഥ കേട്ട് അമർത്തി ചിരിച്ചിട്ടുള്ള തലമുറയിലെ അമ്മമാരും ഇത്തരം പഴങ്കഥകളേ കേട്ടിട്ടില്ലാത്ത മക്കളുടെ തലമുറയും ചേർന്ന ഈ ലോകം ഒന്നു തിരിഞ്ഞു നോക്കേണ്ടിയിരിക്കുന്നു. പഴമയുടെ പ്രായോഗികത വിളക്കുമാടമായി നമുക്ക് മുന്നേ ഉണ്ട്. ചോദിക്കരുത് സ്ത്രീധനം, ഉണ്ടാകരുത് ആൾക്കൂട്ട ആഘോഷങ്ങൾ. ഉണ്ടാകണം പരസ്പര ഐക്യവും അകന്നിരുന്നുള്ള കൂട്ടായ്മകളും. കൊടുക്കണം തേങ്ങ വാങ്ങണം കപ്പ- അതെ നമ്മെ വിഴുങ്ങിയ പാമ്പിനെ വെട്ടിച്ച് നാം കോണിചുവട്ടിലെത്തും. കയറും ആ പടികൾ വീണ്ടും. എന്റെ ദൈവം എന്നെയും എന്റെ സന്തതി പരമ്പരകളെയും കൈപിടിച്ച് നടത്തും തീർച്ച. പക്ഷേ, കോണിചുവടെത്തും വരെ ഭക്ഷണത്തിനായി നമുക്ക് വിയർക്കാം. ഉള്ളത് തിന്നുന്നവരിൽ നിന്ന് ഉണ്ടാക്കി തിന്നുവരാകാം.



# കോവിഡിനെതിരെ കോട്ട കെട്ടുമ്പോൾ

**ബോബി ഏബ്രഹാം**

കാവിഡ് 19 രോഗം പടർന്നുപിടിച്ചതിന്റെ പശ്ചാത്തലത്തിൽ രാജ്യമാകെ ലോക്ഡൗൺ പ്രഖ്യാപിച്ചതിനു പിന്നാലെ സങ്കടക്കാഴ്ചകളിലേക്കാണ് ക്യാമറകൾ ചലിച്ചത്. അന്നന്നത്തെ അന്നം തേടി മഹാനഗരങ്ങളിൽ അടിഞ്ഞ വൻ ജനസഞ്ചയം പെട്ടെന്ന് അനാഥരായി. ജോലിയില്ല, കൂലിയില്ല, ഭക്ഷണമില്ല. ജനിച്ചു വളർന്ന മണ്ണിന്റെ സുരക്ഷിതത്വത്തിലേക്ക് അവർ മടങ്ങാനാഗ്രഹിക്കുക സ്വാഭാവികം. എന്നാൽ യാത്ര ചെയ്യാൻ ട്രെയിനില്ല, ബസില്ല. അവർ ഉള്ളതൊക്കെ വാരിപ്പെറുക്കി കുഞ്ഞുങ്ങളെയും കൂട്ടി നടപ്പുതുടങ്ങി. ഒന്നും രണ്ടും കിലോമീറ്ററല്ല, ആയിരം കിലോമീറ്ററിലേറെയാണ് മിക്കവർക്കും താണ്ടേണ്ടിയിരുന്നത്. ഭക്ഷണമോ വെള്ളമോ ഇല്ല. ആ പ്രയാണം ഇപ്പോഴും തുടരുന്നു. കുഞ്ഞുങ്ങളെ ഒക്കത്തേന്തിയ അമ്മമാർ, വലിച്ചുകൊണ്ടുപോകുന്ന സ്യൂട്ട് കേസിനു മുകളിൽ കിടന്നുറങ്ങുന്ന കുഞ്ഞുങ്ങൾ, യാത്രയ്ക്കിടയിൽ വാഹനം ഇടിച്ചു മരിച്ചവർ, ഒഴിഞ്ഞുകിടന്ന റയിൽ ട്രാക്കിൽ കിടന്നുറങ്ങുമ്പോൾ ട്രെയിൻ കയറി മരിച്ചുവീണവർ.. നടപ്പിനിടെ അങ്ങു നാട്ടിൽ കുഞ്ഞ് മരിച്ച വാർത്ത ഫോണിലൂടെ അറിഞ്ഞ് പാതയോരത്തിരുന്നു തേങ്ങുന്ന യുവാവ്... അങ്ങനെ സങ്കടക്കാഴ്ചകൾ വളരുകയാണ്. ഡിജിറ്റൽ ഇന്ത്യയുടെ ഏതു കോണിലാണ് ഈ മനുഷ്യരുടെ സ്ഥാനം എന്നറിയില്ല. എന്നാൽ ഈ കോവിഡ് കാലം നമുക്കു കാണിച്ചുതരുന്നു, ഈ ഇന്ത്യയിൽ രണ്ടുതരം പൗരന്മാരുണ്ട്. തങ്ങളുടെ അവകാശത്തെപ്പറ്റി ബോധമില്ലാത്ത അവരെ ഭരണാധികാരികൾക്ക് പരിഹസിക്കാനും തള്ളിക്കളയാനും മടിയില്ല. ആ മനുഷ്യരുടെ ഒപ്പം ഇരുന്ന് അവരുടെ സങ്കടങ്ങൾ ചോദിച്ചറിഞ്ഞ മനുഷ്യനോട് രാജ്യത്തെ ഒരു കാബിനറ്റ് മന്ത്രി ചോദിച്ചത് എന്നാൽ പിന്നെ താങ്കൾക്ക് അവരുടെ സ്യൂട്ട് കേസ് എടുത്ത് അവരെ ഒന്നു സഹായിച്ചുകൂടെ എന്നായിരുന്നു.

ഒരു മുന്നറിയിപ്പുമില്ലാതെ പ്രഖ്യാപിച്ച ലോക്ഡൗൺ മനുഷ്യരെ എത്രമാത്രം ബാധിക്കുമെന്നു വിലയിരുത്താൻ പോലും കഴിയാത്തവണ്ണം നമ്മുടെ ബോധതലങ്ങൾ മരവിച്ചുപോയോ. അറിയില്ല. രാജ്യാന്തര വിമാന സർവീസ്

റദ്ദാക്കപ്പെട്ടതോടെ ഗൾഫിൽ കുടുങ്ങിയ പൗരന്മാരോടും നമ്മുടെ രാജ്യം മുഖംതിരിച്ചുതന്നെ നിന്നു. ബന്ധുക്കളുടെ മരണം ഉണ്ടായിട്ടുപോലും വന്നെത്താൻ കഴിയാത്തവരുടെ സങ്കടം നമ്മൾ കണ്ടു. മരിച്ചുപോയ മകന്റെ മൃതദേഹം കാർഗോയിൽ കയറ്റി അയച്ച ശേഷം ഗൾഫിൽ തന്നെ തുടരേണ്ടിവന്ന മാതാപിതാക്കളുടെ നിസ്സഹായതയും നമ്മൾ കണ്ടു. എന്നാൽ വൻ വ്യവസായിയുടെ മരണത്തെത്തുടർന്ന് മൃതദേഹം എത്തിക്കാനും കുടുംബാംഗങ്ങൾക്ക് എത്താനുമായി ചാർട്ടേർഡ് വിമാനത്തിന് അനുമതി നൽകുന്നതും നമ്മൾ കണ്ടു. അതേ. കോവിഡ് 19 നമുക്ക് പകർന്നു നൽകുന്നത് കുറേയേറെ തിരിച്ചറിവുകളാണ്.

**കോവിഡിനു മുമ്പും പിമ്പും**

കോവിഡിനു മുമ്പും പിമ്പും എന്ന രീതിയിൽ ലോകചരിത്രം തന്നെ രചിക്കപ്പെടുമോ എന്ന സന്ദേഹമാണ് ലോകമെങ്ങും. ഒന്നും രണ്ടും ലോകയുദ്ധങ്ങൾ കണ്ടവരിൽ ഏറെപ്പേരൊന്നും ഇന്നു ജീവിച്ചിരിപ്പുണ്ടാവില്ല. ലോകമഹായുദ്ധങ്ങൾ ലോകമെങ്ങും വാരിവിതച്ചത് മരണവും പട്ടിണിയും ആണ്. മാത്രമല്ല, രാജ്യങ്ങളുടെ ഭൂപടം തന്നെ മാറ്റിവരയ്ക്കപ്പെട്ടു. വൻ ശക്തികളായിരുന്നവർ ഒറ്റ ബോംബിനു മുന്നിൽ അടിപതറിപ്പോയി. റഷ്യയും അമേരിക്കയും എന്ന രണ്ടു വൻശക്തികൾ ഏറെക്കാലം ലോകത്തെ നിയന്ത്രിച്ചു. എന്നാൽ കോവിഡ് 19 ഇതുവരെ കണ്ട യുദ്ധങ്ങളിൽ നിന്നെല്ലാം ഭിന്നമാണ്. ശത്രു തീരെ കുഞ്ഞനാണ്. കാണാൻ പോലും കഴിയില്ല. എന്നാൽ അവൻ എവിടെയും ഉണ്ട്. ആരെയും ആക്രമിക്കാം. ആക്രമിക്കപ്പെട്ടവനിൽ നിന്ന് അനേകരിലേക്ക് പടരാം. അതിൽ ചിലരൊക്കെ മരിക്കാം. മിസൈലിനെതിരെ മിസൈൽ പ്രയോഗിക്കുന്നതുപോലെ ഇവിടെ കഴിയില്ല. കാരണം കൊറോണ വൈറസിനെ കൊല്ലാൻ പറ്റിയ മരുന്ന് ഇതുവരെയും കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല. പ്രതിരോധിക്കാനുള്ള വാക്സിനും ഇല്ല. പിന്നെ ചെയ്യാവുന്നത് വൈറസ് ഉള്ളിൽ കിടന്നു പെരുകാതിരിക്കാനുള്ള മരുന്നുകൾ നൽകലാണ്. മരുന്നുകളുടെ പല സംയുക്തങ്ങൾ പ്രയോഗിക്കുന്നുണ്ട്. എങ്കിലും കുറേപ്പേരെ മരണത്തിനു വിട്ടുകൊടുക്കേണ്ടിവരും. അതിനു പ്രധാന കാരണം ഇത്രയധികം പേരെ ഒരുമിച്ചു ചികിത്സിക്കാനുള്ള സൗകര്യം എവിടെയും ഇല്ലെന്നതു തന്നെ. മരുന്നു കണ്ടുപിടിക്കപ്പെടുമായിരിക്കും. രോഗം ബാധിക്കുന്നവരുടെ എണ്ണം കുറയുമായിരിക്കും. മരണനിരക്കും കുറയുമായിരിക്കും. ഒരു പക്ഷേ ലോകാരോഗ്യസംഘടന പറയും പോലെ ഈ വൈറസിനൊപ്പം തന്നെ ജീവിതവും മുന്നോട്ടു കൊണ്ടുപോകേണ്ടിവന്നേക്കാം. പക്ഷേ അതൊന്നുമല്ല കാര്യം. കൊറോണ വൈറസ് ലോകത്തിന്റെ മുഴുവൻ ജാതകം മാറ്റിയെഴുതുന്നു. ഇന്നലെ വരെ നമ്മൾ കണ്ട ലോകമായിരിക്കില്ല നാളെ നമ്മുടെ മുമ്പിലുള്ളത്. അത് തീർത്തും ഭിന്നമായ ലോകമായിരിക്കും.

**അറിഞ്ഞില്ല ആ വരവ്**

നോവൽ കൊറോണ വൈറസ് പരത്തുന്ന കോവിഡ് 19 രോഗം ഇത്രയേറെ വിനാശകാരിയാവുമെന്ന് ആരും പ്രതീക്ഷിച്ചില്ല. മരണം വിതയ്ക്കുക മാത്രമല്ല, ലോകത്തിന്റെ താളത്തെ മൊത്തം മാറ്റിമറിച്ച വൈറസിന്റെ വരവ് ഒരു സൂചനയുമില്ലാതെയായിരുന്നു. ചൈനയിലെ വുഹാൻ ചന്തയിൽ നിന്ന് ഇങ്ങനെയൊരു രോഗം കടന്നുവരുന്നുണ്ടെന്ന് ഡോക്ടർമാർ സ്ഥിരീകരിച്ചത് 2019 ഡിസംബറിലാണ്. എന്നാൽ ഒക്ടോബറിൽ തന്നെ വൈറസ് സജീവമായിരുന്നു എന്ന സൂചനകളും ഇപ്പോൾ ലഭിക്കുന്നു. വുഹാനെയും അതിലൂടെ ചൈനയെയും പിടിച്ചുകുലുക്കിയ വൈറസ് സത്യത്തിൽ ഇത്ര അപകടകാരിയാണെന്ന് ആർക്കും മനസ്സിലാക്കാനായില്ല. അതിനു കുറ്റം പറയേണ്ടത് ചൈനയേയും ലോകാരോഗ്യ സംഘടനയെയും മാത്രമാണ്. വുഹാനിൽ വൈറസ് മരണം വിതയ്ക്കുമ്പോഴും ചൈന യഥാർഥ കണക്കുകളും വസ്തുതകളും പുറത്തുവിട്ടില്ല എന്നു തന്നെയാണ് മനസ്സിലാക്കേണ്ടത്. മാത്രമല്ല, രാജ്യാന്തര വിമാനങ്ങൾ റദ്ദാക്കുകയുണ്ടായില്ല. ചൈനയിൽ നിന്ന് പുറത്തേക്കും അകത്തേക്കും യഥേഷ്ടം ആളുകൾ സഞ്ചരിച്ചു. ലോകം മുഴുവൻ ചൈനയക്ക് വ്യാപാര ബന്ധങ്ങളുണ്ടെന്നതിനാലും അവിടെ വിലക്കുറവിൽ സാധനം ലഭിക്കുമെന്നതിനാലും ലോകമെമ്പാടും നിന്ന് വ്യാപാരികൾ ചൈനയിലേക്ക് നിരന്തരം എത്തുന്നുണ്ട്.മുമ്പ് ചൈനയിൽ നിന്നു തന്നെ പൊട്ടിപ്പുറപ്പെട്ട സാർസ്, മെർസ് രോഗങ്ങൾ പെട്ടെന്നു തന്നെ നിയന്ത്രണവിധേയമാക്കാൻ കഴിഞ്ഞിരുന്നു. എന്നാൽ ഇത്തവണ കൃത്യമായ മുന്നറിയിപ്പ് നൽകുന്നതിലും നടപടിയെടുക്കുന്നതിലും ലോകാരോഗ്യസംഘടനയും പരാജയപ്പെട്ടു. ചൈന അവരുടെ വാണിജ്യതാൽപര്യം കാരണമാവും യഥാർഥ വസ്തുതകൾ മറച്ചുവച്ചു. രോഗം റിപ്പോർട്ട് ചെയ്ത ഡോക്ടർക്കു നേരേ പോലും നടപടിയെടുക്കുകയായിരുന്നു അവിടുത്തെ ഭരണകൂടം. ചുരുക്കത്തിൽ ലോകമെങ്ങും വൈറസ് വിതച്ച ശേഷമാണ് ചൈനയും ലോകാരോഗ്യസംഘടനയും മുന്നറിയിപ്പുമായി ഇറങ്ങിയത്. സാർസ്, മെർസ് രോഗങ്ങളിൽ നിന്നു ഭിന്നമാണ് കോവിഡ്. കാരണം ഈ രോഗം വേഗം പടരും. പക്ഷേ സാർസുമായോ നിപ്പയുമായോ താരതമ്യപ്പെടുത്തുമ്പോൾ മരണനിരക്ക് കുറവാണ്. നിപ്പ ബാധിച്ച രോഗി മരിക്കാൻ സാധ്യത കൂടുതലാണ്. അതുകൊണ്ട് തന്നെ ആ രോഗിയെ കണ്ടെത്തിക്കഴിഞ്ഞാൽ, പ്രതിരോധ നടപടികൾ സ്വീകരിച്ചു കഴിഞ്ഞാൽ രോഗവ്യാപന സാധ്യത ഇല്ലാതാകുന്നു. എന്നാൽ കൊവിഡിൽ മരണനിരക്ക് മൂന്നു ശതമാനത്തിനടുത്തു മാത്രമാണ്. മാത്രമല്ല, പലരിലും രോഗം വലിയ പ്രശ്നമൊന്നുമുണ്ടാക്കുകയുമില്ല. അതുകൊണ്ടുതന്നെ രോഗവ്യാപനം വേഗത്തിലായി. ചൈനയിൽ നിന്ന്

ഇറ്റലിയിലേക്ക്, ഇറാനിലേക്ക്, യൂറോപ്പിലേക്ക്, ഏഷ്യയിലേക്ക്, അമേരിക്കയിലേക്ക് അത് അതിവേഗം പടർന്നു. രോഗം ഇങ്ങനെ പടരുമെന്ന് ഊഹമൊന്നുമില്ലാതിരുന്ന ലോകരാഷ്ട്രങ്ങൾ അങ്ങനെ വലിയ മുൻകരുതലൊന്നും സ്വീകരിച്ചിരുന്നുമില്ല. അതുകൊണ്ടുതന്നെ രോഗം അതിവേഗത്തിൽ ഒന്നിൽ നിന്നു നൂറ്, നൂറിൽ നിന്നു പതിനായിരം എന്ന രീതിയിൽ പടർന്നു. കൃത്യമായ മരുന്ന് ഇല്ലാത്തതിനാൽ ചികിത്സയും സാധ്യമായില്ല. രോഗം ബാധിച്ച നൂറിൽ മൂന്നു പേർ മരിക്കുന്നു എന്നു കണക്കാക്കിയാൽ തന്നെ ചെറിയ കാലയളവിൽ മരിക്കുന്നവരുടെ എണ്ണം ഏറെ വർധിച്ചു. ഇത്രയേറേ രോഗികളെ ഒരുമിച്ച് ഉൾക്കൊള്ളാൻ ഒരു ആരോഗ്യസംവിധാനത്തിനും ആവില്ല. ജനങ്ങൾ മുഴുവൻ ഒരേ സമയം രോഗികളാകുന്നതും അതിൽ വലിയൊരു ശതമാനത്തിന് രോഗം ഗുരുതരമാകുന്നതും ആരും പ്രതീക്ഷിക്കുന്ന കാര്യങ്ങളല്ല.

**ലോക്ഡൗൺ**

രോഗത്തെ മരുന്നുകൊണ്ടു നേരിടാൻ കഴിയില്ലെന്നു ബോധ്യമായപ്പോഴാണ് ലോക് ഡൗൺ എന്ന ആശയം വന്നത്. ജനം വീടിനുള്ളിൽ അടച്ചിരിക്കുക. അതേ, രോഗവ്യാപനം പെട്ടെന്ന് ഉണ്ടാകാതിരിക്കാനും ചികിത്സയ്ക്ക് വിപുലമായ സൗകര്യം ഒരുക്കാനും ലോക് ഡൗൺ ഇടവേള സഹായിക്കും എന്ന് ഉറപ്പായിരുന്നു. എന്നാൽ ലോക്ഡൗൺ അത്ര പെട്ടെന്ന് നടപ്പാക്കാൻ പറ്റുന്ന ആശയവുമല്ല. അതുകൊണ്ടാണ് ബ്രിട്ടനും അമേരിക്കയും ഇറ്റലിയും സ്പെയിനുമൊക്കെ ലോക്ഡൗൺ പൂർണമായും നടപ്പാക്കാൻ മടിച്ചുനിന്നത്. കാരണം ലോക് ഡൗൺ എന്നു പറയുന്നത് സകല സാമ്പത്തിക പ്രവർത്തനങ്ങളെയും മരവിപ്പിക്കുന്നതാണ്. ലോകം ഇന്ന് വിപണികേന്ദ്രീകൃതമാണ്. അതുകൊണ്ടുതന്നെ സാമ്പത്തിക പ്രവർത്തനങ്ങൾക്ക് എന്തെങ്കിലും തടയിടുന്നത് ലോകം ഇന്നുവരെ നേടിയ ജീവിത സൗകര്യങ്ങളെ ഒരു നൂറ്റാണ്ടെങ്കിലും പിന്നോട്ടു കൊണ്ടുപോകും എന്ന സ്ഥിതിയിലേക്കു നയിക്കും എന്നു ലോകം ഭയപ്പെട്ടു. ഉദാഹരണത്തിന് ലോകമെങ്ങും വിമാന സർവീസുകൾ നിർത്തിവച്ചു. പല വിമാന ക്കമ്പനികളും ഇതോടെ തകർച്ചയുടെ വക്കിലാണ്. വിമാനം പറക്കുന്നതിനേക്കാൾ ചെലവാണ് നിലത്ത് സൂക്ഷിക്കാൻ. അതുപോലെ കമ്പനികൾ പ്രവർത്തനം നിർത്തിവയ്ക്കുമ്പോൾ, തൊഴിൽ നഷ്ടപ്പെടുമ്പോൾ എല്ലാ വാണിജ്യപ്രവർത്തനങ്ങളെയും അതു ബാധിക്കുകയാണ്. ഇതിപ്പോൾ മാർച്ച് പകുതി മുതൽ ലോകമെങ്ങും എല്ലാ പ്രവർത്തനങ്ങളും ഈ വൈറസ് കാരണം തടസ്സപ്പെട്ടു. അതുകൊണ്ടുതന്നെ ഈ ലോക് ഡൗൺ തുടരുക സാധ്യമല്ല തന്നെ. സാമ്പത്തിക തകർച്ച കൂടി ഉണ്ടായാൽ, ഭക്ഷ്യക്ഷാമം ഉണ്ടായാൽ ലോകമെങ്ങും മരിച്ചുവീഴുക കോവിഡ് മൂലമുണ്ടായതിന്റെ എത്രയോ ഇരട്ടിയാവും. അതുകൊണ്ടുതന്നെ ലോക് ഡൗൺ ശാശ്വത പരിഹാരമല്ല.

**മുതലെടുക്കുന്ന ഭരണാധികാരികൾ**

എങ്കിലും ലോക്ഡൗൺ വേറെ പല സാധ്യതകളും ഭരണാധികാരികളുടെ മുന്നിൽ തുറന്നിട്ടു. ലോകത്തെവിടെയായാലും രോഗത്തിന്റെ പേരിൽ അല്ലെങ്കിൽ മറ്റൊരു കാരണത്തിന്റെ പേരിൽ ജനാധിപത്യാവകാശങ്ങൾ കുറച്ചുനാളത്തേക്കെങ്കിലും സസ്പെൻഡ് ചെയ്യുക ബുദ്ധിമുട്ടുള്ള കാര്യമല്ല എന്ന് ഭരണാധികാരികൾ തിരിച്ചറിഞ്ഞു. (യൂറോപ്പും അമേരിക്കയും അപവാദമാണ്). ചൈന പോലെയുള്ള കമ്യൂണിസ്റ്റ് സർവാധിപത്യ രാജ്യത്ത് മാത്രം നടക്കുമെന്നു വിചാരിച്ച കാര്യങ്ങൾ ലോകത്തെവിടെയും അനായാസം നടപ്പാക്കാമെന്നു തെളിയിക്കപ്പെട്ടു. ഇന്ത്യയിലെ കാര്യം തന്നെയെടുക്കുക. ജനതാ കർഫ്യൂ എന്ന് ഒരു ദിവസത്തേക്കു പറഞ്ഞ ശേഷം ഒരു മുന്നറിയിപ്പും കൊടുക്കാതെ നീണ്ട ലോക്ഡൗൺ പ്രഖ്യാപിച്ചു. ആദ്യം രണ്ടാഴ്ച, പിന്നെ മൂന്നാഴ്ച, വീണ്ടും രണ്ടാഴ്ച. അതങ്ങനെ തുടരുകയാണ്. പൂർണ സ്വാതന്ത്ര്യം ഉടനെയൊന്നും ഉണ്ടാവില്ല. നിങ്ങൾ എവിടെ ആയിരിക്കുന്നുവോ അവിടെ നിൽക്കുക എന്നു പറഞ്ഞ് ലോക് ഡൗൺ പ്രഖ്യാപിക്കുമ്പോൾ അന്നന്നത്തേടം കഴിഞ്ഞു പോകാൻ ബുദ്ധിമുട്ടുന്ന, താമസ സൗകര്യം പോലുമില്ലാത്ത ദരിദ്ര ജനകോടികൾ എവിടെ നിന്ന് ആഹാരമെങ്കിലും കഴിക്കുമെന്ന ചിന്ത പോലും ഭരണാധികാരികൾക്കുണ്ടായില്ല. മാത്രമല്ല, അസുഖകരമായ എല്ലാ പ്രക്ഷോഭങ്ങളിൽ നിന്നും ചോദ്യങ്ങളിൽ നിന്നും സർക്കാരിന് ഒഴിഞ്ഞുനിൽക്കാനും കഴിഞ്ഞു. എന്നാലും ഈ ഇടവേള മുതലെടുത്ത് പൗരത്വ പ്രക്ഷോഭകർക്കെതിരെ നടപടി എടുക്കാൻ സർക്കാർ മടിച്ചുമില്ല. ഒരു എതിർപ്പും ഉണ്ടാകില്ലെന്ന് ഉറപ്പാക്കിയിരുന്നു എന്നു മാത്രം. അതുപോലെ സർക്കാർ പരിപാടികളിൽ 50 – 60 പേരൊക്കെ പങ്കെടുക്കുമ്പോൾ ആരാധനാലയങ്ങളിൽ 5 പേരിൽ കൂടുതൽ വരാൻ പാടില്ലെന്ന് നിബന്ധന വയ്ക്കുകയും ചെയ്തു. അതിനെയും ചോദ്യം ചെയ്യാനാവാത്ത സ്ഥിതി. കോടതികളിൽ പോലും ഈ ഇരട്ടത്താപ്പിനെ ചോദ്യം ചെയ്യാൻ നിവൃത്തിയില്ല.

ലോക് ഡൗൺ ഫലത്തിൽ അടിയന്തരാവസ്ഥയായി മാറുന്നത് നമ്മൾ കേരളത്തിലും കണ്ടു. ജില്ല വിട്ടു യാത്ര ചെയ്യാൻ പാസ്, ജില്ലാതിർത്തികൾ മെറ്റലിട്ട് അടയ്ക്കൽ തുടങ്ങിയ കലാപരിപാടികൾ പൊലീസ് നിർബാധം പുറത്തെടുത്തു. ഫലത്തിൽ ഓരോ നാട്ടുരാജ്യങ്ങൾ പോലെയായി. ആവശ്യവും അനാവശ്യവും പൊലീസ് നിർണയിക്കുന്ന രീതിയായി. ശിക്ഷാ നടപടി നിശ്ചയിക്കലും പൊലീസ് തന്നെയായി. കണ്ണൂരിൽ പുറത്തിറങ്ങിയ ആളുകളെ പരസ്യമായി ഏത്തമിടീച്ചത് എസ്പി തന്നെയായിരുന്നു.

വെറുതേ നിൽക്കുന്ന ആളുകളെ പോലും ലാത്തികൊണ്ടടിക്കുന്ന പൊലീസുകാരെയും കണ്ടു. തെങ്ങു കയറാൻ പോയ ആളെ ഉപകരണം സഹിതം പിടികൂടി പെറ്റിയടിക്കുന്നതും കണ്ടു. ഫലത്തിൽ ജനങ്ങളുടെ ജനാധിപത്യാവകാശങ്ങളെ എങ്ങനെ നിഷേധിക്കാമെന്നതിന്റെ ഡ്രസ് റിഹേഴ്സൽ കൂടിയായി ലോക് ഡൗൺ. പക്ഷേ ഏറ്റവും നിരാശാജനകമായി തോന്നിയത് മനുഷ്യാവകാശത്തിന്റെ മുന്നണിപ്പോരാളികൾ എന്നു പറയുന്നവർ തന്നെ ഈ അതിക്രമങ്ങളെയും പൊലീസ് നടപടികളെയും ന്യായീകരിക്കാൻ രംഗത്തിറങ്ങിയെന്നതാണ്. അസാധാരണ സാഹചര്യത്തിൽ ജനാധിപത്യാവകാശങ്ങൾ പ്രസക്തമല്ലെന്ന നിലപാട് അംഗീകരിക്കാൻ കഴിയില്ലതന്നെ.

അടിയന്താരവസ്ഥ പ്രഖ്യാപിക്കാതെ തന്നെ ഉദ്യോഗസ്ഥരാജ് എങ്ങനെ നടപ്പാക്കാമെന്ന് കോവിഡ് കാലം കാണിച്ചുതന്നു. അന്നന്നത്തെ ആഹാരം എങ്ങനെ സമ്പാദിക്കുമെന്നറിയാത്ത ഉന്തുവണ്ടിക്കച്ചവടക്കാരന്റെ വിൽപനവസ്തുക്കൾ ഉൾപ്പെടെ പൊലീസ് അടിച്ചുതകർക്കുന്നതു കണ്ടു. ഒരു ദാക്ഷിണ്യവുമില്ലാതെ ലാത്തി ജനങ്ങളുടെ മേൽ പ്രയോഗിക്കുന്നതു കണ്ടു.

അനീതി കണ്ട് പ്രതികരിച്ചാൽ കോവിഡ് കാലത്താണോ പ്രതികരണം എന്നു ചോദിച്ച് അടിച്ചിരുത്തുന്നതും കണ്ടു. മൂന്നു മാസത്തോളം പണിയില്ലാതെ വീട്ടിലിരിക്കുന്നവൻ എങ്ങനെ ജീവിക്കുമെന്ന ചോദ്യത്തോട് നിസംഗമായി മുഖം തിരിക്കുന്നതും കണ്ടു. ജോലി ചെയ്തവന്റെ ശമ്പളം നൽകാതെ പിടിച്ചുപറിക്കുന്നതിൽ



എന്നാൽ യൂറോപ്പിൽ ഇത് അത്ര കണ്ട് വിജിയക്കില്ലെന്നറിയാവുന്നതിനാൽ അവർ ലോക്ഡൗൺ കുറേക്കൂടി പ്രായോഗികമായാണ് നടപ്പാക്കിയത്. അമേരിക്കയിൽ മരണസംഖ്യ കുതിച്ചുയരുമ്പോഴും ജനം ലോക്ഡൗണിനെതിരെ തെരുവിലിറങ്ങുന്നതും കണ്ടു. യുഎസിലെ ചില സ്റ്റേറ്റുകൾ നടപ്പാക്കിയ കർശന ലോക്ഡൗണിനെതിരെ പ്രസിഡന്റ് ഡോണൾഡ് ട്രംപ് തന്നെ രംഗത്തുവരുകയും ചെയ്തു.

സർക്കാരും ഒപ്പമുണ്ട് എന്നു കണ്ടു. പണം ഇല്ലെങ്കിൽ എങ്ങനെ കൊടുക്കും എന്ന ന്യായവാദം ഉയർത്തിയത് പാടത്തെ പണിക്ക് വരമ്പത്ത് കൂലി നൽകണമെന്നു വാദിച്ചവർ തന്നെയായിരുന്നു എന്നതും വിരോധാഭാസമായി. ഇതൊക്കെ മനുഷ്യാവകാശ ലംഘനങ്ങളാണെന്നു പറഞ്ഞാൽ പറഞ്ഞവനെതിരെ സൈബർ ആക്രമണം നടത്തുന്ന സ്ഥിതിയായി. മനുഷ്യാവകാശം ഇന്ന് പഴകിത്തേഞ്ഞ ഒരു മുദ്രാവാക്യം മാത്രമാണ്.

**ഏകാധിപത്യം**

നേരത്തേ പറഞ്ഞതുപോലെ ലോക്ഡൗൺ ഒരു ടെസ്റ്റ് ഡോസ് ആണ്. ലോകമെങ്ങും ഒരു വിഭാഗം ജനങ്ങൾ ഏകാധിപതികളെ സ്നേഹിച്ചു തുടങ്ങുന്ന മാനസികാവസ്ഥയിലാണെന്നു ചിന്തിച്ചാൽ തെറ്റുപറയാനാവില്ല. റഷ്യയിൽ പുടിൻ ഏകാധിപതിയെപ്പോലെ പെരുമാറുന്നു. തുർക്കിയിൽ, ഇന്ത്യയിൽ, ഈ കൊച്ചുകേരളത്തിൽ വരെ ഏകാധിപത്യത്തിന്റെ കറുത്തരശ്മികൾ വീഴുന്നുണ്ട്. ഒരു വിഭാഗം അതിനെ അംഗീകരിക്കുന്നുമുണ്ട്. കോവിഡ് കൊണ്ടുവന്ന അസാധാരണ സാഹചര്യം കൂടുതൽ ഏകാധിപതികളെ സൃഷ്ടിച്ചേക്കാം. നിശ്ചിത സമയത്ത് മാത്രം പുറത്തിറങ്ങാൻ കഴിയുന്ന, പണിയെടുത്ത് സ്വന്തം കുടുംബത്തേക്ക് മടങ്ങുന്ന ജനങ്ങളാണ് എല്ലാ ഭരണാധികാരികളുടെയും സ്വപ്നം. ആ ജീവിതരീതി കുറേക്കാലത്തേക്കെങ്കിലും അടിച്ചേൽപിക്കാൻ കഴിയുമെന്ന് ഭരണാധികാരികൾ കണക്കുകൂട്ടുന്നു. അതേ, ഇന്നലെ വരെ പുലർന്ന സ്വതന്ത്ര, ജനാധിപത്യ ലോകം നാളെ ഉണ്ടാകുമെന്നു കരുതരുത്. സിഎഎ പോലെ കത്തിനിന്ന പ്രക്ഷോഭം പോലും എത്ര പെട്ടെന്നാണ് വിസ്മൃതിയാലയതെന്നു മാത്രം ഓർക്കുക

**കൊറോണയുടെ മറവിലെ കള്ളക്കടത്ത്**

കൊറോണയെ നേരിടാൻ സാമ്പത്തിക പാക്കേജ് പ്രഖ്യാപിക്കുകയാണ് ലോകരാജ്യങ്ങൾ. ഓസ്ട്രേലിയ പ്രഖ്യാപിച്ച പാക്കേജിൽ ജനങ്ങളിലേക്ക് പണം എത്തിക്കുന്നതിനും തൊഴിൽ സംരംഭങ്ങൾ കോട്ടമില്ലാതെ നിലനിർത്തുന്നതിനും ആണ് പ്രാമുഖ്യം. കൊറോണക്കാലത്ത് ഗാർഹിക പീഡനം വർധിക്കുമെന്ന് കണക്കാക്കി അതിനെ നേരിടാൻ വരെ തുക നീക്കിവച്ചാണ് അവിടെ പാക്കേജുകൾ. എന്നാൽ ഇന്ത്യയിൽ കൂടുതൽ സ്വകാര്യവൽക്കരണം എന്ന ഗൂഢ അജണ്ട ഒളിച്ചുകടത്താനാണ് സാമ്പത്തിക പാക്കേജിനെ ഉപയോഗിച്ചത്. ഐഎസ്ആർഒയും പ്രതിരോധ മേഖലയും എല്ലാം സ്വകാര്യവൽക്കരിക്കുന്നു. തൊഴിൽ നിയമങ്ങൾ അപ്പാടെ പൊളിച്ചെഴുതുകയാണ് ചില സംസ്ഥാനങ്ങൾ. കേന്ദ്രവും അത് ഉടനെ നടപ്പാക്കാനൊരുങ്ങുകയാണ്. എട്ടു മണിക്കൂർ ജോലിക്കു പകരം 12 മണിക്കൂർ ആക്കിയും ശമ്പളം വെട്ടിക്കുറച്ചും തൊഴിലാളികളെ ദ്രോഹിക്കുകയാണ് സർക്കാരുകൾ. പക്ഷേ സമരം ചെയ്യാൻ പോലും ആവാത്ത സ്ഥിതി. ഇത്തരം പല ഗൂഢ അജണ്ടകളും ഇനിയും ഒളിച്ചുകടത്തും എന്നതിൽ സംശയമില്ല. കോവിഡിനെ നേരിടുന്നതിന് കൂടുതൽ സ്വകാര്യവൽക്കരണം എന്തിനെന്ന ചോദ്യം ഉയരുമ്പോൾ കേട്ടതായി പോലും നടിക്കുന്നില്ല സർക്കാർ. സംഘപരിവാർ സംഘടനയായ ഭാരതീയ മസ്ദൂർ സംഘ് പോലും ഈ സ്വകാര്യവത്കരണത്തെ എതിർത്തു തുടങ്ങി. പക്ഷേ, ഭരണകൂടം നിശ്ചയിച്ചുറപ്പിച്ചമട്ടാണ്. പ്രക്ഷോഭം ഉയരില്ല എന്ന് അവർ ഉറപ്പാക്കുന്നു. അതിനായി ലോക്ഡൗൺ നീട്ടിനീട്ടിക്കൊണ്ടുപോയാലും അത്ഭുതമില്ല. തൊഴിലാളികളെ പിരിച്ചുവിടാനുള്ള ഉപായമായും കോർപറേറ്റുകൾ ഈ അവസരത്തെ കണ്ടു തുടങ്ങി. കോവിഡ് കാലത്ത് ശമ്പളം വെട്ടിക്കുറയ്ക്കരുത്, പിരിച്ചുവിടരുത് തുടങ്ങി കർശന നിർദേശങ്ങൾ നൽകിയെന്നു സർക്കാർ അവകാശപ്പെട്ടെങ്കിലും ചില പത്രസ്ഥാപനങ്ങൾ പോലും അതൊന്നും ഗൗനിച്ചില്ല. പല കമ്പനികളും ശമ്പളത്തിൽ 30 – 40 ശതമാനം വരെ വെട്ടിക്കുറവ് വരുത്തി. പലരും തൊഴിലാളികളെ നിർബാധം പിരിച്ചുവിട്ടു. ഇടപെടാൻ സർക്കാരിനു കഴിഞ്ഞിട്ടുമില്ല.

**അവനവനിലേക്ക് ചുരുങ്ങുന്നു**

കോവിഡ് ബാധയോടെ എല്ലാവരും അവരവരുടെ കുടുംബത്തിലേക്ക് ഒതുങ്ങുന്ന സ്ഥിതിയായി. ജനങ്ങളെ സംബന്ധിച്ചിടത്തോളം കുടുംബത്തിലേക്ക് മാത്രം ചുരുങ്ങിയതോടെ സാമൂഹിക ബന്ധങ്ങൾ ഏതാണ്ട് ഇല്ലാതായി. അത് ഇനിയും ഏറെക്കാലം തുടർന്നേക്കാം. തൊഴിലിടങ്ങളിലെ കൂടിച്ചേരലുകൾ പോലും ഇല്ലാതായി. ചർച്ചകൾ ഇല്ലാതായി. വീട്ടിലിരുന്ന് ജോലി എന്ന സങ്കൽപം വ്യാപകമാകുമ്പോൾ തൊഴിലിടങ്ങളിലെ സ്ഥിതിയിൽ വലിയ മാറ്റം വരും. തൊഴിലാളി സംഘടനകൾ അപ്രസക്തമാകും. കൂട്ടായ വിലപേശലിനുള്ള സാധ്യത ഇല്ലാതാവും. പങ്കുവയ്ക്കലിന്റെയും കൂടിച്ചേരലിന്റെയും സംസ്കാരം അന്യമാകുന്നത് ഭവിതലമുറയേയും ബാധിച്ചേക്കാം. ലോകം കൂടുതൽ ടെക്നോളജി അധിഷ്ഠിതമാകുന്ന സ്ഥിതിയിലേക്ക് കാര്യങ്ങൾ എത്തിച്ചേരാം.

**ചില സദ്ഫലങ്ങൾ**

കോവിഡ് ചില നല്ല മാറ്റങ്ങൾക്കും കാരണമായിട്ടുണ്ടെന്നും തിരിച്ചറിയാം. അടിസ്ഥാനപരമായി മനുഷ്യന് വേണ്ടത് ഭക്ഷണം ആണെന്ന് ഈ കോവിഡ് കാലം നമ്മെയും ഓർമിപ്പിക്കുന്നു. അതുകൊണ്ടാണല്ലോ കൃഷി അന്യം നിന്നുപോയ കേരളത്തിൽ പെട്ടെന്ന് എല്ലാവരും കൃഷിക്കാരായി മാറിയത്. തരിശുഭൂമികൾ കൃഷി ചെയ്യാൻ ലോക്ഡൗൺ കാലം മിക്കവരും ഉപയോഗിച്ചു. നഗരങ്ങളിൽ താമസിക്കുന്നവർ പോലും അത്യാവശ്യം പച്ചക്കറി വളർത്താൻ തീരുമാനിക്കുകയും നടപ്പാക്കുകയും ചെയ്തു. സിപിഐ പോലെയുള്ള രാഷ്ട്രീയ കക്ഷികൾ പച്ചക്കറി വിത്ത് വിതരണം ചെയ്യാനും തരിശുഭൂമികളിൽ കൃഷി ചെയ്യാനും മുന്നിട്ടിറങ്ങി എന്നതും സന്തോഷകരമായ അനുഭവം. രാഷ്ട്രീയ പ്രവർത്തനം എന്നാൽ നിർമാണപരവും ആണെന്ന് തെളിയിക്കുകയാണ് ഈ കോവിഡ് കാലം.

മനുഷ്യന്റെ അന്തമില്ലാത്ത ഉപഭോഗ തൃഷ്ണ മാറ്റിവച്ചാൽ ഭൂമി കുറേക്കൂടി സുന്ദരമാകും എന്നും കോവിഡ് തെളിയിക്കുന്നു.

പുഴകളിലൊക്കെ തെളിനീരൊഴുകുന്നു. രാസ മാലിന്യവും ജൈവമാലിന്യവും ഖരമാലിന്യവും പുഴയിലേക്കു തള്ളാതായതോടെ പുഴകൾ തെളിഞ്ഞു. അതുപോലെ പാതയോരങ്ങളും കുറേക്കൂടി ശുചിയായി. 200 കിലോമീറ്റർ അകലെ ജലന്ധറിൽ നിന്നാൽ ഹിമാലയം കാണാനാകുമെന്നായി. ഡൽഹിയിലെ കടുത്ത പുകമാലിന്യത്തിനും താൽകാലിക പരിഹാരമായി. എന്നാൽ ഇതൊക്കെ എത്ര കാലത്തേക്ക് എന്ന ചോദ്യം ഉയരുന്നുണ്ട്. ശ്രമിച്ചാൽ ലോകം കുറേക്കൂടി സുന്ദരമാക്കാനാവും.

മനുഷ്യരിലെ നന്മ വറ്റിപ്പോയിട്ടില്ലെന്നും കോവിഡ് കാലം തെളിയിക്കുന്നു. സഹജീവികൾക്കു വേണ്ടി ഭക്ഷണ കിറ്റുകളെത്തിക്കാൻ, മരുന്ന് എത്തിക്കാൻ, മറ്റു സഹായങ്ങളെത്തിക്കാൻ കഴിയുന്നവരൊക്കെ സഹായിച്ചു. നന്മയുള്ളവരേറെയുണ്ട് ഭൂമിയിൽ. അവർ ആരുമറിയാതെ നന്മ ചെയ്ത് പിൻവാങ്ങും. രോഗാതുരമായ സമൂഹമായി ആവശ്യമില്ലാത്ത മരുന്നുകളെല്ലാം ഭക്ഷിച്ചുകൊണ്ടിരുന്ന രീതിയിൽ നിന്ന് മലയാളിക്കു വന്ന മാറ്റവും അത്ഭുതാവഹമാണ്. മരുന്നില്ലെങ്കിലും വലിയ പ്രശ്നമില്ലാതെ മലയാളിക്കു ജീവിക്കാമെങ്കിൽ പിന്നെ കേരളം മരുന്നിന്റെ വലിയ വിപണിയായി മാറിയതെന്തുകൊണ്ട് എന്നു ചിന്തിക്കാൻ അധികാരികൾക്ക് അവസരം നൽകുന്ന പാഠമായും കോവിഡ് കാലം മാറി.

**കേരളം പഠിപ്പിച്ച പാഠം**

ആരോഗ്യരംഗത്തെ വെറും കച്ചവടം മാത്രമായി കാണുന്ന രീതിയല്ല ഭാഗ്യവശാൽ സ്വാതന്ത്ര്യാനന്തര കാലം മുതൽ കേരളം ഭരിച്ച ഭരണാധികാരികൾ സ്വീകരിച്ചത്. അടിസ്ഥാന തലത്തിൽ പ്രവർത്തിക്കുന്ന ആരോഗ്യപ്രവർത്തകർ, പിഎച്ച്സികൾ, സിഎച്ച്സികൾ, താലൂക്ക് ആശുപത്രികൾ, ജില്ലാ ആശുപത്രികൾ, ജനറൽ ആശുപത്രികൾ, മെഡിക്കൽ കോളജ് ആശുപത്രികൾ എന്നിങ്ങനെ കരുത്തുറ്റ ചികിത്സാ സംവിധാനം നമുക്ക് കെട്ടിപ്പടുക്കാനായി. ഇന്ത്യയിലെ മറ്റൊരു സംസ്ഥാനത്തിനും അവകാശപ്പെടാനാവാത്ത നേട്ടം. ആ കരുത്തിൽ നിന്നുകൊണ്ടാണ് നമ്മൾ കോവിഡിനെ നേരിട്ടത്. ഒപ്പം ജനങ്ങളുടെ അവബോധവും എടുത്തു പറയണം. മാസ്ക് ധരിക്കേണ്ടതിന്റെ ആവശ്യകത ഒന്നു പറഞ്ഞാൽ മതി. അതനുസരിക്കാത്തവർ ചുരുക്കമാവും. സാമൂഹിക അകലം പാലിക്കണമെന്നു പറഞ്ഞപ്പോഴും ജനം അതുൾക്കൊണ്ടു. ആരോഗ്യകാര്യത്തിലുള്ള അമിത ശ്രദ്ധ ഒരു പരിധിവരെ ഉപകാരമായി. ഇതേസമയം സമ്പത്തിന്റെ നെറുകയിൽ നിൽക്കുന്ന അമേരിക്ക കോവിഡ് നിയന്ത്രണത്തിൽ പാളിപ്പോകുന്നതും കണ്ടു. എല്ലാം സ്വകാര്യവൽകരിച്ച അവിടെ ആരോഗ്യമേഖലയിലും കച്ചവടം മാത്രമാണ്. താങ്ങാനാവാത്ത ചികിത്സാച്ചെലവ് ജനങ്ങളെ അവിടെ വല്ലാതെ വലയ്ക്കുന്നു. ആരോഗ്യരംഗം



തീർത്തും സ്വകാര്യവൽക്കരിക്കുന്നത് ശരിയല്ലെന്ന് കേരളം പറഞ്ഞുകൊടുക്കുന്നു. മാത്രമല്ല, അടിസ്ഥാനതലത്തിൽ പ്രവർത്തിക്കുന്ന ആരോഗ്യ പ്രവർത്തകരുടെ പങ്കും ഈ കോവിഡ് കാലം വ്യക്തമാക്കിത്തരുന്നു.

**ഹേർഡ് ഇമ്മ്യൂണിറ്റി**

ലോക്ഡൗൺ ശാശ്വത പരിഹാരമല്ലെന്ന് പ്രശസ്ത വൈറോളജിസ്റ്റ് ഡോ. ജേക്കബ് ജോൺ പറയുന്നു. ലോക്ഡൗൺ എന്നത് കോവിഡ് രോഗ ചികിത്സയ്ക്ക് സൗകര്യം ഒരുക്കാൻ സമയം നീട്ടിവാങ്ങൽ മാത്രമാണ്. അതിവേഗം പടരുന്ന ഈ രോഗം അനേകം ആളുകളെ ഒരേ സമയം രോഗികളാക്കും. അതുകൊണ്ടുതന്നെ കൂടുതൽ ചികിത്സാ സൗകര്യം ആവശ്യമാണ്. എന്നാൽ പ്രതിരോധ മരുന്നൊന്നും ഉടൻ ലഭ്യമല്ലാത്ത സാഹചര്യത്തിൽ ലോക്ഡൗൺ നീട്ടുകയല്ല, മറിച്ച് ലോക്ഡൗൺ ഇളയ്ക്കുക തന്നെയാണ് പരിഹാരമെന്നു പറയുന്നത് സാമൂഹിക, സാമ്പത്തിക പ്രത്യാഘാതങ്ങളെ ഭയന്നുതന്നെയാണ്. ലോകജനസംഖ്യയുടെ ഏതാണ്ട് പകുതിയോളം പേർക്ക് ഈ രോഗം വന്നുപോകുമ്പോൾ ലോകം ഏതാണ്ട് സുരക്ഷിതം ആകുമെന്ന് വിദഗ്ധർ പറയുന്നു. അതായത് സമൂഹം പ്രതിരോധശേഷി ആർജിക്കും. മുമ്പും പല രോഗങ്ങൾക്കും എതിരെ ലോകജനത പ്രതിരോധ ശേഷി ആർജിക്കുകയാണ് ചെയ്തത്. അതേ. ഈ വൈറസിനൊപ്പം ജീവിക്കുകയല്ലാതെ മറ്റു മാർഗമില്ല. അതിനുവേണ്ടി ജനങ്ങളുടെ ജനാധിപത്യാവകാശങ്ങളെ നിഷേധിക്കാൻ പോയാൽ ലോകം വീണ്ടും വലിയ അരക്ഷിതാവസ്ഥയിലേക്കുതന്നെ വഴുതിവീഴും. സംശയമില്ല.



# കൊറോണ വൈറസ്: ഒരു ആത്മീയ അവലോകനം

റവ. ഡോ. മാത്യുചാർത്താക്കുഴിയിൽ

കൊറോണ വൈറസ് ബാധിച്ചുണ്ടാകുന്ന കോവിഡ്-19 എന്ന രോഗം നമ്മുടെയൊക്ക ജീവിതകാലത്ത് മനുഷ്യരാശി നേരിട്ട ഏറ്റം വലിയ പ്രതിസന്ധിയാണ്. 1918-19 വർഷങ്ങളിലുണ്ടായ "സ്പാനിഷ് പനി" (Spanish Flu) എന്ന പകർച്ച വ്യാധി ഏകദേശം അഞ്ചു കോടി ജനങ്ങളുടെ ജീവനപഹരിച്ചു. അതിന് മുൻപ് പതിനാലാം നൂറ്റാണ്ടിലെ "കറുത്ത മരണം" (Black Death) എന്ന മഹാമാരിയാൽ ഏഴരക്കോടിക്കും ഇരുപതു കോടിക്കും ഇടയ്ക്ക് ആളുകൾ മരിച്ചുവെന്നാണ് കണക്കാക്കപ്പെടുന്നത്. വിനാശകാരികളായ മനുഷ്യനിർമ്മിത മാരകായുധങ്ങളേക്കാൾ ശക്തിയുള്ള ഒരു കുഞ്ഞൻ വൈറസ്! മനുഷ്യരാശിക്ക് ലഭ്യമായ എല്ലാ അറിവുകളും, അത്യാധുനിക സാങ്കേതിക വിദ്യകളും നഗ്നനേത്രങ്ങൾക്കൊണ്ട് കാണാൻ കഴിയാത്ത ഈ വൈറസിന് മുന്നിൽ നിഷ്പ്രഭമാകുന്നു. നമ്മുടെ ജീവിതത്തിന്റെ ക്ഷണികതയും, ഈ പ്രപഞ്ചത്തിന്റെ ശക്തികളുടെമേൽ നാം കരുതിയിരുന്നതുപോലുള്ള അപ്രമാദിത്വം നമുക്കില്ലെന്നതും ഒരിക്കൽക്കൂടി വെളിപ്പെട്ടിരിക്കുന്നു. ഈ അവസ്ഥ അംഗീകരിക്കുകയും, പരസ്പരം സഹായിക്കുകയും, ഇതിന്റെ വ്യാപനം തടയുന്നതിന് പരിശ്രമിക്കുകയും, ഇതിൽ നിന്ന് ഉണ്ടാകാവുന്ന അനുബന്ധ നന്മകൾ ഉൾകൊള്ളുകയും ചെയ്യുക എന്നതാണ് നമുക്കോരോരുത്തർക്കും ഇപ്പോൾ ചെയ്യാൻ സാധിക്കുന്നത്. പ്രസിദ്ധമായ ഒരു ഇംഗ്ലീഷ് പഴമൊഴിയാണ് "എല്ലാ കാർമേഘത്തിനുള്ളിലും ഒരു വെള്ളി രേഖയുണ്ട്" എന്നത്. സഹനത്തിന്റെ കാർമുകിലുകൾക്കിടയിലുള്ള ഈ വെള്ളിരേഖ കണ്ടെത്തുകയും, അതിനോട് ക്രിയാത്മാകമായി പ്രതികരിക്കുക്കുകയും ചെയ്യുക എന്നതാണ് നമുക്കിപ്പോൾ ചെയ്യാൻ സാധിക്കുക. എത്ര നാൾ ഇങ്ങനെ തുടരുമെന്നോ, അതിന് ശേഷം എത്ര നാൾകൊണ്ട് ജീവിതം പഴയതുപോലെ ആകുമെന്നോ ഇപ്പോൾ പറയുക അസാദ്ധ്യമാണ്. കൊറോണ വൈറസ് വ്യാപനത്തിന്റെ പശ്ചാത്തലത്തിൽ, ഇപ്പോൾ ഉയർന്നുവരുന്ന പല ചോദ്യങ്ങളേയും ആധാരമാക്കി, നമ്മുടെ ജീവിതത്തിന്റെ ലളിതമായ ഒരു ആത്മീയ-ദൈവശാസ്ത്ര വിശകലം മാത്രമാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

ഇത്തരം സന്നർഭങ്ങളിൽ ധാരാളം ആളുകൾ ഉന്നയിക്കുന്ന ചോദ്യമാണ് എന്തുകൊണ്ടാണ് ഒരു തെറ്റും ചെയ്യാത്ത മനുഷ്യൻ സഹിക്കേണ്ടി വരുന്നത് എന്നത്. ദൈവം എല്ലാവരേയും സ്നേഹിക്കുന്നവനും, നന്മയുടെ സൃഷ്ടാവു



മെങ്കിൽ, ഈ തിന്മ ആരുടെ സൃഷ്ടിയാണ്? പ്രപഞ്ചത്തിന്റെമേൽ ദൈവത്തിന് നിയന്ത്രണ മുണ്ടെങ്കിൽ, എന്തുകൊണ്ട് ദൈവം ഇത് അനുവദിക്കുന്നു? പ്രാർത്ഥിക്കുന്നതുകൊണ്ടു രോഗം ഭേദമാകുമെങ്കിൽ ഇത്രമാത്രം ആളുകൾ നിരന്തരമായി പ്രാർത്ഥിച്ചതുകൊണ്ടും ഒരു മാറ്റവും വരാത്തതെന്തുകൊണ്ടാണ്? പള്ളിയിൽ പോകാതെ വീട്ടിലിരുന്ന് ആരാധിച്ചിട്ടും, ആർക്കെങ്കിലും എന്തെങ്കിലും സംഭവിച്ചോ? അങ്ങനെയെങ്കിൽ ഏതെങ്കിലും ആരാധനാല യത്തിൽ പോയി പ്രാർത്ഥിക്കണമെന്ന് എന്തി നാണ് നിർബന്ധം പിടിക്കുന്നത്? ഇങ്ങനെ ഒരായിരം ചോദ്യങ്ങൾ പലരുടേയും മനസ്സിൽ ഉയർന്നു വരാറുണ്ട്. ചോദ്യങ്ങൾക്കെല്ലാം എല്ലാവ രെയും തൃപ്തിപ്പെടുത്തുന്ന ഉത്തരങ്ങൾ ലഭ്യ മല്ലെങ്കിലും വിശ്വാസികൾക്ക് മനസിലാകുന്ന രീതിയിൽ കാര്യങ്ങൾ കുറെയൊക്കെ വിശദീകരി ക്കേണ്ടതുണ്ട്. ദൈവത്തെയും, ദൈവം പ്രവർ ത്തിക്കുന്ന വഴികളെയും, ദൈവീക മേഖല കളെയും കുറിച്ച് വിശുദ്ധ ഗ്രന്ഥത്തിലും, വെളി പാടുകളിലും, സഭയുടെ പ്രബോധനങ്ങളിലും നിന്ന് ധാരാളം അറിവുകൾ നമുക്ക് ലഭിച്ചിട്ടുണ്ട്.

പഴയ നിയമത്തിൽ നീതിമാന്റെ സഹന ത്തിന്റെ കാരണം കണ്ടെത്താനുള്ള പരിശ്രമമാണ് ജോബിന്റെ പുസ്തകത്തിൽ കാണുന്നത്. നല്ലവനും സമ്പന്നനും ദൈവഭക്തനുമായിരുന്ന ജോബിനെ ദൈവത്തിന്റെ അനുവാദത്തോടുകൂടി സാത്താൻ പരീക്ഷിക്കുന്നതും അതിൽ ജോബ് വിജയം വരിക്കുന്നതുമാണ് ഈ പുസ്തകത്തിന്റെ പ്രമേയം. എല്ലാമുണ്ടായിരുന്ന ജോബ് ഒന്നുമില്ലാ ത്തവനും, എല്ലാവരുടെയും പരിഹാസപാത്രവും ആകുമ്പോൾ തന്റെ സഹനത്തിന്റെ കാരണം അന്വേഷിക്കുന്നു.

ജോബ് എന്ന പേരോടുകൂടിയ ഒരു മനുഷ്യൻ ഊസ് എന്ന ദേശത്തു വസിച്ചിരുന്നു എന്ന് പറഞ്ഞുകൊണ്ടാണ് പുസ്തകം ആരംഭി ക്കുന്നത്. ദൈവം ജോബിന്റെ നന്മയെ പുകഴ്ത്തു മ്പോൾ അത് ദൈവത്തിന്റെ അനുഗ്രഹങ്ങൾ ധാരാളമായി ലഭിക്കുന്നതുകൊണ്ട് മാത്രമാണെന്ന് സാത്താൻ പറയുന്നു. അങ്ങനെ ദൈവം തന്റെ സംരക്ഷണ കവചം എടുത്തു മാറ്റുന്നതോടെ അവന്റെ സമ്പാദ്യവും, മക്കളും, ആരോഗ്യവു മെല്ലാം അപ്രത്യക്ഷ്യമാവുന്നു. ജോബിന്റെ കുടും ബവും, കൂട്ടുകാരും, ദൈവവും പിശാചുമെല്ലാം പലപ്രാവശ്യം കഥയിൽ പ്രത്യക്ഷപ്പെടുന്നു. സഹനത്തിന്റെ തീവ്രതയിൽ തന്റെ ഉത്ഭവ ത്തെയും, ശോചനീയ അവസ്ഥയയെയുംകുറിച്ച് പരിതപിക്കുമ്പോഴും ദൈവത്തെ മാത്രം അവൻ തള്ളിപ്പറയുന്നില്ല. വൃണങ്ങൾ നിറഞ്ഞു ചൊറി ഞ്ഞുകൊണ്ടിരിക്കുന്ന അവന്റെ അവശേഷിച്ചി രിക്കുന്ന ഏക സമ്പാദ്യം ദൈവം മാത്രമാണ്: "അമ്മയുടെ ഉദരത്തിൽ നിന്ന് നഗ്നനായി ഞാൻ വന്നു. നഗ്നനായി തന്നെ ഞാൻ പിൻവാങ്ങും. കർത്താവ് തന്നു; കർത്താവ് എടുത്തു, കർത്താ വിന്റെ നാമം മഹത്വപ്പെടട്ടെ!" (1:21). ഇതാണ് ജോബിന്റെ തത്വശാസ്ത്രം.

ജോബിന്റ സുഹൃത്തുക്കൾ അവന്റെ ദൈവവിശ്വാസത്തെ പരിഹസി ക്കുകയും അവരുടെ "വിലയേറിയ" ഉപദേശങ്ങൾ നൽകി അവനെ ആശ്വസിപ്പിക്കുകയും ചെയ്യുന്നു. അവസാനം ദൈവം ഒരു കാറ്റിന്റെ രൂപത്തിൽ പ്രത്യക്ഷപെടുമ്പോൾ ജോബ് ദൈവതിരു മുൻപിൽ നിശബ്ദനായി നിന്നുകൊണ്ട് അവിടു ത്തെ ഹിതമെന്തെന്നറിയാൻ പരിശ്രമിക്കുന്നു. ഒരിക്കലും ദൈവത്തെ തള്ളിപ്പറയാത്ത ജോബിനെ ദൈവം പഴയതിനേക്കാൾ വലിയ പ്രതാപത്തിൽ

പുനഃസ്ഥാപിക്കുകയും, സുഹൃത്തുക്കളെ ശകാരിക്കുകയും ചെയ്യുന്നു. ഇവിടെ എല്ലാ ചോദ്യത്തിനും ഉത്തരം അറിയാവുന്നവൻ ദൈവം മാത്രമാണ്. ജോബിന്റെ സഹനത്തിന്റെ കാരണങ്ങളെല്ലാം അറിയാമെന്ന് കരുതി അവനെ ഉപദേശിക്കുന്ന സുഹൃത്തുക്കൾ അവസാനം ഇളിഭ്യരാകുന്നു. ജോബിന്റെ ജീവിതത്തിലുള്ള ദൈവസാന്നിധ്യമാണ് അവന്റെ സഹനങ്ങൾക്ക് ലഭിക്കുന്ന ഏറ്റം വലിയ ഉത്തരം. നമ്മെ ആയാസപ്പെടുത്തുന്ന എല്ലാ പ്രശ്നങ്ങൾക്കും എളുപ്പത്തിൽ ഒറ്റവാക്കിലുള്ള ഉത്തരങ്ങൾ ലഭ്യമല്ലെങ്കിലും മനുഷ്യജീവിതത്തിൽ സംഭവിക്കുന്ന എല്ലാത്തിനും ഒരു ലക്ഷ്യമുണ്ട്. അത് ദൈവത്തിന് മാത്രമേ പൂർണ്ണമായും അറിയൂ. സഹനം നാമറിയാതെ വന്നു അകത്തു കയറാനായി വാതിൽക്കൽ മുട്ടുമ്പോൾ തളരാതെ, താഴെ വീഴാതെ ദൈവത്തിലാശ്രയിക്കുക എന്നാണ് ജോബ് നൽകുന്ന പാഠം.

സഹനവേളയിൽ അന്ന് ജോബിന് ആശ്രയിക്കാനില്ലായിരുന്ന ഒരാൾ നമുക്കിന്നുണ്ട്. മനുഷ്യന്റെ സഹനത്തിൽ പങ്കാളിയാകുന്ന ഒരു ദൈവത്തെ കുരിശിൽ കിടക്കുന്ന യേശുവിൽ നോക്കിയാൽ നമുക്ക് കണ്ടെത്താൻ സാധിക്കും. യേശു നമ്മുടെ സഹനവേളയിലും കൂടെയുണ്ടെന്നതാണ് ഒരു വിശ്വാസിയുടെ ശക്തി. പുതിയനിയമത്തിൽ സഹനത്തിനുള്ള ഉത്തരം ഒരു വിശ്വാസി കണ്ടെത്തുന്നത് കുരിശിൽ കിടക്കുന്ന യേശുവിലാണ്. ജോബിന്റെ കാര്യത്തിൽ എന്നതുപോലെ കുരിശിലെ സഹനത്തിൽ അവസാനിക്കുന്നതല്ല യേശുവിന്റെ ജീവിതം. ഉത്ഥാനത്തിലെ സന്തോഷത്തിലൂടെ മനുഷ്യരക്ഷയിൽ എത്തിച്ചേരുന്നതാണ് ഈ കുരിശ്. ഇനിയും വിശ്വാസിയല്ലാത്ത ഒരുവന് ഇതെങ്ങനെയാണ് നമുക്ക് പറഞ്ഞു കൊടുക്കാൻ സാധിക്കുന്നത്. ഈ സമയം അവരുടെ സഹനങ്ങളിൽ സഹായിയായി കൂടെ നിൽക്കുന്ന നമ്മിലെ ദൈവസാന്നിദ്ധ്യത്തിലൂടെയാണ് അവൻ ദൈവത്തെ കാണുന്നത്. നഗ്നനേത്രങ്ങൾക്കൊണ്ടു കാണാൻ കഴിയാത്ത വൈറസിനെ അതിന്റെ പ്രവർത്തനം കൊണ്ടു അധികം താമസിയാതെ തിരിച്ചറിയാൻ കഴിയും. ആത്മീയ നയനങ്ങൾക്കൊണ്ടു ദൈവത്തെ കാണുന്ന നമ്മുടെ പ്രവർത്തനങ്ങളിലൂടെ നമ്മുടെ ചുറ്റിലുമുള്ളവർക്ക് ദൈവത്തെ ദർശിക്കാനും കഴിയണം. സഹിക്കുന്നവരോട് നാം ചേർന്ന് നിൽക്കുമ്പോൾ, കുരിശിലെ യേശുവിനെ അവിടെ സന്നിഹിതമാക്കാൻ കഴിയും. സൂര്യൻ അപ്രത്യക്ഷമായിരിക്കുന്ന ജീവിതങ്ങളിൽ ദൈവീകസൂര്യനെ പ്രതിഫലിപ്പിക്കുന്ന നാമാകുന്ന ചന്ദ്രനിലൂടെ വെളിച്ചം ദർശിക്കുവാൻ അനേകർക്ക് സാധിക്കണം. കൊറോണ വൈറസ് വന്നിരിക്കുന്ന ചൈനയിൽ നിന്നുമാണ് പ്രസിദ്ധമായ ഈ പഴമൊഴിയും ഉത്ഭവിച്ചിരിക്കുന്നത്: “അന്ധകാരത്തെ ശപിക്കുന്നതിനേക്കാൾ നല്ലത് അവിടെയൊരു മെഴുതിരി കത്തിക്കുന്നതാണ്.”

എ.ഡി. 410-ൽ ജർമ്മാനിക് വംശത്തിൽപെട്ട വിസിഗോത്സ് റോമാ നഗരം ആക്രമിച്ചു കീഴടക്കി. ക്രിസ്ത്യൻ ദൈവത്തെ സ്വീകരിച്ചതിനാൽ തങ്ങളുടെ പഴയകാല ദൈവങ്ങൾ ശിക്ഷിച്ചതാണെന്ന് ചില റോമാക്കാർ വാദിച്ചു. എണ്ണൂറു വർഷത്തോളം ആർക്കും ഭേദിക്കാൻ കഴിയാതിരുന്ന റോമാ നഗരത്തിന്റെ മതിലുകൾ തകർക്കപ്പെട്ടത് അവർക്ക് അചിന്തനീയമായിരുന്നു. ഇതിനെ പ്രതിരോധിക്കാൻ വേണ്ടി പത്തു വർഷത്തോളമെടുത്ത് വി.അഗസ്തീനോസ് എഴുതിയ ബൃഹത്തായ കൃതിയാണ് “ദൈവത്തിന്റെ രാജ്യം” (The City of God). ക്രിസ്തീയ ദൈവം എത്രമാത്രം വ്യത്യസ്തനും അനുഗ്രഹദായകനുമാണെന്ന് തെളിയിക്കുകയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. റോമാ നഗരം എല്ലാവരും ചിന്തിക്കുന്നതുപോലെ ഒരു നിത്യ നഗരമല്ല. ലോകത്തിലെ മറ്റെല്ലാ നഗരങ്ങളെയും പോലെ കാലാന്തരത്തിൽ ഇതും നശിക്കും. എന്നാൽ നമുക്കായൊരുക്കിയിരിക്കുന്ന ഒരിക്കലും നശിക്കാത്ത ദൈവത്തിന്റെ നഗരം സ്വർഗ്ഗമാണ്. ഈ നിത്യനഗരത്തിലെ പൗരത്വം ലഭിക്കുന്നതിനായിരിക്കണം നമ്മുടെ പരിശ്രമം. ഈ ലോകത്തിലെ ക്ഷണികതയും വരാനിരിക്കുന്ന ലോകത്തിലെ നിത്യതയും, അതിനായി ഒരുങ്ങേണ്ടുന്ന ആവശ്യകതയും ക്രിസ്തീയ വിശ്വാസികൾക്ക് പറഞ്ഞു കൊടുക്കുകയായിരുന്നു വി.അഗസ്തീനോസിന്റെ ഉദ്ദേശം. ഏപ്പോഴും ഈ ലോകജീവിതത്തിന്റെ ക്ഷണികത മുൻപിൽ കണ്ടുകൊണ്ട് വേണം നാം ജീവിക്കാൻ. അതായത് ഏതു സമയത്തും ഒരു വൈറസ് മുഖാന്തിരം നമ്മുടെ ശ്വാസം നിലക്കാം.

ചിലരൊക്കെ തെറ്റിദ്ധരിച്ചിരിക്കുന്നതുപോലെ കുറെ വാക്കുകളും, എഴുതി വച്ചിരിക്കുന്ന ചില സംഹിതകളും മാത്രമല്ല നമ്മുടെ വിശ്വാസത്തിന്റെ അളവുകോൽ. നമ്മുടെ ഓരോ പ്രവൃത്തിയും നാം വിശ്വസിക്കുന്ന സത്യങ്ങളുടെ പ്രതിഫലനങ്ങളായിരിക്കണം. അതുകൊണ്ടാണ് ഈ പൊതുശത്രുവിനെതിരായ യുദ്ധത്തിൽ വിശ്വാസികളോടും, വിശ്വാസമില്ലാത്തവരോടും ചേർന്ന് നിന്ന് നാം പോരാടുന്നത്. എല്ലാത്തരത്തിലും തന്റെ സഹജീവികളെ സഹായിക്കുക എന്നതാണ് ഒരു വിശ്വാസിക്ക് ഇപ്പോൾ ചെയ്യാവുന്ന ഏറ്റം വലിയ നന്മ. ലോകം മുഴുവൻ വിശ്വാസികൾ തങ്ങളുടെ ഭവനങ്ങൾ ദൈവാലയമാക്കി മാറ്റാൻ പരിശ്രമിക്കുന്നു. കാരണം ദൈവാലയം കെട്ടിടമെന്നതിനേക്കാൾ, വിശ്വാസികളുടെ കൂട്ടായ്മയാണ്. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ കുടുംബത്തെക്കുറിച്ചുള്ള ശ്രദ്ധേയമായ നിരീക്ഷണമായിരുന്നു “കുടുംബം ഒരു ദൈവാലയം” എന്നത് (LG 11). മനുഷ്യർക്ക് പരിമിതികൾക്കുള്ളിൽ നിന്ന് മാത്രമേ പ്രവൃത്തിക്കാൻ സാധിക്കൂ...എന്നാൽ ദൈവം അപരിമേയയും, സർവ്വവ്യാപിയും, നമ്മുടെയൊക്കെ നിർവ്വചനങ്ങൾക്ക് ഉപരിയുമാണ്. പ്രാർത്ഥിക്കുന്നവന്റെ കഴിവ് കൊണ്ടല്ല, പിന്നെയോ അതിനുത്തരം നൽകുന്നത് ദൈവമായതുകൊണ്ടാണ് നമ്മുടെ പ്രാർത്ഥനകൾ ഫലദായകമാവുന്നതും, അത്ഭുതങ്ങൾ സംഭവിക്കുന്നതും.

സഭയുടെ രണ്ടായിരം വർഷത്തെ ചരിത്രത്തിൽ ഇതുവരെയുണ്ടായിട്ടില്ലാത്തത്ര ആരാധനാപരമായ വെല്ലുവിളികളാണ് നാം നേരിട്ടത്. ആധുനിക സാങ്കേതിക വിദ്യകളുടെ സഹായത്തോടെ ക്രിസ്തുവിന്റെ മൗദിക ശരീരത്തിന്റെ പരിപോഷണത്തിന് സാധ്യമായതൊക്കെ ചെയ്യാൻ നാം പരിശ്രമിക്കുന്നുവെങ്കിലും, അതൊന്നും നമ്മുടെ പതിവ് ആരാധനയ്ക്ക് പകരമാവില്ല. ആത്മീയകുർബാന സ്വീകരണവും, കുർബാനസ്വീകരണവും ഒന്നല്ല. അതുകൊണ്ട് പ്രാർത്ഥനയോടൊപ്പം, ഈ രോഗം ഇല്ലാതാക്കുന്ന എല്ലാ വഴികളും എത്രയും വേഗം സാധിതമാക്കുന്നതിനും നാം പരിശ്രമിക്കണം. ഭരണ നേതൃത്വം ആവശ്യപ്പെടുന്നതുകൊണ്ട് മാത്രമല്ല സാമൂഹിക അകലവും, കൊറോണ വ്യാപനത്തിനെതിരായ മറ്റു മാർഗ്ഗങ്ങളും നാം കൃത്യമായും പാലിക്കുന്നത്. ഇത് നമ്മുടെ ക്രിസ്തീയ ധാർമ്മികതയുടെ ഭാഗവുമാണ്... അങ്ങനെയാവുമ്പോൾ പള്ളിയിൽ ഇപ്പോൾ കൂട്ടം കൂടുന്നത് (പ്രത്യേകിച്ചും രോഗികളായവരും, രോഗം വരാൻ സാധ്യതയുള്ളവരും) തിന്മയും, വീട്ടിൽ ഇരുന്ന് അതിനെ പ്രതിരോധിക്കാൻ സഹായിക്കുന്നത് നന്മയുമാണ്. ഇത്തരുണത്തിൽ പൗലോസ് ശ്ലീഹായുടെ വാക്കുകൾ നമുക്ക് സഹായകമാണ്: "ആകയാൽ സഹോദരരേ, ദൈവത്തിന്റെ കാരുണ്യം അനുസ്മരിച്ചുകൊണ്ട് ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു: നിങ്ങളുടെ ശരീരങ്ങളെ വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവബലിയായി സമർപ്പിക്കുവിൻ. ഇതായിരിക്കണം നിങ്ങളുടെ യഥാർത്ഥമായ ആരാധന" (റോമാ. 12:1).



പാട്ടും, പ്രാർത്ഥനയും, പ്രസംഗങ്ങളും നമ്മുടെ വിശ്വാസത്തിൽ കൂദാശകൾക്ക് പകരമാവില്ല. എന്നാൽ ഇങ്ങനെയുള്ള അസാധാരണ സന്ദർഭങ്ങളിൽ നമ്മുടെ ആത്മീയ ജീവിതത്തെ പരിപോഷിപ്പിക്കുന്നതിന് ഇതൊക്കെ സഹായകമാണുതാനും. ഏകാന്തതയും നിരാശയും തോന്നുന്ന അനേകർക്ക് ഇത്തരം സന്ദർഭങ്ങളിൽ രോഗി മരുന്ന് കഴിക്കുന്നതുപോലെ ഇതൊക്കെ ആവശ്യാനുസരണം ലഭ്യമാക്കുന്നതിനും നാം പരിശ്രമിക്കണം. അസാധാരണ സാഹചര്യങ്ങളിൽ നാം അസാധാരണ മാർഗ്ഗങ്ങൾ ഉപയോഗിക്കും...അതുകൊണ്ട് ഇത് സാധാരണമാക്കണമെന്ന് വാദിക്കുന്നത് മണ്ടത്തരമാണ്. പള്ളിയിൽ പോകാഞ്ഞിട്ടും ഒന്നും സംഭവച്ചില്ലല്ലോ എന്ന് പറയുന്നത് ജോലിക്കു പോയില്ലെങ്കിലും, സ്കൂൾ തുറന്നില്ലെങ്കിലും ഒന്നും സംഭവിച്ചില്ലല്ലോ എന്ന് പറയുന്നതുപോലെ തന്നെയാണ്. ഒരു വിശ്വാസിയെ സംബന്ധിച്ച് ആത്മാവിന്റെ കാര്യമെന്ന നിലയിൽ മറ്റെല്ലാ കാര്യങ്ങളേക്കാൾ ഉപരിയാണിത്. പലപ്പോഴും നമ്മെ ഭഗ്നാശരാകാതെ ഇത്തരം സന്ദർഭങ്ങളിൽ മുന്നോട്ട് നയിക്കുന്നത് ഇതൊക്കെ താൽക്കാലികമാണെന്ന ചിന്തായാണ്. ഈ താത്കാലികം എത്ര നാൾ നീണ്ടു നിൽക്കും എന്ന അനിശ്ചിതത്വം നിലനിക്കുന്നുണ്ടെന്ന് മാത്രം. എത്രയും വേഗം പഴയതുപോലെ ആകുന്നതിന് പ്രത്യാശയോടെ നമുക്ക് കാത്തിരിക്കാം.

ഗ്രീക്ക് പുരാണകഥകളിൽ മനുഷ്യനെ സ്നേഹിക്കുന്ന ദൈവമാണ് പ്രൊമീത്തിയസ് (Prometheus). ദേവന്മാരുടെ ദൈവമായ സീയൂസ് (Zeus) അറിയാതെ സ്വർഗ്ഗത്തിൽ നിന്നും അഗ്നി

മോഷ്ടിച്ച് മനുഷ്യർക്കു കൊടുത്തു അവരെ സംസ്കാരമുള്ളവരാക്കിയതിന് പ്രൊമീത്തിയസിനെയും കൂടെ മനുഷ്യരെയും ദൈവം ശിക്ഷിക്കുന്നു. (ഇവിടെ മനുഷ്യർക്ക് കൊടുത്ത ശിക്ഷ മാത്രം പറയാം). പണ്ടോരയെന്ന സുന്ദരിയായ സ്ത്രീയെ സൃഷ്ടിച്ചു എല്ലാ ദൈവങ്ങളും അവരുടെ ഓരോ കഴിവുകളും കൊടുത്തു, നിറയെ സമ്മാനങ്ങൾ നിറച്ച ഒരു മനോഹര പെട്ടിയും നൽകി പ്രൊമീത്തിയസിന്റെ സഹോദരൻ എപ്പിമെത്തിയൂസിന് ഭാര്യയായി നൽകുന്നു. കൂട്ടത്തിൽ സ്വർണ്ണവർണ്ണപെട്ടി തുറക്കരുതെന്ന ഒരു ഉപദേശവും കൊടുത്തു. ദൈവങ്ങളുടെ സമ്മാനമൊന്നും സ്വീകരിക്കരുതെന്ന് പ്രൊമീത്തിയസ് സഹോദരന് മുന്നറിയിപ്പ് കൊടുത്തിരുന്നെങ്കിലും, അതിസുന്ദരിയായ പണ്ടോരയെ നിരസിക്കാൻ അവനു കഴിഞ്ഞില്ല. കുറെ നാളുകൾക്ക് ശേഷം പെട്ടിയിൽ എന്താണുള്ളതെന്ന് അറിയാനുള്ള ജിജ്ഞാസ നിയന്ത്രിക്കാൻ കഴിയാതെ അത് തുറന്ന പണ്ടോരയെ ഭയപ്പെടുത്തിക്കൊണ്ട് അതിനുള്ളിൽ ഒളിച്ചിരുന്ന മഹാമാരികളെല്ലാം പുറത്തു ചാടി. പേടിച്ചരണ്ട പണ്ടോര പെട്ടന്ന് പെട്ടിയടച്ചപ്പോൾ ഒരു കാര്യം മാത്രം അതിൽ അവശേഷിച്ചു: പ്രത്യാശ. പുറത്ത് ചാടിയ തിന്മകൾ മനുഷ്യനു ദുരിതം സമ്മാനിക്കുമ്പോഴും അവനിന്നും പ്രത്യാശ ഉള്ളവനായി ജീവിക്കുന്നതിന്റെ കാരണം ഇതാണെന്നതാണ് കഥയുടെ സാരാംശം. ജറമിയാ പ്രവാചകനിലൂടെ ദൈവം അരുളിച്ചെയ്തു: "നിങ്ങളെക്കുറിച്ചുള്ള പദ്ധതി എന്റെ മനസ്സിലുണ്ട്. നിങ്ങളുടെ നാശത്തിനല്ല, ക്ഷേമത്തിനുള്ള പദ്ധതിയാണത് – നിങ്ങൾക്ക് ശുഭമായ ഭാവിയും പ്രത്യാശയും നൽകുന്ന പദ്ധതി" (29:11).

എപ്പോഴും സഭയെന്ന യാഥാർത്ഥ്യത്തിന് രണ്ടു വശങ്ങളുണ്ട്: മാനുഷികവും, ദൈവീകവും. മാനുഷികമായി ചെയ്യുന്ന കാര്യങ്ങൾക്ക് മാത്രമേ ഇവിടെ കുറവുകൾ സംഭവിച്ചിട്ടുള്ളൂ. ദൈവീക അംശം ഒരിക്കലും ബലഹീനമല്ലാത്തതിനാലും, നമ്മുടെ മാനദണ്ഡങ്ങൾക്ക് ഉപരിയായതിനാലും അവിടെ നിന്നും വരുന്ന അനുഗ്രഹങ്ങൾ കുറവ് വരുത്തുന്നതിന് ദൈവത്തിന് മാത്രമേ സാധിക്കൂ. ഇത്തരം സന്ദർഭങ്ങളിൽ ദൈവം സാധാരണയിൽ കൂടുതൽ അനുഗ്രഹങ്ങൾ, അസാധാരണ മാർഗ്ഗങ്ങളിലൂടെ നൽകുമെന്നാണ് ക്രിസ്തീയ വിശ്വാസാനുഭവങ്ങൾ നമ്മെ പഠിപ്പിക്കുന്നത്. ഈ പ്രതിസന്ധിയിലൂടെ നാം പുതിയൊരു സമൂഹമായി രൂപപ്പെടുകയാണ്....മരുഭൂമി അനുഭവത്തിലായിരിക്കുന്ന, പ്രതീക്ഷയോടെ കാത്തിരിക്കുന്ന, സഹിക്കുന്നവരോട് ആത്മീയമായി ചേരുന്ന ഒരു സമൂഹം. നാമോരോരുത്തരും ഈ അസാധാരണ സാഹചര്യത്തിൽ ലോകത്തിൽ കൃപയുടെ അടയാളങ്ങളായി മാറുന്നു. ഒരു വൈറസിനും തകർക്കാൻ പറ്റുന്നതല്ല നമ്മുടെ ക്രിസ്തീയ ജീവിതവും, ക്രിസ്തു കേന്ദ്രീകൃത ആത്മീയതയും. അവസാനവാക്ക് രോഗത്തിന്റെയും വേദനയുടേതുമല്ല, അത് നമ്മുടെ ദൈവത്തിന്റേത് തന്നെയാണ്. ശൂന്യമായ പള്ളിയിൽ നിന്നും വൈദികൻ ബലിയർപ്പിക്കുമ്പോഴും, അതിൽ വീട്ടിലിരുന്ന് (ഒരു പക്ഷെ തനിയെ) നാം പങ്കെടുക്കുമ്പോഴും രണ്ടിടത്തും നിറഞ്ഞു നിൽക്കുന്നത് ദൈവമാണ്. ദൈവത്തിന് നമുക്കുള്ള പരിധികളോ, പരിമിതികളോ ഇല്ല. ഒരു വഴികളും ഇല്ലാത്തിടത്തുനിന്നും ദൈവത്തിന് പുതിയ വഴികൾ സൃഷ്ടിക്കാൻ സാധിക്കും...നമ്മുടെ മനോഭാവങ്ങൾക്കൊണ്ടു അതിന് തടസ്സം നിൽക്കാതിരുന്നാൽ മാത്രം മതി. ഇന്ന് ദൈവത്തെക്കുറിച്ചു മനുഷ്യൻ നടത്തുന്ന പല അവകാശവാദങ്ങളും പാളിപ്പോവുകയും ചെയ്യുന്നു. ദൈവപരിപാലനയെക്കുറിച്ചും ദൈവീക നടത്തിപ്പിനെക്കുറിച്ചും ഇനിയേറെ നാം അറിയേണ്ടിയിരിക്കുന്നു: "കർത്താവ് അരുളിച്ചെയ്യുന്നു: എന്റെ ചിന്തകൾ നിങ്ങളുടേതുപോലെയല്ല; നിങ്ങളുടെ വഴികൾ എന്റേതുപോലെയുമല്ല" (ഏശയ്യാ 55:8).

കൊറോണ വൈറസ് വ്യാപനവുമായി ബന്ധപ്പെട്ട് ഏറ്റവും അധികം ചർച്ച ചെയ്യപ്പെട്ട സാഹിത്യ കൃതിയാണ് അൾജീരിയൻ-ഫ്രഞ്ച് എഴുത്തുകാരനും സാഹിത്യനൊബേൽ സമ്മാന ജേതാവുമായ ആൽബർട്ട് കമുവിന്റെ (19131–960) 'ദീ പ്ലേഗ്' (La Peste) എന്ന നോവൽ. പലർക്കും തിരിച്ചറിയാനും മനസ്സിലാക്കാനും പ്രയാസപ്പെടുന്ന മഹാമാരിയുടെ രഹസ്യങ്ങൾ ക ത്താനും വെളിപ്പെടുത്താനുള്ള ഒരു പരിശ്രമമാണ് ഈ കൃതിയിലൂടെ കമൂ നടത്തുന്നത്. (ഈ ഗ്രന്ഥം ഒരു ആത്മീയ കൃതിയല്ല. ആൽബർട്ട് കമു നൈരാശ്യവാദിയും (pessimist), നാസ്തികനും (atheist) ആയിരുന്നു)

അൾജീരിയായിലെ ഒറാൻ എന്ന പട്ടണത്തിൽ സേവനം ചെയ്യുന്ന റിയാക്സ് എന്ന ഡോക്ടറിന്റെ നയനങ്ങളിൽ കൂടി എഴുത്തുകാരൻ പ്ലേഗിനെ നോക്കിക്കാണുന്നു. എല്ലാവരും ജീവിതത്തിരക്കിൽ ഓരോ ദിശയിലേക്കും ഓടുന്നത് തങ്ങളുടെ ലക്ഷ്യത്തിൽ എത്രയും വേഗം എത്തിച്ചേരണം എന്ന ചിന്തയിലാണ്. പണവും, പ്രതാപവും, ജീവിതത്തിന്റെ മറ്റ് ആവശ്യങ്ങളും അന്വേഷിച്ചിറങ്ങുന്ന അവർ തങ്ങൾ ജീവിക്കുണ്ടെന്നു തന്നെ തിരിച്ചറിയുന്നില്ല. ജീവിക്കാനുള്ള വ്യഗ്രതയിൽ ജീവിക്കാൻ മറന്നുപോകുന്നവരാണധികവും. അങ്ങനെയിരിക്കുമ്പോൾ ഡോ.റിയാക്സ് വഴിയരികിൽ ചത്ത് കിടക്കുന്ന ഒരു എലിയെ ശ്രദ്ധിക്കുന്നു. സാവധാനം എല്ലായിടത്തും മാളങ്ങളിൽ നിന്നും മൂക്കിൽ രക്തവുമായി എലികൾ പുറത്തു ചാടുന്നു... ചാകുന്നു. അധികാരികളുടെ അശ്രദ്ധകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതെന്ന് പരാതി പറഞ്ഞുകൊണ്ട് ആളുകൾ അവയെ നീക്കം ചെയ്യുന്നു. എലികളെ മറവു ചെയ്തുകഴിഞ്ഞപ്പോൾ എല്ലാവരും ആശ്വാസം കൊള്ളുന്നു. പക്ഷെ അധികം കഴിഞ്ഞില്ല... എലികൾ ചത്തതുപോലെ പോലെ മനുഷ്യരും മരിക്കുന്നു...ഇത് നഗരങ്ങളിൽ നിന്ന് നഗരങ്ങളിലേക്ക് അതിവേഗം പടരുന്നു. നിശബ്ദ

മായി ഒരു പ്രശ്നവുമില്ലെന്ന് കരുതിയിരുന്ന മനുഷ്യരെയെല്ലാം പ്ളേഗ് വിഴുങ്ങുന്നു. അതുവരെ അമർത്യരെന്ന് കരുതിയ മനുഷ്യർ ഒരു നിമിഷം കൊണ്ട് ജീവിതത്തിന്റെ ക്ഷിപ്രവശംവദത്വം (vulnerability) തിരിച്ചറിയുന്നു. അനേകർ മരിച്ചുവീഴുമ്പോഴും, തങ്ങൾക്ക് ജീവിതത്തിന്റെ എല്ലാ സൗകര്യങ്ങളും ഉണ്ടെന്നും, മറ്റുള്ളവരെ പ്പോലെ തങ്ങൾ മരിക്കില്ലെന്നും വലിയൊരു വിഭാഗം ചിന്തിക്കുന്നു...സാവധാനം അവരും മരണത്തിന് കീഴടങ്ങുന്നു.

ഇവിടെ മരണത്തിന്റെ കാര്യത്തിൽ മനുഷ്യൻ ഒരു പുരോഗതിയും നേടിയിട്ടില്ല...ഓരോ നിമിഷവും ജീവിക്കുന്നത് ഒരു ഭാഗ്യമായി മാറുന്നു. ജീവിതം ഒരു അത്യാഹിതത്തിൽ നിന്നും രക്ഷ പ്പെട്ട് മറ്റൊന്നിലേക്കു നീങ്ങുന്നു. എന്നിരുന്നാലും ഈ യാഥാർഥ്യങ്ങളൊക്ക നിഷേധിച്ചു ജീവിക്കാ നാണ് എല്ലാ മനുഷ്യരും ശ്രമിക്കുന്നത്. മഹാ മാരികൾ നാമറിയാതെ നമ്മോടൊത്തു അന്തി യുറങ്ങുമ്പോഴും ഇതൊക്കെ നിഷേധിച്ചുകൊണ്ട് മനുഷ്യൻ ഇതിനോടൊത്ത് ശയിക്കുന്നു. ഈ പ്ളേഗിന് മതമോ, ജാതിയോ, സമ്പത്തോ, സമൂഹത്തിലെ ഒരാളുടെ സ്ഥാനമോ പ്രശ്നമല്ല. അതുകൊണ്ടു ഇത് പാപത്തിന്റെ ശിക്ഷയാണെന്ന് പ്രസംഗിക്കുന്നവരെ ഡോ. റിയാക്സ് മണ്ട ന്മാരെന്ന് പറഞ്ഞു പരിഹസിക്കുന്നു. മാന്യത യോടെ ഇതിനെതിരെ ഒരുമിച്ച് പടപൊരുതുക എന്നതാണ് അദ്ദേഹത്തിന്റെ തത്വശാസ്ത്രം.

സാവധാനം ഒരു വർഷം കൊണ്ട് പ്ളേഗ് ഒറാനിൽ നിന്ന് അപ്രത്യക്ഷമാവുന്നു. ഈ സമയം ജനങ്ങൾ എല്ലാം മറന്ന് ആഘോഷങ്ങൾ സംഘടിപ്പിക്കുന്നു. പക്ഷെ ഡോ.റിയോക്സ് ഈ മഹാമാരിയെ കാണുന്നത് മറ്റുള്ളവരെപ്പോ ലെയല്ല. അദ്ദേഹത്തിന്റെ ചിന്തയിൽ ഇത് ഇപ്പോൾ അപ്രത്യക്ഷമായിട്ട് കുറെ കഴിഞ്ഞു മറ്റൊരു രൂപത്തിൽ തിരികെ വരാൻ പോവു കയാണ്. മനുഷ്യന്റെ സന്തോഷം എപ്പോഴും ഭീഷണിയിലാണ്. കാരണം ഈ രോഗം നമ്മുടെ മുറിയിലും, പെട്ടിക്കുള്ളിലും, തൂവാലയിലും, പഴയ പത്രക്കടലാസുകളിലും, നമ്മുടെ വസ്ത്രത്തിലു മൊക്കെ ഇപ്പോൾ ഒളിച്ചിരിക്കയാണ്. അപകട കാരിയായ ഇവനെ എപ്പോഴും കരുതിയിരിക്കണം. എല്ലാവരും മറക്കാൻ ആഗ്രഹിക്കുന്ന ഒരു കാര്യം തന്റെ കഥാപാത്രങ്ങളിലൂടെ കമൂ പറയുന്നു: "നമ്മുടെയെല്ലാം ഉള്ളിൽ ഈ മഹാമാരി യുണ്ട്...ഈ ലോകത്തിലുള്ള ആരും തന്നെ ഒരിക്കലും ഇതിൽനിന്നും ഒഴിവാക്കപ്പെട്ടിട്ടില്ല". അതായത് മനുഷ്യൻ തന്റെതന്നെ ഭാവി നിർണ്ണയിക്കാൻ പരിശ്രമിക്കുമ്പോൾ അതിനെ പരാജയപ്പെടുത്താൻ ഒരു വൈറസ് മാത്രം മതി എന്ന് "ദീ പ്ലേഗ" പറയുന്നു. ഈ അനുഭങ്ങളിൽ നിന്നും പാഠങ്ങൾ ഉൾക്കൊണ്ടു ജീവിക്കുക എന്നതാണ് കരണീയം.

ഇത്തിരിപ്പോന്ന ഈ വൈറസ് നമ്മുടെ ജീവിതരീതികളെ മാറ്റി മറിച്ചിരിക്കയാണ്. ഇവിടെ ദൈവത്തെ അകറ്റിനിർത്തി ലോകത്തെ നിയന്ത്രി ക്കാമെന്ന് അവകാശപ്പെടുന്നവരും നിയന്ത്രണം നഷ്ടപ്പെട്ടു നടക്കുന്ന അവസ്ഥയാണ്. കാണാത്ത വൈറസിലെ അതിന്റെ പ്രവർത്തനം കൊണ്ട് ആളുകൾ തിരിച്ചറിയുന്നു. പലർക്കും ഇനിയും കാണാൻ സാധിക്കാത്ത ദൈവത്തെ ഒരു വിശ്വാസിയുടെ ജീവിതം കൊണ്ട് അനേകർക്ക് തിരിച്ചറിയാൻ സാധിക്കണം. ഇതുവരെ അടുത്തി രിക്കുന്നതായിരുന്നു പരസ്പരം സ്നേഹിക്കു ന്നതിന്റെ പ്രധാന അടയാളമെങ്കിൽ, ഇന്ന് മറ്റുള്ളവരെ നാം സ്നേഹിക്കുന്നുവെങ്കിൽ അകന്നിരിക്കേണ്ടുന്ന അവസ്ഥ ആയിരിക്കുന്നു. കൊറോണ നമ്മെ പുതിയ പാഠങ്ങൾ പഠിപ്പിച്ചു കൊണ്ടേയിരിക്കുന്നു.

അന്ധകാരാവൃതമായ ഈ തുരങ്കത്തിൽ കൂടിയുള്ള യാത്ര എന്നവസാനിക്കുമെന്നോ, പുറത്തെ വെളിച്ചം പൂർണ്ണമായും എപ്പോൾ ദൃശ്യമാകുമെന്നോ ഇപ്പോൾ നമുക്കറിയില്ല. എന്നാൽ ഒരു വിശ്വാസിയുടെ ജീവിതത്തിന്റെ വെളിച്ചം കെടുത്താനുള്ള ശക്തി ഒരു വൈറസി നുമില്ല. സൃഷ്ടിയുടെ ഏഴാം ദിവസം ദൈവം വിശ്രമിച്ചപ്പോഴും അന്നും രാത്രിയുണ്ടായിരുന്നു. ഈ പ്രതിസന്ധികളെ വലിയ അവസരമാക്കി മാറ്റി ജീവിതത്തിൽ വിജയം നേടേണ്ടവരാണ് നാം. പക്ഷെ പരസ്പര വിശ്വാസവും, സാമൂഹിക, സാമ്പത്തിക, വൈകാരിക, ആത്മീയ സഹകരണ ത്തോടെയും മാത്രമേ നമ്മുടെ ഇടയിലുള്ള പലർക്കും ഇപ്പോൾ പിടിച്ചു നിൽക്കുന്നതിന് സാധിക്കൂ. ഒന്നും ചെയ്യാനില്ലാതെ അധികമാളു കളും വീട്ടിൽ വെറുതെ ഇരിക്കുമ്പോഴും, ജോലിഭാരത്താൽ ക്ലേശിക്കുന്ന കുറെയധികം ആളുകളും ഉണ്ട്. അവർക്കും നമ്മുടെ പിന്തു ണയും സഹായവും ആവശ്യമാണ്. വിശുദ്ധ ഫ്രാൻസിസ് അസ്സീസിയുടെ പ്രസിദ്ധമായ പ്രാർത്ഥന നമുക്കും കരുത്തേകണം: "ദൈവമേ, എനിക്ക് മാറ്റാൻ കഴിയാത്ത കാര്യങ്ങൾ അംഗീകരിക്കാനുള്ള ശാന്തതയും, മാറ്റാൻ കഴിയുന്ന കാര്യങ്ങൾ ചെയ്യാനുള്ള മനശ്ശക്തിയും, ഇവ രണ്ടും തിരിച്ചറിയാനുള്ള വിവേകവും പ്രദാനം ചെയ്യണമേ!" വൈറസും മറ്റു മഹാമാരിയുമാകുന്ന തിരമാലകൾ നിറഞ്ഞ ഈ ജീവിതക്കടലിൽക്കൂടി നമ്മുടെ ജീവനവഞ്ചി സഹജീവികളോടൊത്തു തുഴയുമ്പോൾ, പരസ്പരം സഹായിച്ച്, ചുഴിയിൽ പെടാതെയും അഗാധകയത്തിൽ താഴ്ന്നു പോകാതെയും, ദൈവകരം പിടിച്ചു പ്രശാന്ത തയുടെ തീരമണയാൻ നമുക്കും പരിശ്രമിക്കാം.



റവ. ഡോ. ഷാജൻ കുറ്റിയിൽ OIC

# കൊറോണ വെല്ലുവിളിയും സാധ്യതയും

ലത്തീൻ ഭാഷയിൽ "കൊറോണ" എന്ന വാക്കിന്റെ അർത്ഥം "കിരീടം" എന്നാണെങ്കിലും, കാര്യത്തോടടുത്തപ്പോൾ ഈ കിരീടം അത്ര സുഖകരമല്ല എന്ന് മനസിലായി. ഒരു മുൾക്കിരീടം പോലെ അനുദിനം മനുഷ്യരിലേക്ക് ആഞ്ഞുതറച്ചുകൊണ്ടിരിക്കുന്നു. മനുഷ്യൻ ഇന്ന് ഏറ്റവുമധികം ഭയപ്പെടുന്നതും, മനുഷ്യജീവിതത്തിൽ നിന്നകറ്റി നിർത്തുവാൻ ആഗ്രഹിക്കുന്നതുമായ ഒരു യാഥാർത്ഥ്യമായി ഈ വൈറസ് മാറിക്കഴിഞ്ഞു. കൊറോണ മനുഷ്യന് ഭീഷണി ഉയർത്തിയിട്ട് ആറുമാസം പിന്നിടുമ്പോഴും, പൊള്ളയായ അവകാശവാദങ്ങളുമായി മനുഷ്യർ പരസ്പരം പോരടിക്കുകയാണ്. ഒരുവശത്ത് ഈ വൈറസിന്റെ ഉത്ഭവത്തെപ്പറ്റി ഉള്ള ആരോപണ പ്രത്യാരോപണങ്ങൾ ശക്തമാകുമ്പോൾ അർത്ഥഗർഭമായ ചിലരുടെ മൗനം സംശയങ്ങൾക്ക് ആക്കം കൂട്ടുകയും ചെയ്യുന്നു. ചില പ്രത്യയ ശാസ്ത്രങ്ങളും അവയുടെ കാവൽ ഭടന്മാരായി സ്വയം അവരോധിച്ചവരുമെല്ലാം, ഒട്ടും സുതാര്യത ഇല്ലാത്ത വിധം ദുരൂഹതകളിലേക്കും നിഗൂഢതകളിലേക്കും രാജ്യങ്ങളെ തള്ളിവിടുന്നതിന്റെ അപകടവും, ഇതിന്റെ പിന്നിൽ മറനീക്കി പുറത്തുവരുന്നു. യുദ്ധകാലാടിസ്ഥാനത്തിൽ ആവശ്യമായ മുൻകരുതലുകൾ എടുത്തിട്ടും, രോഗം ബാധിക്കുന്നവരുടെയും, മരിച്ചുവീഴുന്നവരുടെയും എണ്ണത്തിൽ കുറവ് വരുന്നില്ല എന്ന് മാത്രമല്ല, ഭീതിജനകമാം വണ്ണം ഗ്രാഫിൽ വർധനയും ഉണ്ടായിക്കൊണ്ടിരിക്കുന്നു. മനുഷ്യൻ, ആശങ്കയുടെയും, തത്രപ്പാടിന്റെയും മൂർദ്ധന്യാവസ്ഥയിൽ എത്തി നിൽക്കുന്ന ഈ സാഹചര്യത്തോട് ചേർന്നു തന്നെ, ആഴ്ചകളായും മാസങ്ങളായും lockdown-ൽ ജനത്തെ അടച്ചുപൂട്ടിയും, മുദ്രവച്ചും (Double Lock, Triple Lock, sealed) കാര്യങ്ങൾ കൈപ്പിടിയിൽ ഒതുക്കാൻ ശ്രമിച്ചവർ പുതിയ തന്ത്രങ്ങളും, മന്ത്രങ്ങളുമായി അടച്ചിട്ട വാതിലുകളൊക്കെ തുറക്കാൻ തയ്യാറെടു

ക്കുന്നു. "ഇനിയും കൊറോണ കൂടെ ഉണ്ടാകും, കോറോണയോടൊപ്പം ജീവിക്കുക" തുടങ്ങിയ മുദ്രാവാക്യങ്ങൾ ഉയർത്തി കോറോണയേ പ്രതിരോധിക്കുവാൻ നമ്മൾ തയ്യാറെടുക്കുകയാണ്. തുടക്കത്തിൽ വലിയ ആവേശത്തോടെ രംഗത്ത് ഇറങ്ങി Mileage ഉയർത്തി നേട്ടങ്ങൾ കൊയ്യാൻ വേണ്ടി മുടക്കം കൂടാതെ മൈക്കിന് മുൻപിൽ വന്നവർ, മാധ്യമങ്ങളുടെയും, പൊതു ജനത്തിന്റെയും ചോദ്യങ്ങൾക്ക് മുൻപിൽ അസഹിഷ്ണരാകുന്നതും പത്ര സമ്മേളനങ്ങളൊക്കെ അവസാനിപ്പിച്ച് ഇറങ്ങിപ്പോകുന്നതും വിവിധ കോണുകളിൽ നിന്ന് റിപ്പോർട്ട് ചെയ്യപ്പെടുന്നതും നമ്മൾ കണ്ടുകൊണ്ടിരിക്കുന്നു. ഭരണപക്ഷവും, പ്രതിപക്ഷവും പരസ്പരം കൊമ്പ് കോർക്കുന്നത് കോറോണയുടെ വരും വരായ്മകളെക്കുറിച്ച് ഓർത്തിട്ടല്ല, മറിച്ച് വരാനിരിക്കുന്ന തിരഞ്ഞെടുപ്പുകളിൽ നേട്ടം കൊയ്യുവാനുള്ള അവസരം മറുഭാഗത്തിന് നൽകാതിരിക്കുന്നതിനു വേണ്ടി ആണെന്നുള്ള സംശയം ജനിപ്പിക്കുന്നതും അതുകൊണ്ടുതന്നെയാണ്. നേട്ടത്തിന്റെ ക്രെഡിറ്റ് സ്വന്തമാക്കാനുള്ള വലിയൊരു ത്വര നമ്മുടെ പ്രവർത്തനങ്ങളിൽ വളരെ ദൃശ്യമാണ്. സാധാരണഗതിയിൽ തെരുവോരങ്ങളിലേക്ക് വലിച്ചിഴയ്ക്കപ്പെടാമായിരുന്ന അനേകം വിഷയങ്ങൾ Lock Down-ൽ നിറം മങ്ങി പോയപ്പോഴും ചാനൽ ചർച്ചകളിലൂടെയും, cyber ലോകത്തും, ബദൽ സംവിധാനം ഉപയോഗപ്പെടുത്തി ചർച്ച സജീവമാക്കുവാനും, ആധിപത്യം ഉറപ്പിക്കാനുമുള്ള പരിശ്രമങ്ങളും തകൃതിയായി മുന്നേറുന്നുണ്ട്. ഒരു കാര്യം നമ്മൾ ഓർക്കേണ്ടതുണ്ട്: രാഷ്ട്രീയ പാർട്ടികളുടെ mileage അല്ല ഇവിടെ പ്രധാനം, മറിച്ച് കൂട്ടായ പ്രവർത്തനത്തിലൂടെ നമ്മുടെ നാടിന്റെ സുരക്ഷയ്ക്കായി അണിനിരക്കുകയും, മുന്നേറുകയും ചെയ്യുക എന്നുള്ളതാണ്. സർക്കാരിനോട് ചേർന്ന് പ്രതിപക്ഷവും പ്രതിപക്ഷത്തെ വിശ്വാസത്തിലെടുത്ത് സർക്കാരും, രാഷ്ട്രീയ വൈരം മറന്ന് ഉണർന്ന് പ്രവർത്തിച്ച് ഈ മഹാമാരിയേ നിർമ്മാർജനം ചെയ്യുവാനുള്ള പരിശ്രമമാണ് നടക്കേണ്ടത്. ഈ കോലാഹലങ്ങൾക്കിടയിലും നിസ്വാർത്ഥമായി പണിയെടുക്കുന്ന ആരോഗ്യ പ്രവർത്തകരെയും അവരോടൊപ്പം നിന്ന് ത്യാഗം ഏറ്റെടുക്കുന്ന മറ്റ് വകുപ്പുകളും, ജനപ്രതിനിധികളും മത സാമുദായിക സംഘടനകളും, അവരുടെ വേറിട്ട ശൈലികളും കണ്ടില്ലെന്ന് നമുക്ക് നടിക്കാനാവില്ല. ജനത്തിന്റെ മുഴുവൻ ആദരം പിടിച്ചുപറ്റി അവർ മുന്നേറുമ്പോൾ, അവരുടെ നിശ്ചയദാർഢ്യത്തിന് ശക്തി പകരുവാൻ നമ്മൾ മറന്നു പോകരുത്. സ്വന്തം ജീവൻതന്നെ പണയം വെച്ചു കൊണ്ടുള്ള അവരുടെ ത്യാഗത്തെയാണെല്ലോ, നിസ്വാർത്ഥ സേവനം എന്ന് (Selfless sacrifice) നമ്മൾ വിളിക്കുന്നത്.

കൊറോണയുടെ ഈ കാലഘട്ടം ഒരുപാട് പുതിയ പാഠങ്ങൾ മനുഷ്യന് പ്രദാനം ചെയ്തു എന്ന് മാത്രമല്ല, പുതിയ കാഴ്ചപ്പാടുകളിലേക്ക് (New Horizons) മനുഷ്യനെ നയിക്കുകയും ചെയ്യുന്നു. നിയമം കൃത്യമായി പാലിക്കേണ്ടതിന്റേയും, വ്യത്തിയായി നടക്കേണ്ടതിന്റേയും (Personal Hygiene) മറ്റുള്ളവരിൽനിന്ന് ആരോഗ്യപരമായ അകലം(Healthy Social Distancing) പാലിക്കേണ്ടതിന്റെയും അതുപോലെ സ്വാതന്ത്ര്യത്തിന് നമ്മൾ കൊടുക്കുന്ന അർത്ഥ നിർവചനങ്ങൾക്ക് പരിമിതി ഉണ്ടെന്നും, എല്ലാ കാര്യങ്ങളും എപ്പോഴും തന്നിഷ്ടംപോലെ നടക്കില്ലെന്നും, രോഗത്തിന്റെയും മരണത്തിന്റെയും മുമ്പിൽ പ്രായഭേദമന്യേ ആരും അജയ്യരല്ലെന്നും വ്യക്തി സ്വാതന്ത്ര്യത്തിനു മേലുള്ള കടന്നു കയറ്റത്തെ പറ്റി, അധികം ബേജാറായിട്ട് കാര്യമില്ലെന്നും ഈ കാലഘട്ടം നമ്മെ പഠിപ്പിക്കുന്നു. നമ്മുടെ ശത്രുക്കൾ അയൽരാജ്യങ്ങളോ മറ്റു മതവിഭാഗത്തിൽ പെട്ടവരോ അല്ലെന്നും കൊറോണയുടെ മുമ്പിൽ ഏറ്റവും പ്രിയപ്പെട്ടവർ തന്നെയാണ് നമുക്ക് ഭീഷണിയാവുന്നത് എന്നും നമ്മൾ കണ്ടു കഴിഞ്ഞു. ഇന്ന് രോഗം പകരുന്നത് വിദേശത്തു നിന്ന് എത്തിയ സ്വന്തക്കാരിൽ നിന്നോ പ്രിയപ്പെട്ടവരിൽ നിന്നോ അവരുമായി സമ്പർക്കത്തിൽ ഏർപ്പെട്ടവരിൽ നിന്നോ ആണെന്ന് നമ്മൾ തിരിച്ചറിയുന്നു. ഇന്നലെവരെ 'മോനും മോളും ഒക്കെ എപ്പോഴാണ് വിദേശത്തുനിന്ന് വരുന്നത്'? എന്ന് സ്നേഹപൂർവ്വം ചോദിച്ചിരുന്നവർ ഇന്ന് മക്കൾ നാട്ടിലേക്കോ, വീട്ടിലേക്കോ വരുന്ന കാര്യത്തെക്കുറിച്ച് ചോദിക്കുന്നതേ ഇല്ല എന്നു മാത്രവുമല്ല ചിന്തിക്കുന്നത് പോലുമില്ല; മാത്രവുമല്ല നാട്ടിൽ വന്നവർക്ക് തന്നെയും സ്വന്തം വീട്ടിലും, നാട്ടിലും പ്രവേശനം നിഷേധിച്ചതിന്റെ അനേകം ഉദാഹരണങ്ങൾ ഈ ദിവസങ്ങളിൽ നമ്മൾ കണ്ടുകൊണ്ടിരിക്കുന്നു. മനുഷ്യന്റെ മാത്രമല്ല, രാജ്യങ്ങളുടെ തന്നെ മുൻഗണനാ ക്രമത്തിൽ മാറ്റം സംഭവിച്ചിരിക്കുന്നു."ആഗോളവൽക്കരണ" (globalization) ത്തെപ്പറ്റി വാതോരാതെ വിപ്ലവം പറഞ്ഞവർ തന്നെ "സ്വാശ്രയ വത്കരണം" (Self reliance) ദേശീയ മുദ്രാവാക്യമായി സ്വീകരിച്ചു കൊണ്ട് അതിജീവനത്തിനായി പൊരുതുവാൻ ജനങ്ങളേ ആഹ്വാനം ചെയ്തിരിക്കുകയാണ്.

എല്ലാം സാധ്യമാണെന്ന ഭാവത്തിൽ കടിഞ്ഞാൺ നഷ്ടപ്പെട്ട് മുന്നോട്ടുകുതിക്കുന്ന മനുഷ്യനെ കൊറോണ പുറകോട്ടു വലിച്ചു നിർത്തിയിരിക്കുന്നു. അടച്ചിട്ട മുറികളിലും വീടുകളിലുമായി മാസങ്ങളോളം തടവറയിലാക്കപ്പെട്ട മനുഷ്യന് ഉണർവും ഉന്മേഷവും നഷ്ടപ്പെട്ടുവെന്ന് തോന്നുമെങ്കിലും, മാറ്റത്തിന്റെ ഒരു ശംഖൊലിക്കായി കാത്തിരിക്കുകയാണ്. എല്ലാവരും പരസ്പരം ഓർമ്മിപ്പിക്കുന്നത് പോലെ, 'ഇത് ഒരു വെല്ലുവിളിയും, അതേസമയം ഒരു അവസരവുമാണ് (Challenge & opportunity). നമ്മുടെ ഓരോരുത്തരുടെയും ജീവിതത്തോട് ചേർന്ന് കോറോണയുടെ അനുഭവം, പുതിയ നിർവചനങ്ങൾ കൂട്ടിച്ചേർക്കുവാൻ അവസരമൊരുക്കുന്നു. കൊറോണക്ക് മുമ്പ് എന്തായിരുന്നു ലോകത്തിന്റെ അവസ്ഥ ? പരസ്പരം പോരടിച്ചു നിൽക്കുന്ന ലോക രാജ്യങ്ങൾ, അണുവായുധം കാട്ടിയും, സാമ്പ



ത്തിക വലുപ്പം ഉയർത്തിയും ലോകത്തിന്റെ കടിഞ്ഞാൺ കൈവശപ്പെടുത്തുവാനുള്ള മത്സരത്തിലായിരുന്നു ലോകരാഷ്ട്രങ്ങൾ. എന്തായിരുന്നു ഭാരതത്തിന്റെ അവസ്ഥ? ജാതിയുടെയും മതത്തിന്റെയും പേരിൽ ജനങ്ങളെ ഭിന്നിപ്പിക്കുകയും നിയമത്തിന്റെ നൂലാമാലകൾ ഉയർത്തി, ഈ നാടിന്റെ തന്നെ പൗരന്മാരെ മാതൃ രാജ്യത്തിൽ നിന്നും പുറത്താക്കാൻ ശ്രമിക്കുകയും, രാജ്യത്തിന്റെ വിശുദ്ധ ഭരണഘടനയ്ക്ക് തന്നെ കളങ്കം ചാർത്തി മനുഷ്യാവകാശങ്ങളെ ധ്വംസിച്ചുകൊണ്ട് വെല്ലുവിളികൾ ഉയർത്തുകയും ചെയ്ത സാഹചര്യത്തിൽ നിന്ന് നമ്മുടെ രാജ്യം മുഴുവൻ അടച്ചിടേണ്ട അവസ്ഥയിലേക്ക് എടുത്തെറിയപ്പെട്ടിരിക്കുന്നു. നമ്മുടെ കൊച്ചു കേരളത്തിലെ സ്ഥിതിയും അത്ര മെച്ചമായിരുന്നില്ല. പിടിച്ചെടുക്കലും പുറത്താക്കലും, പരസ്പരം ബഹുമാനമില്ലാതെയുള്ള ചെളിവാരിയെറിയലും ഒരുവശത്ത്, മറുവശത്ത് ആഘോഷങ്ങളുടെയും ആഡംബരങ്ങളുടെയും നടുവിൽ മറന്നുപോയ സാമൂഹിക പ്രതിബദ്ധതയും, തീർന്നിട്ടില്ല, ഭക്തിയും വിശ്വാസവുമൊക്കെ വെറും പ്രഹസനങ്ങളാക്കി മാറ്റപ്പെടുന്ന അവസ്ഥ, ഇവിടെയൊക്കെ കൊറോണ വലിയ പാഠങ്ങൾ നമുക്ക് നൽകി. ഇത് ഒരു നവീകരണത്തിന്റേയും വിശുദ്ധീകരണത്തിന്റെയും, മാറ്റത്തിന്റേയും കാലഘട്ടമാണ്. നന്മകളോട് ചേർന്നു നിൽക്കുവാനും നന്മയിലേക്ക് വളരുവാനുമുള്ള അവസരമാണ് ഇത്. ഒരു ചെറിയ കൊറോണ വൈറസ്സിലൂടെ നമുക്ക് ലഭിക്കുന്ന വലിയ പാഠങ്ങൾ ഉൾക്കൊണ്ടുകൊണ്ട് നമ്മുടെ ജീവിതത്തെ പുതിയ ഉൾക്കാഴ്ചകളിലൂടെ ക്രമപ്പെടുത്തുവാൻ നമുക്ക് പരിശ്രമിക്കാം. സ്രഷ്ടാവിനെയും സൃഷ്ട പ്രപഞ്ചത്തെയും മറന്നുകൊണ്ടാകരുത് നമ്മുടെ പ്രയാണം. എല്ലാവരും ഒരുപോലെ പരസ്പരം കൈത്താങ്ങായി മാറിയെങ്കിൽ മാത്രമേ ഈ മഹാവ്യാധിയേ നേരിടുവാനും തോൽപ്പിക്കുവാനും നമുക്ക് സാധിക്കുകയുള്ളു. വീണ്ടും വിശ്വാസത്തോടെ, പ്രത്യാശയോടെ, പരസ്പരം കരുതലോടെ നമുക്ക് മുന്നേറാം.

## ഉപകാരസ്മരണ



ഒരു വിശ്വാസി



# കോവിഡും കുടുംബവും



**റവ. ഡോ. തോമസ് കുഴിനാപ്പുറത്ത്**

ജുഡീഷ്യൽ വികാർ, തിരുവനന്തപുരം മേജർ അതിരൂപത

ശ്വാസകോശത്തെ ബാധിക്കുന്നതുമൂലം ശ്വസനപ്രക്രിയ തടസ്സപ്പെട്ടു മരണത്തിനു വരെ കരണമാകാവുന്ന കൊറോണ വൈറസ്-2 (SARS CoV-2) മൂലമുണ്ടാകുന്ന പകർച്ചവ്യാധിയാണ് കോവിഡ് 19. 2019 ഡിസംബറിൽ ചൈനയിലെ ഹുബെയ് പ്രവിശ്യയുടെ തലസ്ഥാനമായ വുഹാൻ നഗരത്തിലാണ് ഈ വൈറസ്ബാധ ആദ്യമായി പ്രത്യക്ഷപ്പെട്ടത്. തുടർന്ന് ലോകമൊട്ടാകെ പടർന്നുപിടിച്ച് ഇതൊരു പാൻഡെമിക്കായി പരിണമിക്കുകയായിരുന്നു. 2020 മെയ് 12 വരെയുള്ള കണക്കനുസരിച്ച് ലോകമെമ്പാടും 42,25,429- ആളുകളെ ഈ രോഗം ബാധിച്ചിട്ടുണ്ട്. കോവിഡ് മരണസംഖ്യ 2,85,000-ൽ അധികമായിട്ടുണ്ട്. 15,11,699 രോഗബാധിതർ സുഖം പ്രാപിച്ചതായും കണക്കാക്കപ്പെടുന്നു.

ഈ പശ്ചാത്തലത്തിൽ ലോകമൊട്ടാകെ മനുഷ്യർ ശാരീരിക അകലം പാലിച്ചുകൊണ്ട് കുടുംബങ്ങളിൽ ഒതുങ്ങി കൂടുകയാണ്. ഇതോടൊപ്പം കുടുംബങ്ങളിലേക്ക് കുറച്ച് നല്ല ശീലങ്ങൾ കൂടി കടന്നു വന്നിട്ടുണ്ട്. വ്യക്തിപരമായ ശുചിത്വം, ദൃഢവത്കരിക്കപ്പെട്ട കുടുംബബന്ധങ്ങൾ, കൃഷിയിലുള്ള താല്പര്യം, പ്രകൃതിസംരക്ഷണത്തിലുള്ള പുതിയ അവബോധം, ചെലവ് ചുരുക്കി അത്യാവശ്യത്തിനു മാത്രം ചെലവാക്കാനുള്ള പരിശീലനം, സമൂഹത്തിൽ



ത്യാഗനിർഭരമായ സേവനത്തിൽ ഏർപ്പെടുന്നവരെ ആദരിക്കുവാനുള്ള മനോഭാവം, ജീവകാരുണ്യ പ്രവത്തനത്തിനുള്ള സന്നദ്ധത, സാമൂഹിക മാധ്യമങ്ങൾ ഉൾപ്പടെയുള്ള മാധ്യമങ്ങളെ മെച്ചപ്പെട്ട സാമൂഹികജീവിതത്തിനു വേണ്ടി എങ്ങനെ കൂടുതൽ ഉപയോഗിക്കാമെന്ന കണ്ടെത്തൽ തുടങ്ങിയവയൊക്കെ ഈ കൊറോണക്കാലത്തിന്റെ ഭാവാത്മകങ്ങളായ നേട്ടങ്ങളാണ്. ഈ കൊറോണകാലത്തിനു ശേഷം ഇവയൊക്കെ നഷ്ടപ്പെട്ടുപോകാതെ ഒരു കരുതൽ സമ്പാദ്യമായി അടുത്ത തലമുറയ്ക്ക് പങ്കുവെക്കുവാൻ നമുക്ക് സാധിക്കണം.

**വ്യക്തിശുചിത്വം**

വ്യക്തിശുചിത്വം എന്നത് ഒരാൾ സ്വശരീരത്തോടു പുലർത്തുന്ന കരുതൽ ആണ്. ഇത് കുളി, കൈകഴുകൽ, പല്ല് വൃത്തിയാക്കൽ തുടങ്ങിയ പ്രക്രിയകൾ ചേർന്ന ഒരു ജീവിത ശൈലി തന്നെയാണ്. ഓരോദിവസവും നമുക്ക് പുറമേ നിന്നുള്ള ദശലക്ഷക്കണക്കിനു രോഗാണുക്കളോടും വയറസുകളോടുമാണ് നാം ഇടപെടുന്നത്. ഇവ നമ്മുടെ ശരീരത്തിൽ പറ്റിപിടിക്കുകയും പലപ്പോഴും രോഗകാരണമാവുകയും ചെയ്യുന്നു. തന്മൂലം വ്യക്തിശുചിത്വം ആരോഗ്യ ജീവിതത്തിന് അത്യന്താപേക്ഷിതമാണ്. വ്യക്തിശുചിത്വം പാലിക്കേണ്ട ചില പ്രധാന മേഖലകളേതൊക്കെയാണെന്ന് നോക്കാം. ഒന്നാമതായിചിന്തിക്കേണ്ടത് നമ്മുടെ ശുചിമുറിയുമായി ബന്ധപ്പെട്ട ചില വസ്തുതകളാണ്. ശുചിമുറി ഉപയോഗിച്ച് കഴിഞ്ഞാലുടൻ തന്നെ 20 മുതൽ 30 സെക്കൻഡ് വരെ ദൈർഘ്യമുള്ള സമയമെടുത്തു കൈകൾ സോപ്പുപയോഗിച്ചു വൃത്തിയാക്കണം.

അടുത്തത് കുളിയുടെ കാര്യമാണ്. ദിവസേന ഒന്നോ അതിലധികമോ പ്രാവശ്യം സോപ്പുപയോഗിച്ചു കുളിക്കുന്നത് നമ്മുടെ ശരീരത്തിൽ നിന്നും നിർജ്ജീവകോശങ്ങൾ, ബാക്ടീരിയകൾ, വൈറസുകൾ, എണ്ണമയം മുതലായവയെ നീക്കം ചെയ്യുന്നതിനു സഹായിക്കും. അതോടൊപ്പം തലമുടി എണ്ണയോ ഷാംപൂവോ ഉപയോഗിച്ച് വൃത്തിയാക്കുന്നത് മുടിയ്ക്കും തലയോട്ടിയ്ക്കും ഏറെ ഗുണകരമാണ്. ഇത്മുടി ജടപിടിക്കാതിരിക്കുന്നതിനും താരൻ അകറ്റുന്നതിനും അനാവശ്യമായ തല ചൊറിച്ചിൽ അനുഭവപ്പെടാതിരിക്കുന്നതിനും ഏറെ ഉപകാരപ്പെടും.

അതുപോലെതന്നെ പ്രധാനപ്പെട്ടതാണ് നഖങ്ങൾ മുറിക്കുകയും വൃത്തിയായി സൂക്ഷിക്കുകയും ചെയ്യുക എന്നുള്ളത്. ഇതിലൂടെ രോഗാണുക്കൾ വായിലൂടെയും ഇതര ശരീര ദ്വാരങ്ങളിലൂടെയും അകത്തു പ്രവേശിക്കുന്നത് വലിയൊരളവു വരെ തടയാനാവും. നഖം കടിക്കുന്നത് നിശ്ചയമായും ഒഴിവാക്കേണ്ട ഒരു ശീലമാണ്.

ദന്തശുദ്ധിയാണ് വ്യക്തിശുചിത്വത്തിലെ മറ്റൊരു പ്രധാന ഘടകം. വെളുത്തുതിളങ്ങുന്ന പല്ലുകൾ ഉണ്ടാകുന്നതുകൊണ്ട് മാത്രം ദന്തശുദ്ധി പൂർണമാകുന്നില്ല. ദിവസേന രണ്ടു പ്രാവശ്യമെങ്കിലും 2 മിനിറ്റ് സമയമെടുത്ത് ദന്തശുദ്ധി വരുത്തേണ്ടതാണ്. പ്രഭാതത്തിൽ എഴുന്നേറ്റാലുടനെയും രാത്രിയിൽ ഉറങ്ങാൻ പോകുന്നതിനു മുമ്പും ദന്തശുദ്ധിക്കുള്ള സമയം ക്രമീകരിക്കാവുന്നതാണ്. സാധിക്കുമെങ്കിൽ ഓരോ ഭക്ഷണത്തിനു ശേഷവും ദന്തശുദ്ധി വരുത്തുന്നത് നല്ലതാണു. പല്ലുകൾക്കിടയിലെ മാലിന്യങ്ങൾ നീക്കം ചെയ്യുന്നതിനു ഇൻഫ്ളോസ്സ് ഉപയോഗിക്കുകയും, വായിലെ ബാക്ടീരിയകളെ നശിപ്പിക്കുന്നതിനായി ഡെന്റിസ്റ്റിന്റെ നിർദ്ദേശമനുസരിച്ച് മൗത് വാഷ് ഉപയോഗിക്കുന്നതും അഭികാമ്യമാണ്.

ഹസ്ത ശുചിത്വം ഇതോടൊപ്പമോ ഇതിനേക്കാളുപരിയോ പ്രാധാന്യമർഹിക്കുന്ന മറ്റൊരു ഘടകമാണ്. കയ്യിൽ പറ്റിയിട്ടുള്ള രോഗാണുക്കൾ നമ്മുടെ വായ, മൂക്ക്, കണ്ണുകൾ, ചെവികൾ എന്നിവയിലൂടെ ശരീരത്തിനുള്ളിൽപ്രവേശിക്കുന്നതിനുള്ള സാധ്യത വളരെയേറെയാണ്. നമ്മൾ അവശ്യം കൈകൾ വൃത്തിയാക്കേണ്ട ചിലസന്ദർഭങ്ങളെ കുറിച്ച് സൂചിപ്പിക്കട്ടെ: ഭക്ഷ്യവസ്തുക്കൾ

കൈകാര്യം ചെയ്യുമ്പോൾ, ഭക്ഷണം കഴിക്കുന്നതിനു മുൻപും ശേഷവും, ഗൃഹമാലിന്യങ്ങൾ കൈകാര്യം ചെയ്തതിനു ശേഷം, തുമ്മിയതിനു ശേഷം, ഏതെങ്കിലും മൃഗങ്ങങ്ങളെ സ്പർശിച്ചതിനു ശേഷം, കുഞ്ഞുങ്ങളുടെ ഡയപ്പർ കൈകാര്യം ചെയ്തതിനുശേഷം, പ്രായം ചെന്നവരെയോ രോഗികളെയോ പരിചരിച്ചതിനു ശേഷം, നമ്മുടെ തന്നെയോ മറ്റുള്ളവരുടെയോ ശരീരത്തിലെ മുറിവുകൾ വൃത്തിയാക്കുന്നതിന് മുമ്പ്.

**സമീകൃത ആഹാരക്രമവും വ്യായാമവും**

കൊറോണയ്ക്കെതിരെയുള്ള പരക്കം പാച്ചിലിൽ സമീകൃത ആഹാരത്തിന്റെ ആവശ്യകതയെക്കുറിച്ചുള്ള പ്രഭാഷണങ്ങളും ചർച്ചകളും നാം ഏറെ കേട്ടിരിക്കുന്നു. അതോടൊപ്പം വ്യായാമത്തിന്റെ ആവശ്യത്തെക്കുറിച്ചും ചിന്തിക്കുകയുണ്ടായി. ഈ ശീലങ്ങൾ നിലനിർത്തുക തന്നെ വേണം. മുന്തിരി, ഓറഞ്ച്, ചെറുനാരങ്ങാ, പപ്പായ, കിവി തുടങ്ങിയ പഴവർക്ഷങ്ങളും പെപ്സിക്കും, കാരറ്റ്, പയറുവർക്ഷങ്ങൾ, വെളുത്തുള്ളി, ചെമന്നുള്ളി, തൈര്, ബദാം പരിപ്പ്, മഞ്ഞൾ, ഇഞ്ചി തുടങ്ങിയ ഭക്ഷണ പദാർത്ഥങ്ങളും നമ്മുടെ ശരീരത്തിന്റെ രോഗ പ്രതിരോധ ശക്തിയെ വർധിപ്പിക്കുമെന്ന് തെളിയിക്കപ്പെട്ടിട്ടുണ്ട്. നമ്മുടെ ഭക്ഷണക്രമത്തിൽ ഇവ ഉൾപ്പടുത്തി ശീലിക്കാനുള്ള ഒരു പരിശീലന കാലയളവായും ഈ കൊറോണക്കാലം മാറി. മൂന്നുനേരം മൃഷ്ടാന്നം ഭുജിക്കുക നമ്മുടെ ശീലമാണ്. ഭക്ഷണം ആവശ്യമെന്നു ശരീരത്തിൽ അനുഭവപ്പെടുമ്പോൾ മാത്രമാണ് ഭക്ഷിക്കേണ്ടത്. അവിടെയും നമുക്കാവശ്യമുള്ളത്ര അളവ് മാത്രം. വിശപ്പകറ്റാനുള്ള ഉപാധി മാത്രമല്ല ഭക്ഷണം. അത് ഔഷധം കൂടിയാണ്. ശരീരത്തിന്റെ ആവശ്യമറിഞ്ഞ് ഭക്ഷിക്കുമ്പോൾ അത് നമ്മുടെ രോഗാവസ്ഥകളെ കൂടി ശമിപ്പിക്കാൻ പര്യാപ്തമാവും. ഈയൊരു മനോഭാവമാവണം നാം ഭക്ഷണത്തോട് പുലർത്തേണ്ടത്. അതോടൊപ്പം ആഴ്ചയിലൊരിക്കലെങ്കിലും ഉപവസിക്കുന്നത് നല്ലതാണെന്ന് ഭിഷഗ്വരന്മാർ അനുശാസിക്കുന്നു.

ഭക്ഷണക്രമത്തോടൊപ്പം നാം ചിന്തിക്കേണ്ട മറ്റൊരുമേഖലയാണ് ശരീരവ്യായാമം. ഏറ്റവും കുറഞ്ഞത് 30 മിനിറ്റെങ്കിലും വ്യായാമത്തിനായി നീക്കിവയ്ക്കുക എന്നത് നമ്മുടെ ജീവിത ക്രമത്തിന്റെ അനിവാര്യതയായി മാറണം. അരമണിക്കൂർ നിർത്താതെ നടക്കുന്നത് ഏറ്റവും അഭികാമ്യമാണ്. പ്രാർത്ഥിക്കേണ്ടവർക്ക് വേണമെങ്കിൽ ഈ സമയം അതിനായും വിനിയോഗിക്കാം. അതുപോലെതന്നെ ദീർഘശ്വസന വ്യായാമമുറകളും (Deep Breathing Exercise) ശീലിക്കുന്നത് നമ്മുടെ ആരോഗ്യത്തിന് ഏറെഗുണകരമാണ്. വ്യായാമം കഴിഞ്ഞാലുടൻ ഫാനിന്റെ കുളിർമ തേടിപ്പോവുകയോ, ഉടൻ കുളിക്കുകയോ ചെയ്യാതെ ശരീരം ശരിക്ക് വിയർക്കാൻ അവസരം നൽകുകയാണ് വേണ്ടത്. വിയർപ്പടങ്ങിയിട്ട് കുളിക്കുന്നത് അത്യുത്തമം.



**ദൃഢവത്കരിക്കപ്പെടട്ടെ നമ്മുടെ കുടുംബബന്ധങ്ങൾ**

ശാരീരിക അകലം പാലിച്ചുകൊണ്ട്കൂടുതൽ സമയം കുടുംബത്തിൽ ചെലവഴിക്കുന്നതിനു നമുക്ക് നല്ലൊരു അവസരം ലഭിച്ചിരിക്കുകയാണല്ലോ. കുടുംബാംഗങ്ങൾ എല്ലാവരും ഒരുമിച്ചായിരിക്കുന്നതിനുള്ള ഒരു നല്ല സമയമായി ഇതിനെ എടുക്കാൻ കഴിയട്ടെ. കുടുംബബന്ധങ്ങൾ കൂടുതൽ സുദൃഢമാക്കുന്നതിനു നമുക്ക് ഈ അവസരം ഉപയോഗിക്കാം. നമ്മുടെ പഴമക്കാർ പറയാറുള്ള ഒരു പ്രയോഗമുണ്ട്, "വല്ലതുമൊക്കെ മിണ്ടീം പറഞ്ഞും ഇരിക്കാമെന്നേ". ആധുനിക കുടുംബത്തിൽ അന്യം നിന്ന ഒരു ചൊല്ലാണിത്.

തിരക്കുകൾക്കിടയിൽ കുടുംബാംഗങ്ങൾക്ക് പരസ്പരം സംസാരിക്കുന്നതിനു സമയം കിട്ടാറേ ഇല്ല. കുട്ടികളാണെങ്കിൽ അവർ ഉണർന്നിരിക്കുന്ന സമയത്തിലേറെയും ചെലവഴിക്കുന്നത് സ്കൂളുകളിലും കളിസ്ഥലങ്ങളിലും. കുട്ടികളോടുണ്ടാവേണ്ടത് ഭാവാത്മകമായ ഒരു ശ്രദ്ധയാണ്. ഭാവാത്മകമായ ഈ ശ്രദ്ധ: അവരെ ആർദ്രമായി നോക്കിക്കൊണ്ടാവാം (Eye Contact), സ്നേഹപൂർവ്വകമായ വാക്കുകളിലൂടെയാവാം, കൊറോണക്കാലമെന്ന ദുർഘടസന്ധിയെ നന്നായി കൈകാര്യം ചെയ്യുന്നതിന് അവരെ അഭിനന്ദിച്ചുകൊണ്ടാവാം, പഠനത്തിൽ ശ്രദ്ധിക്കുന്നതിനും വീട്ടുജോലികളിൽ അമ്മയെ സഹായിക്കുന്നതിനും അവരെ പ്രോത്സാഹിപ്പിച്ചുകൊണ്ടാവാം, ഓരോ ദിവസവും കുട്ടികൾ കൈവരിക്കുന്ന നേട്ടങ്ങളിൽ ശ്രദ്ധാലുക്കളായികൊണ്ടാവാം.

പ്രത്യേക കരുതലും ശ്രദ്ധയും വേണ്ട വൃദ്ധരായ മാതാപിതാക്കൾ, കുടുംബത്തിൽ അംഗപരിമിതർ ആരെങ്കിലുമുണ്ടെങ്കിൽ അവർ എന്നിവരോടൊക്കെ നമുക്ക് കൂടുതൽ അനുകമ്പാപൂർവ്വം പെരുമാറുന്നതിനു കിട്ടുന്ന ഒരു അവസരം കൂടിയാണിത്. അവരുടെ മുറികൾ വൃത്തിയാക്കുന്നതിന്, തുണികൾ അലക്കി തേച്ചുകൊടുക്കുന്നതിന്, അവർക്കെന്തെങ്കിലും പറയാനുണ്ടെങ്കിൽ അവരെ കേൾക്കുന്നതിന് ഒക്കെയുള്ള നല്ല അവസരമായി നമുക്കിതിനെ എടുക്കാം.

ഒരുപക്ഷെ വിവിധ സ്ഥലങ്ങളിൽ ജോലി ചെയ്യുന്ന ദമ്പതികൾക്ക് പരസ്പരം സംസാരിക്കുന്നതിനും ബന്ധം കൂടുതൽ ഊഷ്മളമാക്കുന്നതിനും ഉള്ള അവസരമായി ഇതിനെ ഉപയോഗിക്കാം. ജീവിത പങ്കാളിയിൽ ഒളിഞ്ഞു കിടക്കുന്ന കഴിവുകൾ തിരിച്ചറിയുന്നതിനും അവയെ പ്രോത്സാഹിപ്പിക്കുന്നതിനുമുള്ള നല്ല അവസരമാകട്ടെ ഇത്. കുടുംബത്തെ മുന്നോട്ടു നയിക്കുന്നതിന് തന്റെ ജീവിതപങ്കാളി ഏറ്റെടുത്തിരിക്കുന്ന ത്യാഗപൂർണമായ ഉത്തരാർവാദിത്വങ്ങൾ തിരിച്ചറിയുന്നതിനും കഴിയുമെങ്കിൽ അവർക്കൊരു കൈത്താങ്ങാകുന്നതിനും ഒക്കെ ഉപകരിക്കട്ടെ ഈ കൊറോണക്കാലം.

**വളരട്ടെ കുടുംബങ്ങളിൽ കൃഷിയിടങ്ങൾ**

ഇന്ന് മനുഷ്യരിൽ അധികപേരും ജീവിതശൈലീരോഗങ്ങൾക്ക് അടിമകളാണ്. പലപ്പോഴും വിഷാംശമടങ്ങിയ ഭക്ഷണവും വ്യായാമത്തിന്റെ അഭാവവുമാണ് ഇതിനുള്ളകാരണം. ഈ രണ്ടു കാരണങ്ങളെയും ഒഴിവാക്കുന്നതിനുള്ള ഒരു ഉദാത്ത മാർഗ്ഗമാണ് കുടുംബങ്ങളിൽ കൃഷിയിടങ്ങളുണ്ടാവുക എന്നത്. ശരീരത്തിനും മനസിനും ഒരുപോലെ വ്യായാമവും ഉല്ലാസവും ലഭിക്കുന്ന ഒരു പ്രക്രിയയാണ് കൃഷി. അതോടൊപ്പം മാലിന്യലേശമില്ലാത്ത ഭക്ഷ്യവസ്തുക്കൾ നമുക്ക് ഉത്പാദിപ്പിക്കുകയും ചെയ്യാം. ഇപ്രകാരം വീടിനോടുചേർന്ന് ചെറിയ കൃഷിയിടങ്ങൾ, രണ്ടു സെന്റോ, ഒരു സെന്റോ, ടെറസ്സോ, മട്ടുപ്പാവോ, എന്തുമാകട്ടെ അവ നിർമിക്കുന്നതിനും ചെടികളെ പരിപാലിക്കുന്നതിനും ഉതകട്ടെ ഈ കൊറോണക്കാലം. അടുത്തകാലത്ത് നവമാധ്യമങ്ങളിൽ പ്രചരിച്ച ഒരു ആപ്തവാക്യമുണ്ട്, ലോക്ക്ഡൗൺ കാലത്തു മനുഷ്യൻ പരക്കം പാഞ്ഞത് സ്വർണത്തിനോ, ഡയമണ്ടിനോ, കംപ്യൂട്ടറിനോ, സ്മാർട് ഫോണിനോ വേണ്ടി ആയിരുന്നില്ല. മറിച്ച് കാർഷിക വിഭവങ്ങൾക്ക് വേണ്ടിയായിരുന്നു.

മനുഷ്യന്റെ ഏറ്റവും അടിസ്ഥാനവും അവശ്യവുമായ ഒരു മേഖലയാണ് കൃഷി എന്ന തിരിച്ചറിവ് മനുഷ്യനിലുളവാക്കിയ ദിവസങ്ങളായിരുന്നു ഇവ. ഈ കൊറോണക്കാലത്തു പ്രാദേശിക കർഷകർ വഴിയോരങ്ങളിൽ തങ്ങളുടെ വിഭവങ്ങൾ നിരത്തിവയ്ക്കുകയും അവയ്ക്ക് അവർ ചോദിക്കുന്ന വിലലഭിക്കുകയും ചെയ്യുന്ന കാഴ്ച നാം കാണുന്നു. കാർഷിക സ്വയം പര്യാപ്തത കൈവരിക്കുവാൻ ഓരോ കുടുംബവും പരിശ്രമിക്കണം എന്നതിലേക്കാണ് ഇവയൊക്കെ വിരൽ ചൂണ്ടുന്നത്.

വീടിനോടുചേർന്ന് കൃഷിചെയ്യാൻ സാധിക്കുന്നത് ഭക്ഷ്യവിഭവങ്ങൾ മാത്രമല്ല. പുഷ്പസസ്യ കൃഷിയും കുടുംബങ്ങൾക്ക് ചിന്തിക്കാവുന്ന ഒരു മേഖലയാണ്. ഇന്നത്തെ കാലത്ത് ഹോർട്ടികൾച്ചർ തെറാപ്പി എന്ന ഒരു ചികിത്സാരീതിതന്നെ ശാസ്ത്രീയമായി വികസിതമായിട്ടുണ്ട്. ശാരീരികവും മാനസികവുമായ വെല്ലുവിളികൾ അഭിമുഖീകരിക്കുന്ന കുട്ടികൾക്കും വൃദ്ധർക്കും ജീവിതത്തിൽ ഒറ്റപ്പെട്ടു കഴിയേണ്ടി വരുന്നവർക്കും വലിയ ഒരു സഹായമാണ് ഹോർട്ടികൾച്ചർ തെറാപ്പിയിലൂടെ ലഭിക്കുക. അതുകൊണ്ട് ഈ കൊറോണക്കാലത്ത് നമ്മുടെ മട്ടുപ്പാവുകളിലും ടെറസ്സുകളിലും പുഷ്പ സസ്യങ്ങൾവച്ചു പിടിപ്പിക്കുന്നതിന് നമുക്ക് ശ്രദ്ധിക്കാം. അങ്ങനെ പുഷ്പാലംകൃതമാകട്ടെ ഈ കൊറോണക്കാലം.

**പ്രകൃതി സംരക്ഷണത്തിനുള്ള പുതിയ അവബോധം**

കൊറോണ എന്ന മഹാവിപത്തിനെ പ്രകൃതിയുടെ ശക്തമായ ഒരു മുന്നറിയിപ്പായി വ്യാഖ്യാനിച്ചവർ ഒന്നും രണ്ടും പേരല്ല. കേരളത്തിന്റെ മുൻ ചീഫ്സെക്രട്ടറിയും അറിയപ്പെടുന്ന സാംസ്കാരിക പ്രവർത്തകനുമായ ശ്രീ. കെ.ജയകുമാറിന്റെ വാക്കുകൾ, “പ്രകൃതിയുടെ കർക്കശമായ ഈ മുന്നറിയിപ്പിനെങ്കിലും നമുക്ക് ചെവികൊടുക്കാം. നല്ല വായുവും നല്ല ജലവും മനുഷ്യരാശിക്ക് മുഴുവൻ അവകാശപ്പെട്ടതാണെന്ന് അറിയുക. കോവിഡ് മഹാമാരി രാജ്യാതിർത്തികളെയോ സാമ്പത്തിക നിലയെയോ മാനിച്ചില്ല എന്നു നാം കണ്ടുവല്ലോ”.

ലോക ജനസംഖ്യ അഭൂതപൂർവമായി വർധിച്ചുകൊണ്ടിരിക്കുകയാണ്. 1927-ൽ 200 കോടി; 1960-ൽ 300 കോടി; 1974-ൽ 400 കോടി; 1986-ൽ 600 കോടി; 2020-ൽ 770 കോടിയോടടുക്കുന്നു. ഇങ്ങനെ പോകുന്നു ജനസംഖ്യാവർധനവിന്റെ കണക്കുകൾ. 2050 ആകുമ്പോൾ ഇത് 900 കോടിയും അടുത്ത നൂറ്റാണ്ടിലേക്ക് പ്രവേശിക്കുമ്പോൾ 1000 കോടിയുമാകുമെന്നു കണക്കാക്കപ്പെടുന്നു. ജനസംഖ്യാവർദ്ധനവിന്റെ ഈ ശ്രേണി പരിശോധിക്കുമ്പോൾ ഒരുകാര്യം വളരെ വ്യക്തമാണ്. കാലം മുന്നോട്ടു നീങ്ങുന്നതിനനുസരിച്ച് ശ്രേണിയിലെ വർഷങ്ങളുടെ അകലം വേഗത്തിൽ കുറയുന്നു.

ഈ വർദ്ധനവിനോടൊപ്പം മനുഷ്യന്റെ ഉപഭോഗം വർദ്ധിക്കുകയും പ്രകൃതി നശിപ്പിക്കപ്പെടുകയും ചെയ്യുന്നുണ്ട്. ആഗോളതാപനം, കാലാവസ്ഥവ്യതിയാനം തുടങ്ങിയവ ഇതിന്റെ ദോഷഫലങ്ങളായി നമുക്ക്ചുറ്റും സംഹാരതാണ്ഡവമാടുമ്പോൾ ഇതൊന്നും എന്റെ പ്രശ്നമേയല്ല എന്ന മട്ടിലാണ് മനുഷ്യന്റെ പോക്ക്. ഇന്ന് ലോകത്ത് 400 കോടി ഉപഭോക്താക്കളുണ്ടെന്ന് കണക്കാക്കപ്പെട്ടിട്ടുണ്ട്. ഓരോ വർഷവും 2662 കോടി ടൺ ധാതുക്കളാണ് വ്യാവസായിക ആവശ്യത്തിനായി പ്രകൃതിയിൽ നിന്നും ഖനനം ചെയ്തെടുക്കുന്നത്. വനവിസ്തൃതി 1950-ൽ 32 കോടിഹെക്ടർ ആയിരുന്നെങ്കിൽ 2010-ൽ അത്കേവലം 10 കോടി ഹെക്ടറിൽ താഴയെത്തി. ഭൂഗർ ജലത്തിന്റെ ഉപയോഗം 1960-ൽ 200 ഘന കിലോമീറ്റർ ആയിരുന്നെങ്കിൽ ഇന്ന് അത് 734 ഘന കിലോമീറ്ററായി ഉയർന്നു. പാരിസ്ഥിതിക മലിനീകരണത്തിന്റെ ഒരു മുഖ്യഹേതു ക്രൂഡോയിലിന്റെ

ഉപയോഗം വഴി വാഹനങ്ങൾ പുറത്തുവിടുന്ന വാതകങ്ങളാണല്ലോ. 2019-ലെ കണക്കനുസരിച്ച് ലോകത്തെ റോഡുകളിൽ ഓടിയ 100 കോടിയിലധികം വാഹനങ്ങൾ കത്തിച്ചുതീർത്തത് 350 കോടി ബാരൽ ഇന്ധനമാണ്. ഈ ആഗോള താപനം വഴിയായി 1960-നും 2015-നും ഇടയിൽ ഒഴുകിപ്പോയ ഹിമപാളികളുടെ തൂക്കം ഏതാണ്ട് 9 ട്രില്ല്യൺ ടൺ ആണെന്ന്കണക്കാക്കപ്പെട്ടിട്ടുണ്ട്. പ്രതിവർഷം ലോകത്തുപയോഗിക്കുന്ന കീടനാശിനികളുടെ അളവ് 8.5 ലക്ഷം ടൺ ആണ്. ഒരു സെക്കൻഡിൽ 13 ടൺ മാരകമായ ഖരമാലിന്യം ലോകത്ത് പുറന്തള്ളപ്പെടുന്നു.

ഈ കണക്കുകളെല്ലാം ഇവിടെ ഉദ്ധരിച്ചത് മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും ആരോഗ്യപൂർണമായ നിലനിൽപ്പിന് ചേർന്ന ഒരു വികസന മാതൃകരൂപപ്പെടേണ്ടത് എത്ര അനിവാര്യമാണെന്ന് ചൂണ്ടിക്കാണിക്കാനാണ്. ഈ വികസന മാതൃകയുടെ ആദ്യ വിത്തുകൾ പാകേണ്ടത് കുടുംബങ്ങളിൽ നിന്ന് തന്നെയാണ്. അപരനെ കുറിച്ച് കൂടിയുള്ള നിസ്വാർത്ഥമായ അവബോധത്തോടെ ഓരോവ്യക്തിയും അവന്റെ ഉപഭോഗം അല്പം കുറയ്കുമ്പോൾ നാം പ്രകൃതിക്ക് മീതെ നമ്മളാൽ കഴിയുന്ന ഒരു ചെറുകുട പിടിക്കുക തന്നെയാണ്. ഈ കൊറോണക്കാലത്തെ ക്ലേശങ്ങളും പരിമിതികളും ഈ ഒരു മനോഭാവം നമ്മിലുളവാക്കുന്നതിനുള്ള ഒരു പരിശീലനമായിരിക്കട്ടെ.

**സാമ്പത്തിക ആസൂത്രണത്തിനുള്ള പരിശീലനം**

അര മുറുക്കിയുടുത്ത് ജീവിക്കാൻ മനുഷ്യൻ കിണഞ്ഞു പരിശ്രമിച്ച ദിവസങ്ങളായിരുന്നു ഈ കൊറോണക്കാലത്തിന്റേത്. അനുദിനം ജോലിക്കു പോയി അന്നന്നത്തേക്കുള്ള വക കണ്ടെത്തിയിരുന്ന മനുഷ്യന് അവന്റെ വരുമാനമാർക്ഷം പെട്ടെന്നടഞ്ഞു പോവുക! അതാണിവിടെ സംഭവിച്ചത്. ഓരോ ദിവസത്തേക്കും അത്യാവശ്യത്തിനു മാത്രം ചെലവ് ചെയ്ത്, മിച്ചം വരുന്നത് അടുത്ത ദിവസങ്ങളിലേക്ക് കരുതി വയ്ക്കാൻ കർക്കശമായ സാമ്പത്തിക അച്ചടക്കം ഓരോരുത്തരും പാലിച്ചേ മതിയാകൂ എന്നതായിരുന്നു അവസ്ഥ. ഇത് ഒരു ശരാശരി ഭാരതീയനെ സംബന്ധിച്ചിടത്തോളം ഒരു മികച്ച പരിശീലനം തന്നെ ആയിരുന്നു എന്ന് സമ്മതിക്കാതെ വയ്യ.

പലപ്പോഴും നാം ചിന്തിക്കാറുണ്ട് ഈ ചെറിയവരുമാനക്കാരന് എന്ത് ബജറ്റ്, എന്ത് ആസൂത്രണം. പ്രശസ്ത സാമ്പത്തികകാര്യ പത്രലേഖകനായ ശ്രീ. റ്റി. സി. മാത്യുവിന്റെ വാക്കുകൾ, ബജറ്റിനും ആസൂത്രണത്തിനും വരവുമായിട്ടല്ല ബന്ധം; മറിച്ച് ചെലവുമായിട്ടാണ്. ചെലവ് ക്രമീകരിക്കുന്നതിനുള്ള ഉപാധികളായിട്ടാണ് ബജറ്റിനെയും സാമ്പത്തിക ആസൂത്രണത്തെയും കാണേണ്ടത്. ചെലവ് സാധ്യമാക്കാനുള്ള വഴി ഒരുക്കുക എന്ന ധർമം മാത്രമേ വരവിന് നിർവഹിക്കാനുള്ളൂ. നമ്മുടെ പൊതുവേയുള്ള ധാരണ മിച്ചം വരുന്നത് സമ്പാദിക്കുക എന്നതാണ്. മിച്ചമൊന്നുമില്ല സമ്പാദ്യവുമൊന്നുമില്ല. ഈ ധാരണതിരുത്തപ്പെടണം. സമ്പാദ്യം എത്രവേണമെന്നാണ് ആദ്യം നിശ്ചയിക്കേണ്ടത്. വരുമാനവും ലക്ഷ്യങ്ങളും തമ്മിൽ കൂട്ടിക്കിഴിക്കുമ്പോൾ ഇത് നിശ്ചയിക്കാം. വരുമാനത്തിൽ നിന്നും സമ്പാദ്യം ആദ്യം മാറ്റിയിട്ടുവേണം ചെലവുകൾ ക്രമീകരിക്കേണ്ടത്. ഈ സമ്പാദ്യം ലൈഫ് ഇൻഷുറൻസായോ, ചിട്ടികളായോ, പോസ്റ്റ് ഓഫീസ് സമ്പാദ്യ പദ്ധതികളായോ നിക്ഷേപിക്കാവുന്നതാണ്.

ഇത്തരം ഒരു സാമ്പത്തിക അച്ചടക്കത്തിനും അതുവഴിയായി ചെറുതോ വലുതോ ആയ സമ്പാദ്യങ്ങൾ നാളെക്കായി കരുതിവയ്ക്കുന്നതിനുമുള്ള ഒരു ചെറിയ പരിശീലനം കൂടിയാണ് കൊറോണക്കാലത്തിന്റെ ബാക്കിപത്രമായി നമ്മുടെ കുടുംബങ്ങളിൽ അവശേഷിച്ചിരിക്കുന്നത്.

**പരസ്പര ആദരവും ജീവകാരുണ്യ പ്രവർത്തനങ്ങളും**

ഈ കോറോണക്കാലത്തിന്റെ മറ്റൊരു ഭാവാത്മക ഫലമായിരുന്നു നന്മകൾ തിരിച്ചറിയുന്നതിനും പരസ്പരം ആദരിക്കുന്നതിനുമുള്ള ഉൾപ്രേരണ. സോഷ്യൽ മീഡിയയിൽ ഏറെ ശ്രദ്ധ നേടിയ ഒരു ചിത്രമുണ്ടായിരുന്നു. കോവിഡ് രോഗികൾക്കിടയിൽ 18 ദിവസത്തെ സേവനം നിർവഹിച്ച ശേഷം തന്റെ ഫ്ളറ്റിലേക്ക് മടങ്ങി വന്ന ഒരു ലേഡി ഡോക്ടറെ ആ ഫ്ളാറ്റു സമുച്ചയത്തിലെ മുഴുവൻ കുടുംബങ്ങളും തങ്ങളുടെ മട്ടുപ്പാവിലേക്കിറങ്ങി നിറഞ്ഞ കയ്യടികളോടെ സ്വീകരിക്കുന്ന കാഴ്ചയായിരുന്നു അത്. അതുകണ്ടു അവർ കണ്ണുകൾ തുടയ്ക്കുന്നതു കാണുമ്പോൾ ആരുടെയും ഹൃദയം ആർദ്രമാകുമായിരുന്നു. ആരോഗ്യ സേവനത്തിനിടയിൽ സ്വജീവൻ സമർപ്പിക്കേണ്ടിവന്ന ഡോക്ടർമാരും നേഴ്സുമാരും നിരവധിയാണ്. ലക്ഷങ്ങളാണ് അവരുടെ ത്യാഗസ്മരണയ്ക്ക് മുന്നിൽ ആദരാഞ്ജലികളർപ്പിച്ചത്. ആരോഗ്യരംഗത്തെ പ്രവർത്തകരും പോലീസ് സേനയിലെ ഉദ്യോഗസ്ഥരും ആദരിക്കപ്പെടുന്നതിന് നാം ഈ കൊറോണക്കാലത്ത് സാക്ഷ്യം വഹിച്ചു. ഒരുകാര്യം വ്യക്തമാണ് ഉള്ളിൽ നന്മയുള്ളവരാണ് നമ്മിലേറെയും. അവരെ ഒരുമിപ്പിച്ച് ഒരു നവസമൂഹത്തിന്റെ നിർമിതിക്കുവേണ്ടി പ്രയോജനപ്പെടുത്തുകയാണ് വേണ്ടത്.

അതുപോലെതന്നെ ഈ കൊറോണക്കാലത്ത് ഏറെ ശ്രദ്ധ നേടിയ ഒരു മേഖലയാണ് ജീവകാരുണ്യ പ്രവർത്തനത്തിന്റേത്. സമൂഹത്തിന്റെ അതിർവരമ്പുകളിൽ കഴിയുന്നവരെതേടി ഒരുപാട് നന്മക്കരങ്ങൾ എത്തുന്നത് നാം കണ്ടു. അതിൽ വ്യക്തികളും കുടുംബങ്ങളും കുടുംബയോഗങ്ങളും രാഷ്ട്രീയ പാർട്ടികളും ക്ഷേത്ര



ങ്ങളും മസ്ജിദുകളും പള്ളികളും ഗുരുദ്വാരകളും എല്ലാമുണ്ടായിരുന്നു. മനുഷ്യസമൂഹമൊന്നാണെന്ന് തിരിച്ചറിഞ്ഞ കുറെയേറെപ്പേരെ കണ്ടെത്തിയ ദിവസങ്ങളായിരുന്നു ഇവ. ഹൃദയത്തെ ആർദ്രമാക്കുന്ന ഇത്തരം പ്രവർത്തനങ്ങൾ കുടുംബജീവിതത്തിൽ ഏറെ സദ്ഫലങ്ങൾ ഉളവാക്കുവാൻ പോരുന്നവയാണ്. കുടുംബങ്ങളിൽ പ്രത്യേക പരിഗണന അർഹിക്കുന്നവരോട് ഹൃദയാർദ്രതയോട് പെരുമാറാൻ ഈ മനോഭാവം പുതുപ്രേരണ നൽകുന്നു. ഈ നന്മകൾ നമ്മുടെ ശീലമാകണം. നാം ശീലിച്ച നന്മകൾക്ക് നൈരന്തര്യം ഉണ്ടാകട്ടെ.

**വായനയോടും മാധ്യമങ്ങളോടും ആരോഗ്യപൂർണമായ സമീപനം**

സമയമേറെ ലഭിച്ചപ്പോൾ ദിനപ്പത്രങ്ങളിലേക്കും ആനുകാലികങ്ങളിലേക്കും നവമാധ്യമങ്ങളിലേക്കും നിരവധിപേർ തിരിയുന്നത് ഇക്കാലത്തിന്റെ ഒരു പ്രത്യേകതയായിരുന്നു. പാഠഭാഗങ്ങൾക്കതീതമായി നല്ല പുസ്തകങ്ങളും ആനുകാലികങ്ങളും തെരഞ്ഞെടുത്ത് വായിക്കുന്ന വിദ്യാർത്ഥികളെ ഏറെ നാം കണ്ടു. വൃദ്ധരായ മുത്തശീമുത്തശ്ശന്മാർക്കരികിലിരുന്ന് നല്ല കൃതികൾ അവരെ വായിച്ചു കേൾപ്പിക്കുന്ന കൊച്ചുമക്കളെയും കാണാൻ കഴിഞ്ഞു. ഡോ. എം. വി. തോമസിന്റെ വാക്കുകൾ, വായിക്കുന്നവരുടെ ഒരു കുടുംബത്തെപ്പറ്റി ഫ്രഞ്ച് രണാധികാരിയായ നെപ്പോളിയൻ ബോണപ്പാർട്ട് (1769-1821) പറഞ്ഞത് ഇപ്രകാരമാണ്, - "വായിക്കുന്നവരുടെ ഒരു കുടുംബത്തെ എനിക്ക് കാണിച്ചുതരിക, അപ്പോൾ ലോകത്തെ മുന്നോട്ട് നയിക്കുന്ന ആളുകളെ ഞാനും കാണിച്ചു തരാം-വായിക്കുന്നവരാണ് ഈ ലോകത്തെ മുന്നോട്ട് നയിക്കുന്നത്".

ലോക്ക്ഡൗൺ കാലത്തു നല്ല പുസ്തകങ്ങൾ തേടിപ്പിടിച്ച് വായിച്ച അനേകരെ എനിക്കറിയാം. അതോടൊപ്പം എഴുത്തിലും ചിത്രരചനയിലും നൃത്തത്തിലുമൊക്കെയുള്ള തങ്ങളുടെ സർക്ഷവാസനകൾ പൊടിതട്ടിയെടുത്ത് ഈ രംഗങ്ങളിൽ മികച്ച പരിശ്രമങ്ങൾ നടത്തിയവരും നമുക്കിടയിലുണ്ട്. അപ്രകാരം സർഗാത്മക വാസനകൾക്ക് ചിറകുമുളച്ച ഒരു കാലയളവ് കൂടിയായിരുന്നു ഇത്.

ദൃശ്യമാധ്യമങ്ങളിൽ നിന്നും നവമാധ്യമങ്ങളിൽ നിന്നും സാമൂഹികമാധ്യമങ്ങളിൽ നിന്നും ഏറെ നന്മയുണ്ടാകുന്നതും നാം കണ്ടു. തിരുവില്ലാമലയിൽ ആരാലും അറിയപ്പെടാതെ കഴിഞ്ഞിരുന്ന സനിഗ എന്ന ആറാം ക്ലാസ്സുകാരിയുടെ മനോഹര ഗാനാലാപനത്തെ പ്രശംസിച്ചുകൊണ്ടും പ്രോത്സാഹിപ്പിച്ചുകൊണ്ടും എം.ജയചന്ദ്രനും എം.ജി. ശ്രീകുമാറും വേണുഗോപാലും ഒക്കെ സാമൂഹിക മാധ്യമങ്ങളിലൂടെ കടന്നുവന്നത് ഈ കൊറോണക്കാലത്തായിരുന്നു. ഗാനാലാപനശേഷി മാത്രം കൈമുതലാക്കികൊണ്ട് വാടകവീട്ടിൽ കഴിഞ്ഞിരുന്ന ആ കൊച്ചുകുടുംബത്തിന് കൈത്താങ്ങായി ലോകത്തിന്റെ നാനാഭാഗത്തുനിന്നും അനേകരെത്തിയതും സാമൂഹിക മാധ്യമത്തിന്റെ നന്മയായിരുന്നു. അവശരെയും ആർത്തരെയും സംരക്ഷിക്കുന്നവർ ഏറെ ശ്രദ്ധിക്കപ്പെട്ടതും സാമൂഹിക മാധ്യമങ്ങളിലൂടെയായിരുന്നു. കേന്ദ്രഗവൺമെന്റിന്റെയും നമ്മുടെ മുഖ്യമന്ത്രിയുടെയും ദുരിതാശ്വാസ നിധിയിലേക്ക് പണം വരുന്നതിനും ഈ കൊറോണക്കാലത്ത് നവമാധ്യമങ്ങളുപകരിച്ചു. വായനയോടും മാധ്യമങ്ങളോടും നാം സ്വീകരിച്ച ഈ ആരോഗ്യപൂർണമായസമീപനം നിലനിർത്തുകതന്നെ വേണം. അത് കുടുംബത്തിന്റെ നന്മയ്ക്കും നവസമൂഹത്തിന്റെ സൃഷ്ടിക്കും അനിവാര്യമാണ്.

**വേദവായനയും പ്രാർത്ഥനയും**

അവസാനത്തേതായി സൂചിപ്പിക്കുന്നുവെങ്കിലും പ്രഥമപരിഗണന അർഹിക്കുന്ന മറ്റൊരു

സദ്ഫലമായിരുന്നു ഇത്. ദേവാലയങ്ങളും മസ്ജിദുകളും ക്ഷേത്രങ്ങളും ഒക്കെ അടച്ചിട്ടപ്പോൾ കുടുംബത്തിന്റെ അകത്തളങ്ങൾ ദേവാലയങ്ങളായി പരിണമിക്കുന്ന കാഴ്ച്ചയാണ് നാം കണ്ടത്. ഇവിടെയും ദൃശ്യമാധ്യമങ്ങളും സാമൂഹിക മാധ്യമങ്ങളും കുടുംബങ്ങൾക്ക് ഏറെ പിന്തുണയേകി. വീട്ടിലെ സൗകര്യങ്ങളൊരുക്കി മാധ്യമങ്ങളിലൂടെയുള്ള ദൈവാരാധനയിൽ പങ്കുചേരാൻ കുടുംബങ്ങൾ ഏറെ തീക്ഷ്ണത പ്രകടിപ്പിച്ചു. അതോടൊപ്പം ഗാനങ്ങളാലപിച്ചും യാമപ്രാർത്ഥനകൾ നടത്തിയും ജപമാല തുടങ്ങിയ ഭക്തകൃത്യങ്ങളിലേർപ്പെട്ടുംകൊറോണക്കാലത്തെ അർത്ഥപൂർണമാക്കിയവർ അനവധിയാണ്. വിശുദ്ധ ഗ്രന്ഥ പാരായണത്തിലും ധ്യാനത്തിലും ഏറെ സമയം ചെലവഴിച്ച കുടുംബങ്ങളെയുമെനിക്കറിയാം. നവമാദ്ധ്യമങ്ങളിലെ കുടുംബശൃംഖലകളിലൂടെ പരസ്പരം ആത്മീയമായി സഹായിച്ചവരുമുണ്ട്. വ്യക്തിപരമായും കുടുംബങ്ങളായും ആത്മീയവളർച്ചയ്ക്കുപകരിച്ച ഒരു കാലയളവായിരുന്നു ഇതെന്ന് അനേകർ സാക്ഷിക്കുന്നു. കൊറോണക്കാലം നമുക്ക് നൽകിയ ആത്മീയശീലങ്ങളും ചിട്ടകളും തുടരുകതന്നെ വേണം. ഇക്കാലയളവിന് ശേഷം ദേവാലയങ്ങൾ തുറന്നു നാം അവിടെയെത്തുമ്പോഴും നമ്മുടെ വ്യക്തിപരമായ ആധ്യാത്മിക ജീവിതം അതിന്റെ ചിട്ടകളോടും ക്രമങ്ങളോടും തുടരുക തന്നെ വേണം. നമ്മുടെ വ്യക്തിപരമായ ആധ്യാത്മികതയുടെ സമ്പൂർണ സമർപ്പണമാവണം ദേവാലയത്തിലെ ആരാധന. അനുഷ്ഠാനങ്ങളും കർമ്മങ്ങളും ഈ സമ്പൂർണ സമർപ്പണത്തിലേക്കാവണം നമ്മെ നയിക്കേണ്ടത്.

**ഉപസംഹാരം**

കൊറോണക്കാലം ലക്ഷക്കണക്കിന് ജീവനുകൾ നഷ്ടപെടുത്തിക്കൊണ്ടാണ് കടന്നുപോകുന്നത്. പക്ഷേ മാനവജനതയ്ക്കൊന്നാകെ ഒരു ട്യൂട്ടോറിയലിന്റെ കാലം കൂടിയായിരുന്നു ഇത്. സംശുദ്ധമായ അന്തരീക്ഷത്തിൽ പ്രകൃതി ആനന്ദക്കണ്ണീർ പൊഴിച്ച കാലം. ഈ കാലം ദുഃഖം സമ്മാനിച്ചവരെ ആശ്വസിപ്പിക്കുവാൻ നമുക്കാവട്ടെ. അഭ്യസിച്ച നല്ല ശീലങ്ങൾ ജീവിത പ്രമാണങ്ങളായി പിന്തുടരുവാൻ നമുക്ക് കഴിയട്ടെ. ശാരീരിക അകലം മനസ്സുകളെ ഒരുമിപ്പിക്കട്ടെ. നന്മനിറഞ്ഞ മനോഭാവങ്ങളും സുമനസ്സുകളും ഒരുമിക്കട്ടെ. ഒരു നവസമൂഹസൃഷ്ടി സാധ്യമാകട്ടെ. അതായിരിക്കട്ടെ ഈ കൊറോണ കാലത്തിന്റെ ബാക്കിപത്രം.

## പുതിയ പ്രിൻസിപ്പൽമാർ



അടൂർ ഹോളി ഏഞ്ചൽസ് ഹയർ സെക്കൻഡറി സ്കൂളിൽ **റവ. ഫാ. വർഗ്ഗീസ് കിഴക്കേക്കരയെ** പ്രിൻസിപ്പൽ ആയി നിയമിച്ചു. അമ്പൂരി മാർ ബസേലിയോസ്, ചിരട്ടക്കോണം മാർ ബസേലിയോസ്, മണ്ണൂർ ഇൻഫന്റ് ജീസസ്സ് എന്നീ സ്കൂളുകളിൽ ബർസാർ ആയിരുന്നിട്ടുണ്ട്. ഫിലോസഫിയിലും സൈക്കോളജിയിലും മാസ്റ്റർ ബിരുദവും ബി.എഡും നേടിയിട്ടുണ്ട്.



തിരുവനന്തപുരം സർവ്വോദയാ ഐ.സി.എസ്.ഇ സ്കൂൾ പ്രിൻസിപ്പൽ ആയി **ഡോ. ജയിംസ് റ്റി. ജോസഫിനെ** നിയമിച്ചു. മാർ ഈവാനിയോസ് കോളേജിൽ ദീർഘകാലം അദ്ധ്യാപകനും കെമിസ്ട്രി വിഭാഗം തലവനുമായിരുന്നു.



തിരുവനന്തപുരം മാർ ഗ്രിഗോറിയോസ് ലോ കോളേജിൽ **ഡോ. പി. സി. ജോണിനെ** പ്രിൻസിപ്പൽ ആയി നിയമിച്ചു. ദീർഘകാലം കേരളത്തിലെ വിവിധ ഗവൺമെന്റ് ലോ കോളേജുകളിൽ അദ്ധ്യാപകനായിരുന്നു. കോഴിക്കോട് എൻ.ഐ.ഐ.റ്റിയിൽ നിയമ വിഭാഗം തലവനായിരുന്നു.



# കൊറോണകാലത്തെ ജീവിതചിന്തകൾ



റവ. ഡോ. വർഗ്ഗീസ് മഠത്തിക്കുന്നത്ത്

Paradygm Shift എന്ന വാക്ക് ഇംഗ്ലീഷ് ഭാഷയിൽ ഒരു ശൈലിയാണ്. ഈ വാക്ക് ഒരു ശൈലി എന്ന നിലയിൽ ആദ്യമായി ഉപയോഗിച്ചത് തോമസ് കൂൺ എന്ന അമേരിക്കൻ തത്വചിന്തകൻ ആണ്. ചില ചിന്താധാരകളിൽ ഉണ്ടാകുന്ന അടിസ്ഥാനപരമായ മാറ്റങ്ങൾ ആണ് ഈ പദം വിവക്ഷിക്കുന്നത്. നിലനിൽക്കുന്ന ധാരണകളിൽ വ്യക്തമായ വ്യതിയാനങ്ങൾ സംഭവിക്കൽ, ചില മാതൃകകളിൽ വ്യത്യാസം ഉണ്ടാവുക എന്നൊക്കെയാണ് ഈ വാക്കിന് അർത്ഥം. കൊറോണ എന്ന ഭീകര വ്യാധി ജീവിതത്തിൽ ഭീതി ഉളവാക്കുമ്പോൾ മനുഷ്യൻ തന്റെ അസ്ഥിത്വസമസ്യകളെ കുറിച്ച് ഏറെ ആകുലനാണ്. ജീവിതത്തെ കുറിച്ചുള്ള ആകുലതകൾ പുതിയ വിചിന്തനങ്ങൾക്കും അന്വേഷണങ്ങൾക്കും വഴിതുറക്കുന്നു. തീർച്ചയായും ഈ കൊറോണ കാലം മനുഷ്യന് നൽകേണ്ടത് ജീവിതത്തെക്കുറിച്ചുള്ള കാഴ്ചപ്പാടുകളിൽ അടിസ്ഥാനപരമായ മാറ്റമാണ്. മനുഷ്യന്റെ ചിന്തയിലും പ്രവർത്തനങ്ങളിലും ഒരു മാതൃക മാറ്റം അനിവാര്യമാണ്. കൊറോണ കാലത്തിനു മുമ്പുള്ള തെറ്റായ, തെറ്റിപ്പോയ മാതൃകകളിൽ തിരുത്തൽ ആവശ്യമാണ്. നിഷേധാത്മകതകളിൽ അഭിരമിക്കാതെ സർഗ്ഗാത്മകത കൊണ്ട് ജീവിതത്തെ ഉന്നതമാക്കണം. ഉപരിപ്ലവമായ അധാർമികതകളിൽ തളച്ചിടാതെ ധാർമിക നിലവാരം കൊണ്ട് ജീവിതം സമ്പുഷ്ടമാകണം. പ്രതീക്ഷ കൈവിടാതെ പുതിയ പന്ഥാവിലൂടെ ജീവിതം നയിക്കണം. പ്രായത്തെയും കാലത്തെയും അതിജീവിക്കുന്ന നിത്യ സാധ്യതകൾ കണ്ടെത്താൻ മനുഷ്യൻ പരിശ്രമിക്കണം.

ചരിത്രത്തിലെ പല കാലഘട്ടങ്ങളിലും മനുഷ്യരാശിയുടെ നിലനിൽപ്പിനെ പോലും ചോദ്യം ചെയ്തിട്ടുള്ള മഹാമാരികൾ പൊട്ടിപുറപ്പെട്ടിട്ടുണ്ട്. മനുഷ്യചരിത്രത്തിന്റെയും നാഗരികതകളുടെയും മതങ്ങളുടെ പോലും ഗതിവിഗതികൾ നിർണയിക്കുന്നതിൽ മഹാമാരികൾ കാരണമായിട്ടുണ്ട്. ബിസി 1800 വർഷങ്ങൾക്കുമുമ്പ് രേഖപ്പെടുത്തപ്പെട്ട മഹാമാരി ആണ് smallpox. ആഫ്രിക്കയിലും ഈജിപ്തിലും ഗ്രീസിലും എല്ലാം പിന്നീട് കാലാകാലങ്ങളിൽ മഹാമാരികൾ ഉണ്ടായിട്ടുണ്ട്. ക്രിസ്തുവർഷം 165-ലാണ് അന്തോനിയൻ പ്ലേഗ് (Antonian Plague) എന്ന മഹാമാരി റോമാസാമ്രാജ്യത്തിൽ മരണം വിതച്ചത്. ഈ മഹാമാരി റോമാസാമ്രാജ്യത്തിൽ ക്രിസ്തുമതം വളർന്നു ഔദ്യോഗികമതമായി മാറാൻ കാരണമായി എന്ന പ്രധാന ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുവർഷം

541-ൽ കിഴക്കൻ റോമാസാമ്രാജ്യത്തിലെ ഇസ്താംബുൾ എന്ന മഹാനഗരത്തിൽ ആഞ്ഞു വീശിയ മഹാമാരിയുടെ പേര് Justinian plague എന്നായിരുന്നു. 1037 മുതൽ 1351 വരെ യൂറോപ്പിനെ പിടിച്ചുകുലുക്കിയ മഹാമാരി ആയിരുന്നു black death എന്ന് വിളിച്ച Bubonic Plague. മഹാമാരിയുടെ കാലത്തെ അതിജീവന കഥകളും ദുരന്തങ്ങളും ചിത്രീകരിച്ച സാഹിത്യകൃതികൾ കാലാകാലങ്ങളിൽ ഉണ്ടായിട്ടുണ്ട്. കറുത്ത മരണത്തെ അതിജീവിച്ച കഥകൾ പറയുന്ന Giovanni BoccacciobpsS UImad³ (The Decameron) കഥകൾ മുതൽ ആധുനിക കാലത്തെ പ്രതീകാത്മകത പറയുന്ന തെക്കൻ അമേരിക്കൻ നോവലിസ്റ്റായ ഗബ്രിയേൽ ഗർസിയ മാർക്വേസ്ഇന്റെ പ്രസിദ്ധമായ ലൗ ഇൻ ദ ടൈം ഓഫ് കോളറ (Love in the Time of Cholera) വരെ ഈ ഗണത്തിൽ പെടുന്നവയാണ്. എന്നാൽ മഹാമാരികളെക്കുറിച്ച് പ്രവചനാത്മകമായി രചിക്കപ്പെട്ട കൃതിയാണ് ഫ്രഞ്ച് സാഹിത്യകാരനായ ആൽബർട്ട് കാമുവിന്റെ The Plague /La Peste. 1947-ൽ എഴുതിയ ഈ കൃതി അൾജീരിയയിലെ കടൽത്തീരത്തുള്ള ഒറാൻ നഗരത്തിൽ പൊട്ടിപ്പുറപ്പെട്ട പ്ലേഗ് നെ കുറിച്ചാണ്. എങ്കിലും യഥാർത്ഥത്തിൽ ഈ നോവലിനെ വിഷയം കാലത്തെയും സമയത്തെയും അതിജീവിക്കുന്നതാണ്. ഒറാൻ നഗരത്തിലെ ജനങ്ങൾ അഭിമുഖീകരിക്കുന്ന രോഗത്തിന്റെ ഭീകരതകളും ഒറ്റപ്പെടലും സഹനങ്ങളും, പ്ലേഗ് അതിജീവിക്കാനുള്ള മനുഷ്യന്റെ ഇച്ഛ, രോഗത്തോടുള്ള മനോഭാവം, സാമൂഹ്യ അകലം പാലിക്കൽ, ദുരിതങ്ങളുടെ മധ്യേ സ്നേഹത്തിന്റെ മൂല്യം ഇവയെല്ലാം പ്രതിപാദിക്കപ്പെടുന്ന ഈ നോവൽ ഒറാൻ എന്ന കൊച്ചു നഗരത്തിന്റെ കഥ എന്നതിലുപരി നമ്മുടെ ഇന്നിന്റെ കൊറോണ കാലത്തിന്റെ കഥയാകുന്നു അതുകൊണ്ടാണ് ഈ നോവലിന്റെ പ്രസക്തി വർധിക്കുന്നത്. അതുകൊണ്ടാണ് ഇന്ന് ലോകത്ത് ഏറ്റവും വിറ്റഴിയുന്ന പുസ്തകമെന്ന നിലയിൽ അതിന്റെ പുതിയ പതിപ്പ് ഇറങ്ങുന്നത്. അതുകൊണ്ടാണ് 1980-കളിൽ വായിച്ച പുസ്തകത്തിന്റെ ഓർമ്മ ഇന്നും എന്റെ മനസ്സിൽ മായാതെ നിൽക്കുന്നത്. അതിജീവനത്തിന്റെ കഥകൾ മനുഷ്യന് അന്നും ഇന്നും എന്നും പ്രചോദനങ്ങൾ ആണ്.

മനുഷ്യർ എല്ലാകാലത്തും അതിജീവന വീരഗാഥകൾ രചിച്ചിട്ടുള്ളവരാണ്. അതിജീവനം അവന്റെ അസ്ഥിത്വത്തിന്റെ ഭാഗമാണ്. സർവൈവൽ ഓഫ് ദ ഫിറ്റസ്റ്റ് (Survival of the fittest) എന്ന് ഡാർവീനിയൻ തിയറി മനുഷ്യൻ അവന്റെ അതിജീവനത്തിനു വേണ്ടി ഉപയോഗിച്ചതിന് ചരിത്രം സാക്ഷി. പ്രാചീന സുമേറിയയിൽ രൂപംകൊണ്ട് അനേകം നാഗരികതകളുടെ ഉയർപ്പിനും താഴ്ചയ്ക്കും മനുഷ്യവംശം സാക്ഷ്യംവഹിച്ചു. ചരിത്രത്തിൽ അടയാളപ്പെടുത്തപ്പെട്ട മെസോപ്പൊട്ടാമിയായും ഈജിപ്തും ഇൻഡസ് വാലിയും മനുഷ്യന്റെ ഉയർത്തെഴുനേൽപ്പിന്റെയും അതിജീവനത്തിന്റെയും കഥകളാണ് പറയുന്നത്. പിന്നീട് ഗ്രീസിലും റോമിലും എത്തിച്ചേർന്നപ്പോൾ മനുഷ്യകുലം ചരിത്രത്തിൽ സംസ്കാരത്തിന്റെ വിജയഗാഥകൾ രചിക്കുകയായിരുന്നു. തത്വചിന്തയും കലയും സാഹിത്യവും ആർട്ടും, ആർക്കിടെക്ചറും ഒക്കെ മനുഷ്യന്റെ വീരഗാഥകൾ പാടിപ്പുകഴ്ത്തി. ഗ്രീസിലെ ഡൽഫിയിൽ ആരംഭിച്ച ഏതൻസിലെയും റോമിലെയും രാജവീഥികളിൽ മനുഷ്യൻ പടുത്തുയർത്തിയത് നാഗരികതയുടെ പുതിയ വീരചരിതങ്ങൾ ആയിരുന്നു. പാക്സ് റോമാന (Roman Peace) എന്ന ഓമനപ്പേരിട്ട് വിളിച്ച യുഗവും ചരിത്രത്തിന് സാക്ഷിയായി. Anno Dominium (Lords Year) എന്ന ആ കാലയളവ് 2000 വർഷങ്ങൾ പിന്നിടുമ്പോൾ മനുഷ്യൻ ഇന്ന് പുരോഗതിയുടെ ഔന്നത്യത്തിൽ എത്തിനിൽക്കുകയാണ്. സൂര്യൻ അസ്തമിക്കാത്ത രാജ്യം, അതിർത്തികൾ കീഴടക്കിയ സാമ്രാജ്യങ്ങൾ, നവീന കണ്ടുപിടുത്തങ്ങൾ, ടെക്നോളജി സംഭാവന നൽകിയ വിപ്ലവാത്മക പുരോഗതികൾ എല്ലാം മാനവികതയുടെ സംഭാവനകൾ ആയി വിലയിരുത്തപ്പെട്ടു. വാനവിജികളിലെ താരധാരകളെ കുറിച്ച് അറിവ് നേടിയ മനുഷ്യൻ ചന്ദ്രനെ കീഴടക്കി ചൊവ്വയിലേക്ക് കുതിക്കുന്നു.

ഇത്രയൊക്കെ നേടിയ മനുഷ്യൻ ഇന്ന് ഒരു കൊച്ചു വൈറസിന്റെ മുന്നിൽ പകച്ചു നിൽക്കുന്നു. എന്തുചെയ്യണമെന്നറിയാതെ ആകുലപ്പെടുന്നു. കൊറോണ എന്ന മഹാമാരി ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും വ്യാപിച്ചിരിക്കുന്നു. ക്വാറന്റൈൻ കാലത്തെ ഒറ്റപ്പെടലിൽ അകപ്പെട്ടുപോയ മനുഷ്യസമൂഹങ്ങൾ ഇന്ന് ഏറെ അസ്വസ്ഥരാണ്. ഭയം മനുഷ്യനെ മുമ്പെങ്ങുമില്ലാത്തവിധം ചകിതനാക്കുന്നു. മനുഷ്യകുലം മുമ്പെങ്ങുമില്ലാത്തവിധം സാർവജനീനമായ ഭയത്തിന് പിടിയിലാണ്. ഏകാന്തത, ഒറ്റപ്പെടൽ, ജീവനെ കുറിച്ചുള്ള ആകുലതകൾ തുടങ്ങിയവയാണ് ഈ ഭയത്തിന് കാരണം. രോഗപീഡകൾകപ്പുറം മരണമെന്ന വ്യാളി ഭീകര രൂപം പൂണ്ട് മനുഷ്യനെ തുറിച്ചു നോക്കുന്നു. പാമരൻ എന്നോ പണ്ഡിതൻ എന്നോ പണക്കാരനെന്നോ പാവപ്പെട്ടവനെന്നോ വ്യത്യാസമില്ലാതെ മനുഷ്യ സമൂഹങ്ങൾ ഇന്ന് ഓരോ തുരുത്തുകളായി മാറിയിരിക്കുന്നു. ടെക്നോളജി കൊണ്ടും ആയുധബലം കൊണ്ടും അഹങ്കരിച്ചു പോയ സമ്പന്ന രാഷ്ട്രങ്ങൾ മുതൽ പട്ടിണിയുടെ നീർ കയങ്ങളിൽ നീന്തിതുടിക്കുന്ന മൂന്നാം ലോകരാജ്യങ്ങൾ വരെ ഇന്ന് നിസ്സഹായരായി നിലവിളിക്കുകയാണ്. നിരാശയുടെ നിലയില്ലാകയങ്ങളും നിസ്സഹായതയുടെ നീലനിശീഥിനികളും മരണത്തിന്റെ താഴ്വരകളും മനുഷ്യന് നേർക്കാഴ്ചകളാണ്. അഹങ്കാരം, സ്വാർത്ഥത, താൻപോരിമ ഇവയെല്ലാം കൊണ്ട് കെട്ടിപ്പടുത്ത ബാബേൽ ഗോപുരം ഇന്ന് തകർന്നടിയുകയാണ്. ഒറ്റപ്പെട്ടുപോയി നിശബ്ദതയുടെ ഏകാന്തതകളിൽ ഇരുന്ന് മനുഷ്യന്റെ നിസ്സഹായതകളെ കുറിച്ച്, ചെയ്തുകൂട്ടിയ അർത്ഥശൂന്യതകളെക്കുറിച്ച് നെടുവീർപ്പിടുകയാണ്. കെട്ടിപ്പടുത്തതെല്ലാം ചീട്ടുകൊട്ടാരം പോലെ തകർന്നു വീഴുന്ന

ദുരന്തഭൂമികളിൽ മനുഷ്യർ നിസ്സഹായരായിരിക്കുന്നു. ജീവിതത്തിനും മരണത്തിനും ഇടയിൽ നിരാലംബരായി പകച്ചുനിൽക്കുകയാണ് മനുഷ്യർ. ദുരന്ത മുഖങ്ങൾ മുഖാമുഖം കാണുമ്പോൾ മനുഷ്യമനസ്സുകളിൽ വീണ്ടും വീണ്ടും ഉയർന്നു വരുന്നു ആ പഴയ ചോദ്യം. എന്തുകൊണ്ട് ദൈവമേ?. ഈ ചോദ്യം പുതിയ ചോദ്യം ഒന്നുമല്ല. ഏറെ പഴക്കമുണ്ട്. തത്വചിന്തകരും സാഹിത്യകാരന്മാരും എല്ലാം ചോദിച്ചിട്ടുണ്ട്. ലോകത്തെ മാറ്റിമറിച്ച മഹാമാരികളുടെയും യുദ്ധ ങ്ങളുടെയും പ്രകൃതിദുരന്തങ്ങളുടെയും മുന്നിൽ എല്ലാകാലവും മനുഷ്യൻ ഈ ചോദ്യം ചോദിച്ചിട്ടുണ്ട്. പതിനാലാം നൂറ്റാണ്ടിൽ യൂറോപ്യൻ ഭൂഖണ്ഡത്തിലെ പകുതിയിലേറെ ജനങ്ങളുടെ ജീവനെടുത്ത മഹാമാരി ആയിരുന്നു ബ്ലാക്ക് ഡെത്ത് അഥവാ കറുത്തമരണം എന്ന് പേരിട്ട പ്ലേഗ്. മഹാനഗരമായ ലണ്ടൻ പട്ടണത്തിലും ഫ്രാൻസിലെ മർസ്സായിലും ഇന്ന് കൊറോണയുടെ ഭീകരത ആടിത്തിമിർത്ത വടക്കൻ ഇറ്റാലിയൻ നഗരങ്ങളിലും എല്ലാം കറുത്തമരണ കാലത്തു മരണം പറന്നിറങ്ങി. മരണത്തിന്റെ ഭീകരമുഖം മുഖാമുഖം കണ്ട ഇംഗ്ലീഷ് കവിയായ വൈദികൻ വില്യം ലാഗ് ലാണ്ട് (William Langland) തന്റെ പ്രശസ്തമായ "Piers Plowman" വഎന്ന കവിതയിൽ കുറിച്ചുവച്ചു. "God is deaf nowadays and will not hear us. And for our guilt he grinds good men to dust". ഇന്നും സ്ഥിതി വ്യത്യസ്തമല്ല ദൈവത്തിനെതിരെ കുറ്റവിചാരണക്കു ഇറങ്ങുന്ന നിരീശ്വരവാദികളും അഗ്നോസ്റ്റിക്കുകളും തെരുവിലിറങ്ങി കഴിഞ്ഞു. ആൽബർട്ട് കാമുവിന്റെ പ്ലേഗ് എന്ന നോവലിൽ ഒരു കഥാപാത്രം പറയുന്നതുപോലെ ദൈവത്തിന്റെ പ്രതികാരമാണ് പ്ലേഗ് എന്നമട്ടിൽ ചില വിശ്വാസികളു വിളിച്ചു കൂവുന്നു. ശരി എന്നു തോന്നാം. അതിശക്തനായ സർവ്വമഹത്വമുള്ള സർവ്വ അറിവുമുള്ള കാരുണ്യവാനായ ദയാലുവായ് ദൈവം എവിടെ? മനുഷ്യന്റെ ദുരന്തങ്ങളുടെ മുന്നിൽ ദൈവം കണ്ണടക്കുകയാണ്?. അതോ ഉറങ്ങിപ്പോയോ?. അതുമല്ലെങ്കിൽ പ്രതികാരദാഹിയായി ലോകത്തെ വിധിക്കുകയാണ്?. ഈ ചോദ്യത്തിന് ഉത്തരം തേടാൻ തത്വചിന്തകരും സാഹിത്യകാരന്മാരും എല്ലാകാലത്തും ശ്രമിച്ചിട്ടുണ്ട്. വിശ്വസാഹിത്യകാരനായ ദസ്തയോവിസ്കി മുതൽ കാഫ്കയും ആൽബർട്ട് കാമുവും സാർത്രും ഒക്കെ ഇതിനു ഉത്തരം തരാൻ ശ്രമിച്ചു. ആത്മഹത്യയ്ക്കും കൊലയ്ക്കും ഇടയിൽ ആർത്തനാദം പോലെ പായുന്ന ജീവിതം അർത്ഥശൂന്യം ആണെന്നും അബ്സ്റ്ഡിറ്റി (Absurdity) യാണ് ജീവിതത്തിന്റെ സാധ്യതയെന്നും മാത്രമേ ഇവർക്ക് ചിന്തിക്കാൻ പറ്റിയുള്ളൂ. എന്നാൽ ശരിയായ ഉത്തരം കണ്ടെത്താൻ ദസ്തയോവിസ്കിയിൽ നിന്ന് കുറച്ചു നൂറ്റാണ്ടുകൾ പിന്നോട്ടുയാത്ര ചെയ്യേണ്ടതുണ്ട്. BC ആറാം നൂറ്റാണ്ടിൽ തത്വചിന്തയും കവിതയും കരളിൽ സൂക്ഷിച്ച ഒരു കഥാകാരൻ സൃഷ്ടിച്ചെടുത്ത ഒരു കൃതി ഉണ്ട്. പഴയനിയമത്തിലെ ജോബിന്റെ പുസ്തകം. ജോബിനെ നാം അറിയണം. ജോബിന്റെ സങ്കടങ്ങളെ അറിയണം. ജോബിനു ദൈവം നൽകിയ താക്കീത്കളെ കുറിച്ച് അറിയണം. ഈ പുസ്തകത്തെക്കുറിച്ച് ആൽഫഡ് ടെന്നീസൻ പറഞ്ഞത് ഇങ്ങനെയാണ്, "The greatest poem of ancient and modern times". മനുഷ്യന്റെ സഹനങ്ങളുടെ വെളിച്ചത്തിൽ ദൈവത്തിന്റെ നീതി എന്താണെന്ന് പറയുകയാണ് ഈ പുസ്തകത്തിൽ. എല്ലാം നഷ്ടപ്പെടുന്ന ജോബ് രോഗം വന്ന് സഹനത്തിന്റെ ചൂളയിൽ വെന്തു നീറുന്നു. ഭാര്യ പോലും ദൈവത്തെ ശപിക്കാൻ ആവശ്യപ്പെടുന്നു. സുഹൃത്തുക്കൾ പാപ എന്ന് കാരണം കണ്ടെത്തുന്നു. എലീഹൂ എന്ന കഥാപാത്രത്തെ കൊണ്ട് ദൈവത്തിന്റെ മാർഗ്ഗങ്ങളെ ന്യായികരിക്കുന്നുണ്ട്. തുടർന്ന് ദൈവം തന്നെ ജോബിന് ഉത്തരം നൽകുന്നു. ജോബിന്റെ പുസ്തകം 38-ാം അധ്യായം 4-ാം വാക്യം വായിക്കുന്നു. ''ഞാൻ ഭൂമിക്ക് അടിസ്ഥാനമിട്ടപ്പോൾ നീ എവിടെയായിരുന്നു? നിനക്ക് അറിയാമെങ്കിൽ പറയുക. അതിന്റെ അളവുകൾ നിശ്ചയിച്ചത് ആരാണ്?. അല്ലെങ്കിൽ അതിന് അളവുനൂൽ പിടിച്ചത് ആരാണ്?" ദൈവം നക്ഷത്രങ്ങളെ കുറിച്ചും മേഘങ്ങളെ കുറിച്ചും പ്രഭാതത്തെ കുറിച്ചും സൂര്യോദയത്തെ കുറിച്ചും ഭൂമിയുടെ വിശാലതയെ കുറിച്ചും ചോദിച്ചു. ജോബിന് ഉത്തരമില്ല, തന്റെ ശൂന്യതയെ കുറിച്ചും അറിവില്ലായ്മയെ കുറിച്ചും ഓർത്ത് ജോബ് നിശബ്ദനായി. ദൈവം തന്നു ദൈവം എടുത്തു ദൈവനാമം മഹത്വപെടട്ടെ. ദൈവത്തിന്റെ ബുദ്ധിയിലെ സമസ്യകളെ അനാവരണം ചെയ്യാൻ ഞാൻ ആര്?. നിശബ്ദതയായിരുന്നു ജോബിന്റെ ഉത്തരം. കീഴടങ്ങൽ ആയിരുന്നു ജോബിന്റെ വിജയം.

മനുഷ്യൻ സൃഷ്ടിയുടെ മകുടം ആണ്. സൃഷ്ടിയുടെ കൊറോണയാണ്. കൊറോണ എന്ന വാക്കിന്റെ അർത്ഥം മകുടം എന്നാണ്. എല്ലാത്തിനെയും അതിജീവിക്കാൻ പ്രാപ്തിയുള്ളവരാണ് മനുഷ്യൻ. ദൈവം മനുഷ്യനെ ഒരിക്കലും കിട്ടുകയില്ല. സഹനം വേദന മഹാമാരികൾ ദുരന്തങ്ങൾ ഇവയുടെ പിന്നിൽ എന്താണെന്ന് മനുഷ്യന് അഗ്രാഹ്യമാണ്. ഉപരി നന്മ (greater goodness) എന്നാണ് ഇതിനെ ദൈവശാസ്ത്രജ്ഞന്മാർ വിളിക്കുന്നത്. ദൈവം ഉപരി നന്മയുടെ ഉറവിടം ആണ്. ദൈവത്തിൽ തിന്മയുടെ അംശം ഇല്ല. കരുണാമയി പ്രതികാരം നിലനിൽക്കില്ല. തിന്മ എന്നത് നന്മയുടെ ഇല്ലായ്മയാണ്. ലത്തീൻ ഭാഷയിൽ Prevacio Boni (Privation of Gooodness) എന്ന് വിളിക്കും. അതായത് നൻമയുടെ അഭാവമാണ് തിൻമ. ദൈവം മനുഷ്യന്റെ സ്വാതന്ത്ര്യത്തെ ബഹുമാനിക്കുന്നു. തിന്മ, ദുരന്തങ്ങൾ, രോഗപീഡകൾ എന്നിവ ദൈവം അനുവദിച്ചുവോ എന്ന് ചോദിക്കുവാൻ പോലും മനുഷ്യൻ ആര്?.



ദൈവത്തിന്റെ പദ്ധതിയിൽ സഹനങ്ങൾക്കു ഉത്തരം ദൈവം കണ്ടെത്തിയത് കുരിശിലാണ്. കുരിശിലെ ഭോഷത്വം കുരിശിലെ നിസ്സഹായത കുരിശിലെ സഹനം. കുരിശാണ് ഉത്തരം. ദൈവം തന്റെ പുത്രന് കുരിശു അനുവദിച്ചു. ദൈവം തന്റെ പുത്രനിൽ മനുഷ്യ സഹനങ്ങളുടെ പാരമ്യത വെളിപ്പെടുത്തി. ദൈവം കൈവിടുന്ന അന്യവൽക്കരണത്തിന്റെ അവസ്ഥയുടെ ഭീകരത തന്റെ പുത്രനിൽ അനുവദിച്ചു. Lama Lama sabakthani. അതായത് എന്റെ ദൈവമേ എന്റെ ദൈവമേ എന്തുകൊണ്ട് നീ എന്നെ ഉപേക്ഷിച്ചു. കുരിശാണ് മനുഷ്യ സഹനങ്ങൾക്ക് ഉള്ള ദൈവത്തിന്റെ ഉത്തരം. കുരിശില്ലാതെ രക്ഷയില്ല. കൊറോണ കാലം സഹനങ്ങളുടെ കാലമാണ്. ദുരന്തങ്ങളുടെ കാലമാണ്. ഈ മഹാമാരിയിൽ നിന്ന് മനുഷ്യകുലത്തിനു സ്വാതന്ത്ര്യം വേണം. മനുഷ്യസമൂഹം രോഗപീഡകളേയും മരണത്തെയും അതിജീവിക്കണം. അതിന് ദൈവത്തിന്റെ കാരുണ്യം അനിവാര്യമാണ്. ദൈവത്തിന്റെ സംരക്ഷണം ആവശ്യമാണ്. രോഗപീഡകളിൽ മനുഷ്യർക്കു ആശ്വാസം വേണം. മരണത്തിന്റെ വരണ്ട താഴ്വരകളിലൂടെ ചരിക്കുന്ന മനുഷ്യകുലം പച്ചയായ പുൽ പുറങ്ങളിലേക്ക് നയിക്കപ്പെടണം. നിരാശയുടെ നീർകയത്തിൽ നിന്നും പ്രത്യാശയുടെ തീരത്തേക്ക് മനുഷ്യകുലം നയിക്കപെടണം. സഹനങ്ങൾക്ക് അപ്പുറം ജീവിതമുണ്ട്. നിരാശക്ക് അപ്പുറം പ്രതീക്ഷയുണ്ട്. ജീവിതം മരണത്തേക്കാൾ ശക്തമാണ്.

ജർമൻ സാഹിത്യകാരനായ ഗൊയ്ഥെയുടെ വിശ്വപ്രസിദ്ധമായ ഫൗസ്റ്റ് എന്ന കൃതിയിൽ ഫൗസ്റ്റ് എന്ന കഥാപാത്രം നിരാശനായി ആത്മഹത്യ ചെയ്യണം എന്ന ചിന്തയിൽ തെരുവിലൂടെ അലയുന്ന ഒരു രംഗമുണ്ട്. പെട്ടെന്ന് അടുത്തുള്ള ദേവാലയത്തിൽ നിന്നും പള്ളിമണികൾ മുഴങ്ങി. പള്ളിമണികളെ പിന്തുടർന്ന ഫൗസ്റ്റ് ജീവിതത്തെ കുറിച്ചുള്ള ചിന്തയിൽ മുഴുകുന്നു. അത് ജീവിക്കാനുള്ള ആഗ്രഹം ഫൗസ്റ്റ് സൃഷ്ടിക്കുന്നു. ജീവിതത്തിലെ ഡിപ്രെഷനിൽ നിന്ന് ഫൗസ്റ്റ് കരകയറുന്നു. കൊറോണ കാലത്ത് പുതിയൊരു ജീവിതത്തെ കുറിച്ച് നമുക്ക് ചിന്തിക്കാം. പുതിയ ഒരു ജീവിതവീക്ഷണം കരുപിടിപ്പിക്കാം. ദുഃഖത്തിലും വേദനയിൽ കഴിയുന്ന മനുഷ്യവർഗ്ഗത്തോട് നമുക്ക് സോളിഡാരിറ്റി കാണിക്കാം. സ്നേഹവും കരുണയും ഉള്ളവരാകാം കൊറോണ എന്ന മഹാമാരിയുടെ മധ്യത്തിൽ പ്രതീക്ഷയുള്ള മനുഷ്യരാകാം. മറ്റുള്ളവർക്ക് പ്രതീക്ഷ കൈമാറുന്നവരാകാം. ജീവിതത്തെക്കുറിച്ചും ജീവിതത്തിന്റെ അതുല്യമായ സാധ്യതകളെയും കുറിച്ച് നമുക്ക് പ്രതീക്ഷയുള്ളവരാകാം. ഓ ഹെൻട്രിയുടെ മനോഹരമായ ഒരു ചെറുകഥയുണ്ട്. ദ ലാസ്റ്റ് ലീഫ് (The Last Leaf) അല്ലെങ്കിൽ അവസാനത്തെ ഇല എന്നാണ് ആ ചെറുകഥയുടെ പേര്. ജോൺസി, സുയി, ബെർഗ്മാൻ എന്നീ മൂന്ന് ആർട്ടിസ്റ്റ് സുഹൃത്തുക്കളുടെ കഥയാണിത്. ബർഗ്മാൻ എന്ന വൃദ്ധനായ ആർട്ടിസ്റ്റ് ഇതുവരെയും തന്നെ ജീവിതത്തിൽ ഒരു മാസ്റ്റർപീസ് ആയിട്ടുള്ള ആർട്ട് വർക്ക് ചെയ്തിട്ടില്ല. അതിൽ അദ്ദേഹം ദുഃഖിതനായിരുന്നു. എങ്കിലും താൻ മരിക്കുന്നതിനു മുമ്പ് ഒരു മാസ്റ്റർപീസ് ആർട്ട് വർക്ക് ചെയ്യുമെന്ന് അദ്ദേഹം പ്രതീക്ഷ ഉള്ളവനായിരുന്നു. ഒരിക്കൽ കൊറോണ പോലെ ഒരു മഹാമാരി ഗ്രാമത്തിലുണ്ടാകുന്നു. രോഗിയായിരുന്ന ജോൺസി തന്റെ സുഹൃത്തായ സുയിയും കൂടി ഒരു ഫ്ലാറ്റിൽ അഭയം പ്രാപിക്കുന്നു. രോഗത്തോട് മല്ലിട്ട് മരണത്തെ മുന്നിൽ കണ്ടുകൊണ്ട് ജോൺസി നിരാശയായി തന്റെ ഫ്ലാറ്റിന് പുറത്തേക്ക് നോക്കി ഇരിക്കുന്നു. ശീതകാലം തുടങ്ങുന്നതിനുമുമ്പ് ഇലകൊഴിയുന്ന കാലം. ഒരു മുന്തിരിചെടികൾ രണ്ട് ഇലകൾ മാത്രം കൊഴിയാറായി നിൽക്കുന്നു. അവസാനത്തെ ഇലയും കൊഴിഞ്ഞു വീഴുമ്പോൾ താൻ മരിച്ചുപോകുമെന്ന് ജോൺസി മനസ്സിൽ കരുതുന്നു. പക്ഷേ അവസാനത്തെ ഇല വീഴാതെ നിൽക്കുന്ന ദിവസങ്ങൾ കടന്നു പോയപ്പോൾ ജോൺസിയിൽ പ്രതീക്ഷ മുളപൊട്ടി. ജോൺസി ജീവിതം തിരിച്ചു പിടിച്ചപ്പോൾ വൃദ്ധനായ ബെർഗ്മാൻ തണുത്തുവിറച്ച് മരിച്ചു വീഴുന്നു. കൊഴിഞ്ഞു വീഴാതെ നിന്ന അവസാനത്തെ ഇല ബെർഗ്മാൻ എന്ന ആർട്ടിസ്റ്റ് വരച്ച മാസ്റ്റർപീസ് ചിത്രം ആയിരുന്നു. മരണത്തിനപ്പുറം പ്രതീക്ഷ കൊണ്ട് ജീവിതം തിരിച്ചു പിടിക്കാം എന്ന മനോഹരമായ സന്ദേശമാണ് ഈ കഥയുടെ കാതൽ. പ്രതീക്ഷ ഒരു വെളിച്ചമായി നമ്മുടെ പാതകളിൽ തിളങ്ങട്ടെ. അന്ധകാരം നിറഞ്ഞ വഴികളിൽ പ്രതീക്ഷ എന്ന വെളിച്ചം പ്രകാശിക്കട്ടെ. അന്ധകാരം നിറയുന്ന ലോകത്ത് വെളിച്ചം പ്രകാശിക്കട്ടെ. തമസോമാ ജ്യോതിർഗമയ. അസതോമ സദ്ഗമയ. മൃത്യോമ അമൃതം ഗമയ.



ജോബിൻ ജോസ്

# കൊറോണ പഠിപ്പിച്ച ലോകം

ലോകത്തെ മുഴുവൻ ഭീതിയുടെ മുൾമുനയിൽ നിറുത്തിയ അനേകം മഹാമാരികൾ. ലോകം ദർശിച്ച ഭയാനകമായ ഒട്ടേറെ വിപത്തുകൾ. ചരിത്രത്താളുകളിൽ നിന്ന് നാം പഠിച്ച ലോക മഹായുദ്ധങ്ങളും ഏറ്റവും വലിയ മഹാമാരിയായി പടർന്നു പിടിച്ച കോളറയും, കഴിഞ്ഞ നൂറ്റാണ്ടിൽ വിനാശം വിതച്ച സ്പാനിഷ് ഫ്ളൂവും നമുക്ക് നേരിട്ട് അനുഭവമുള്ളതല്ല. ലോകരാഷ്ട്രങ്ങളുടെ വലുപ്പ ചെറുപ്പമോ, സാമ്പത്തിക സ്ഥിതിയോ, പ്രത്യയ ശാസ്ത്ര ഭിന്നതയോ രോഗത്തിനടിമപ്പെടുന്നവരുടെ സാമൂഹിക ജീവനാവസ്ഥയോ ഈ മഹാമാരിയുടെ താണ്ഡവത്തിൽ അപ്രസക്തമാവുകയാണ്. വ്യത്യസ്ത മതങ്ങളും രാഷ്ട്രങ്ങളും രാഷ്ട്രീയവുമെല്ലാം ഒന്നാകുന്ന അവസ്ഥ. കൊറോണ മനുഷ്യമനസ്സിനെ ഭീതിയുടെ നിഴലിലാഴ്ത്തിയ മഹാമാരി. മനുഷ്യജീവനെ മരണത്തിന്റെ തുമ്പിലാക്കി ജീവൻ വേട്ടയാടുന്ന ഒരു സീരിയൽ കില്ലർ. മനുഷ്യജീവനെ കാർന്നു തിന്നുന്ന ഈ കൊറോണ വൈറസ് പഠിപ്പിച്ച വലിയ ലോകത്തിലെ ദൃക്സാക്ഷികളാണ് ഞാനും നിങ്ങളും ഉൾക്കൊള്ളുന്ന ഈ മനുഷ്യ സമൂഹം.

സാധാരണ ജലദോഷം മുതൽ സാർസും മെർസും പോലുള്ള രോഗങ്ങൾക്കു കാരണമാകുന്നതാണ് കൊറോണ വൈറസുകൾ പ്രധാനമായും ശ്വാസകോശങ്ങളെ ബാധിക്കുന്ന രോഗങ്ങൾക്കാണ് ഇവ കാരണമായിത്തീരുന്നത്. ചൈനീസ് നഗരമായ വുഹാനിൽ പൊട്ടിപ്പുറപ്പെട്ട കൊറോണ വൈറസ് ബാധ ഇതിനകം ലക്ഷങ്ങളുടെ ജീവനെടുത്തു. കൃത്യമായ മരുന്നുകളും വാക്സിനും കണ്ടെത്താൻ കഴിഞ്ഞില്ലെങ്കിൽ ഈ വൈറസ് കൂടുതൽ അപകടകാരിയായി മാറിയേക്കാമെന്ന് ലോക ആരോഗ്യ സംഘടന മുന്നറിയിപ്പു നൽകുന്നു. ഈ മുന്നറിയിപ്പ് ഒരു താക്കീതാണ്. മനുഷ്യൻ മാറാൻ തയ്യാറല്ലെങ്കിൽ ഭാവിയിൽ സ്ഥിതി ഗുരുതരമാകും. കൊറോണയുടെ ഈ കാലഘട്ടം വ്യക്തി ജീവിതങ്ങളെ വളരെയധികം സ്വാധീനിച്ചു. സ്നേഹത്തിന്റെ നിഴൽ മങ്ങിയ ലോകത്ത് കുടുംബബന്ധങ്ങളിൽ സ്നേഹവും സന്തോഷവും ഒത്തൊരുമയും കൂട്ടിയുറപ്പിക്കുവാൻ നമുക്കായി. തിരക്കു നിറഞ്ഞ ജീവിതത്തിനിടയിൽ അല്പം നർമ്മവും സ്നേഹവും പങ്കുവയ്ക്കുവാൻ ഈ കൊറോണയുടെ നാളുകളിൽ നമുക്ക് കഴിഞ്ഞു. നഷ്ടപ്പെട്ടു കൊണ്ടിരുന്ന ശുചിത്വ സംസ്കാരം തിരിച്ചുകൊണ്ടുവരുവാനും മനുഷ്യജീവിതത്തിൽ വ്യക്തി ശുചിത്വത്തിന്റെ ആവശ്യകതയെ ബോധ്യപ്പെടുത്തുവാനും കൊറോണ വൈറസ് ജനങ്ങളെ ഓർമ്മിപ്പിച്ചു. ഈ ലോകം കീഴടക്കിയ മനുഷ്യനെ നശിപ്പിക്കുവാൻ ഒരു ചെറിയ വൈറസ് മാത്രം മതിയെന്ന് തിരിച്ചറിവിലേക്കും ഓർമ്മപ്പെടുത്തലിലേക്കുമാണ് ഓരോ മരണങ്ങളും നഷ്ടങ്ങളും വിരൽ ചൂണ്ടുന്നത്. ആവശ്യകാര്യങ്ങൾക്കു വേണ്ടി മാത്രം ഗതാഗത സൗകര്യങ്ങൾ ഉപയോഗിക്കുവാൻ ജനങ്ങൾ പഠിച്ചു.

ഈ കാലയളവിൽ മതിലുകളും അതിർ വരമ്പുകളുമില്ലാത്ത പഴയ ലോകത്തിലേക്കുള്ള ഒരു തിരിച്ചു വരവിനുകൂടി ലോകം സാക്ഷിയായി. ഭക്ഷണമില്ലാതെ ബുദ്ധിമുട്ടുന്ന ദരിദ്രരായ ജനങ്ങൾക്ക് ഭക്ഷണം എത്തിച്ചുകൊടുക്കുവാനും പല സന്നദ്ധ

സംഘടനകളും തയ്യാറായി. കേരളത്തിൽ പലയിടത്തായി കമ്മ്യൂണിറ്റി കിച്ചൺ സംവിധാനം കൊണ്ടുവന്നു. ജാതി, മത, വർഗ്ഗീയ വേർതിരിവ് ഇല്ലാതാവുകയും എല്ലാവരെയും ഒരുപോലെ ഒരു പരിധിവരെ സ്നേഹിക്കുവാനും സഹായിക്കുവാനും മനുഷ്യൻ പഠിച്ചു. മനുഷ്യജീവിതത്തിൽ നിന്നും നഷ്ടമായിക്കൊണ്ടിരിക്കുന്ന വായനയുടെ ലോകത്തിലേക്ക് തിരിച്ചു വരുവാനും സമയത്തെ ക്രിയാത്മകമായി ഉപയോഗിക്കുവാനും സംഗീതത്തിനും വ്യായാമത്തിനും പുതിയ പാചകപരീക്ഷണങ്ങൾ പഠിക്കുവാനുമുള്ള നല്ലൊരു അവസരമായി ഈ കാലയളവിനെ ഉപയോഗിക്കുവാൻ സാധിച്ചു. മദ്യവും മറ്റു ലഹരി വസ്തുക്കലുമില്ലാതെ ജീവിക്കുവാൻ കഴിയാത്ത മനുഷ്യന്റെ മദ്യാസക്തിയെ ഒരു പരിധിവരെ നിയന്ത്രിക്കുവാൻ കഴിഞ്ഞു. ഒരു കാരണവുമില്ലാതെ വാഹനങ്ങൾ റോഡിൽ ഇറക്കുന്ന ജനങ്ങളുടെ ജീവിതരീതിയിൽ മാറ്റങ്ങൾ വന്നു. തന്മൂലം റോഡപകടങ്ങളുടെ എണ്ണവും വായൂമലിനീകരണവും മറ്റു പരിസ്ഥിതി പ്രശ്നങ്ങളുംക്രമാതീതമായി കുറയുകയും ചെയ്തു. കൊറോണ വൈറസ് ലോകത്താകമാനം നാശം വിതയ്ക്കുമ്പോൾ നാം പഠിക്കേണ്ട പാഠങ്ങൾ ഏറെയാണ്. കൊറോണ വൈറസ് കാലയളവിൽ വളരെയധികം വ്യാജ സന്ദേശങ്ങൾ പ്രചരിപ്പിക്കുന്നുണ്ട്. സോഷ്യൽ മീഡിയകളായ വാട്സാപ്പ്, ഫേസ്ബുക്ക് വഴിയുള്ള വളച്ചൊടിച്ച വാർത്തകളും സന്ദേശങ്ങളും ജനങ്ങളെ വളരെയധികം മോശമായി സ്വാധീനിക്കുന്നു.

കേരളം ആരോഗ്യ പരിപാലനമേഖലയിൽ രാജ്യത്ത് ഏറ്റവും മുന്നിലാണ്. കേരളത്തിലെ ആരോഗ്യമേഖലയിലെ പ്രവർത്തകരും സന്നദ്ധ സംഘടനകളും നടത്തുന്ന പ്രവർത്തനങ്ങൾ എത്ര പ്രശംസിച്ചാലും മതിയാവുകയില്ല. എന്നാൽ ഈ പശ്ചാത്തലത്തിൽ ചില വിഷയങ്ങൾക്കൂടി നാം ചർച്ച ചെയ്യേണ്ടതുണ്ട്. എങ്കിലും കോവിഡ് കാലം ആതുരസേവനരംഗത്ത് നാം ഇനിയും കൈവരിക്കേണ്ട ചില കാര്യങ്ങൾക്കൂടി മുന്നോട്ട് വയ്ക്കുന്നുണ്ട്. ആധുനിക വത്ക്കരിക്കപ്പെട്ട കൂടുതൽ ആശുപത്രികൾ, കൂടുതൽ പ്രഗത്ഭരായ ഡോക്ടർമാർ,നഴ്സുമാർ, പാരാമെഡിക്കൽ ജീവനക്കാർ, വെന്റിലേറ്റർ സൗകര്യം, ഐ.സി.യുകൾ ഇതെല്ലാം ഈ മഹാമാരിയുടെ കാലം നമ്മെ ഓർമ്മിപ്പിക്കുന്നു. ഇത്തരമൊരു ഘട്ടത്തിൽ ലോകരാഷ്ട്രങ്ങളെ എങ്ങനെ തിരിച്ചുകൊണ്ടുവരാമെന്നും ഓരോ രാഷ്ട്രത്തിന്റെയും ആവശ്യങ്ങളെന്തെന്ന് പരിശോധിക്കുകയും നടപടികൾ സ്വീകരിക്കുകയും ആണ് വേണ്ടത്. ആവശ്യ വസ്തുക്കളുടെയും മറ്റ് ഉത്പന്നങ്ങളുടെയും ലഭ്യത ഉറപ്പുവരുത്തേണ്ടതുണ്ട്. ഇന്ത്യയുടെ ജി.ഡി.പി 2.5 ശതമാനമായി കുറയുമെന്നാണ് കണക്കാക്കപ്പെടുന്നത്. ക്ഷീരമേഖലയിലും കോവിഡ് 19 പ്രത്യാഘാതങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്. കേരളത്തിൽതന്നെ ക്ഷീരകർഷകൻ പാൽ തെരുവിൽ ഒഴുക്കിക്കളയുന്ന നിർഭാഗ്യകരമായ സംഭവങ്ങൾ ഉണ്ടായി. ഇത്തരത്തിലുള്ള സാഹചര്യം മനസ്സിലാക്കി മൂല്യവർധിത ഉൽപന്നങ്ങൾ ഉണ്ടാക്കുവാനുള്ള സംവിധാനം സൃഷ്ടിക്കുവാൻ നമുക്ക് സാധിക്കണം.

രാജ്യത്തെ വിഴുങ്ങിക്കൊണ്ടിരിക്കുന്ന മഹാമാരി പെയ്തൊഴിയുമ്പോൾ ഉടലെടുക്കുന്ന സാമ്പത്തിക മാന്ദ്യവും സാമൂഹിക തൊഴിൽ സാഹചര്യവും നേരിടുവാൻ ജനങ്ങൾ ഒരുമിച്ച് പ്രവർത്തിക്കേണ്ടത് അനിവാര്യമാണ്. കൊറോണ വൈറസ് പഠിപ്പിക്കുന്ന പാഠങ്ങൾ നിരവധിയാണ്. രൂപമാറ്റം സംഭവിക്കുന്ന വൈറസുകൾ പടർന്നു പിടിക്കുമ്പോൾ ഇവക്കെതിരെ കണ്ടെത്തിയ മരുന്നുകൾ ഒന്നും തന്നെ ഉപയോഗിക്കുവാൻ സാധിക്കുകയില്ല. അമേരിക്കയിലെയും സ്പെയിനിലെയും ഇറ്റലിയിലെയും എല്ലാ സജ്ജീകരണങ്ങളോടു കൂടിയ ആശുപത്രികളിൽ രോഗികൾ ഈയാംപ്പാറ്റകളെപ്പോലെ മരിച്ചു വീഴുന്ന കാഴ്ച്ചകൾ നാം ദൃശ്യമാധ്യമങ്ങളിലൂടെ കണ്ടതാണ്. കൊറോണയെ നേരിടുവാൻ നാം വ്യക്തി ജീവിതത്തിൽ മാറ്റങ്ങൾ വരുത്തേണ്ടതുണ്ട്. സോപ്പുകൊണ്ടോ സാനിട്ടൈസർ ഉപയോഗിച്ചോ കൈകൾ വൃത്തിയായികഴുകുക. ചുമയ്ക്കുമ്പോഴോ തുമ്മുമ്പോഴോ ടിഷ്യൂ പേപ്പർ കൊണ്ടോ ടവ്വൽ കൊണ്ടോ വായ് മൂടേണ്ടതും കൊറോണയെ പ്രതിരോധിക്കുന്നതിൽ അത്യാവശ്യമാണ്.

ലോകം മുഴവൻ ഭീതി വിതച്ച് കടന്നു പോകുന്ന ഈ മഹാമാരിയുടെ നാളുകളിൽ ദൈവവചനം ഇതിനെക്കുറിച്ച് എന്തുപറയുന്നു എന്ന് വിചിന്തനം ചെയ്യുവാൻ നാം തയ്യാറാകേണ്ടതുണ്ട്. മഹാമാരികളെ സംബന്ധിക്കുന്ന ദൈവവചനത്തിന്റെ നിരീക്ഷണം കൊറോണയുടെ ഈ നാളുകളിൽ നാം ശ്രദ്ധിക്കേണ്ടതുണ്ട്. വിശുദ്ധ ബൈബിളിലെ പുറപ്പാടിന്റെ പുസ്തകത്തിൽ ഭയപ്പെടുത്തുന്ന മഹാമാരികളെക്കുറിച്ച് പ്രത്യേകമായി ഓർമ്മിപ്പിക്കുന്നു. ഈജിപ്തിന്റെ അടിമത്വത്തിൽ കഴിയുന്ന ഇസ്രായേൽ ജനവുമായി ബന്ധപ്പെട്ട സംഭവങ്ങളുടെ പശ്ചാത്തലത്തിലാണ് മഹാമാരികൾ പൊട്ടിപ്പുറപ്പെട്ടത്. ഈജിപ്തിൽ നിന്ന് ഇസ്രായേൽ ജനത്തെ മോചിപ്പിക്കുവാനായി മോശയെ ദൈവം നിയോഗിച്ചു. ഫറവോയോടു ദൈവം തന്റെ ജനത്തെ വിട്ടയക്കാൻ ആവശ്യപ്പെടുകയും എന്നാൽ ഫറവോ ഇസ്രായേൽ ജനത്തെ വിട്ടയക്കുന്നതിൽ നിന്ന് പിന്തിരിയുകയും ചെയ്തു. തന്മൂലം ഈജിപ്തിനുമേൽ ദൈവം തന്റെ മഹാമാരികൾ അയച്ചു. ദൈവത്തെ പരീക്ഷിക്കുമ്പോൾ ദൈവം ജനങ്ങളെ ശിക്ഷിക്കുന്ന സംഭവങ്ങൾ നമുക്ക് വി. ഗ്രന്ഥത്തിൽ കാണുവാൻ സാധിക്കും.

മഹാമാരിയുടെ നാളുകളിൽ ദൈവവചനം വായിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും നാം സമയം കണ്ടെത്തണം. കോവിഡ് 19 വൈറസ് രോഗദുരന്തം അനുഭവിക്കുന്ന എല്ലാ രാജ്യങ്ങളുടെമേലും ഈശോയുടെ കരുണയും സംരക്ഷണവും ആവശ്യപ്പട്ടുകൊണ്ട് കരുണകൊന്ത ചൊല്ലി പ്രാർത്ഥിക്കുവാനായി ഈ സമയം നമുക്ക് പ്രയോജനപ്പെടുത്താം. 91-ാം സങ്കീർത്തനം ചൊല്ലി പ്രാർത്ഥിച്ച് കൊറോണയിൽ നിന്നും അത്ഭുത വിടുതൽ നേടിയ മലയാളി ഡോക്ടറിന്റെ സാക്ഷ്യം നാം വാർത്താ മാധ്യമങ്ങളിലൂടെ കണ്ടു കഴിഞ്ഞു. ദൈവത്തിന്റെ വചനം സജീവവും ഊർജ്ജസ്വലവുമാണ്, ഇരുതലവാളിനെക്കാൾ മൂർച്ചയേറിയതും, ചേതനയിലും ആത്മാവിലും സന്ധിബന്ധങ്ങളിലും മജ്ജയിലും തുളച്ചുകയിറി ഹൃദയത്തിന്റെ വിചാരങ്ങളെയും നിയോഗങ്ങളെയും

വിവേചിക്കുന്നതുമാണ്. ഹെബ്രാ.4.12 ദൈവവചനത്തിന് അത്ഭുതകരമായ വിടുതൽ ശക്തി രോഗങ്ങളുടെ മേലുണ്ടെന്ന് വി. ഗ്രന്ഥം സാക്ഷ്യപ്പെടുത്തുന്നു. അതിനാൽ ദൈവവചനം വായിക്കുകയും ലോകത്തിനു മുഴുവനും വേണ്ടി പ്രാർത്ഥിക്കുവാനും ഈ സമയം ഉപയോഗപ്പെടുത്താം. നമ്മുടെ ഭവനങ്ങളെ പ്രാർത്ഥനാലയങ്ങളാക്കി മാറ്റുവാൻ കഴിയണം.

കോവിഡ് കാലത്ത് ക്രൈസ്തവ സഭ ചെയ്തുകൊണ്ടിരിക്കുന്ന സേവനങ്ങൾ വിലമതിക്കാനാകാത്തതാണ്. നാൽപതിനായിരം പാവപ്പെട്ട കുടുംബങ്ങൾക്ക് ഭക്ഷ്യവസ്തുക്കൾ ക്രൈസ്തവ സംഘടനയായ കാരിത്താസ് നല്കി. പെറുവിൽ വിവിധ സന്യാസ സഭകളുടെ അടുക്കളയിൽ തയ്യാറാക്കിയ ഭക്ഷണം സൈന്യത്തിന്റെയും മുൻസിപ്പാലിറ്റിയുടെയും സഹായത്താൽ വിതരണം ചെയ്തു. ഫ്രാൻസിസ് മാർപാപ്പയുടെ പദ്ധതിയോടും സമഗ്രമാനവ പുരോഗതിക്കുള്ള വത്തിക്കാന്റെ വകുപ്പിനോടും സഹകരിച്ച് വൈറസ് രോഗബാധിതരെ ചികിത്സിക്കുന്നതിനും രോഗനിവാരണത്തിനുമായി സാമ്പത്തിക പദ്ധതികൾ രൂപകല്പന ചെയ്യുമെന്ന് കാരിത്താസ് രാജ്യാന്തര ഉപവി പ്രസ്ഥാനം അറിയിച്ചിട്ടുണ്ട്. അടിയന്തര സഹായം വേണ്ട രാജ്യങ്ങളിൽ സഹായം എത്തിക്കുമെന്ന് കാരിത്താസ് ഉറപ്പ് നല്കുന്നു. ആഗോള മനുഷ്യസമൂഹത്തിന്റെ ക്ഷേമത്തിന് വെല്ലുവിളി ഉയർന്നപ്പോഴെല്ലാം സഭ മുന്നിൽതന്നെ ഉണ്ടായിരുന്നു. കൊറോണയെതുടർന്ന് മാനവ സമൂഹത്തിന്റെ ദുരിതങ്ങൾ വർദ്ധിച്ച സാഹചര്യത്തിൽ മുൻനിരയിൽ നിന്നുകൊണ്ട് ദൈവത്തിന്റെ സ്നേഹവും അനുകമ്പയും ദുരിതം അനുഭവിക്കുന്ന സഹോദരങ്ങൾക്ക് ഇടയിൽ എത്തിക്കുവാൻ കഷ്ടപ്പെടുന്ന ധീരരായ അനേകം പുരോഹിതരും കന്യസ്ത്രീകളും ലോകമെമ്പാടും ശുശ്രൂഷകൾ ചെയ്തുവരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയും മറ്റു മതസംഘടനകളും കോവിഡ് 19 നെ നേരിടുന്നതിനായി സന്നദ്ധപ്രവർത്തനങ്ങളിൽ മുന്നിട്ടു നിന്നു. മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനത്തിന്റെ (MCYM)നേതൃത്വത്തിൽ മാസ്ക്കുകളും സാനിട്ടൈസറുകളും നിർമ്മിച്ച് പൊതുജനങ്ങൾക്കു നല്കി.

കൊറോണ വ്യക്തി ജീവിത്തിലും സാമൂഹിക ജീവിതത്തിലും വളരെ വലിയ മാറ്റങ്ങളാണ് കൊണ്ടുവന്നിരിക്കുന്നത്. ആഗോളസമ്പദ് വ്യവസ്ഥയും ഓഹരി വിപണിയുമെല്ലാം തകർന്നടിയുകയും സമ്പത്ത് കൊണ്ട് നേടുവാൻ സാധിക്കാത്ത പലതുമുണ്ട് എന്ന തിരിച്ചറിവിലേക്കും യാഥാർത്ഥ്യ ബോധത്തിലേക്കും മനുഷ്യനെ എത്തിക്കുകയും ചെയ്തു. ലോകത്തിലെ സാമ്പത്തിക രാഷ്ട്രങ്ങളായ അമേരിക്ക, ഇറ്റലി, ഫ്രാൻസ്, സ്പെയിൻ പോലുള്ള ശക്തികൾ കൊറോണയുടെ മുമ്പിൽ പകച്ചുപോയി. ഈ രാജ്യങ്ങളിലെല്ലാം കോവിഡ് രോഗികൾ ആശുപത്രിക്കിടക്കകളെക്കാൾ ആയിരുന്നു. വെന്റിലേറ്ററുകൾക്ക് വലിയ ക്ഷാമം. പ്രകടമായ രോഗലക്ഷണങ്ങൾ ഉള്ളവർക്കുപോലും പരിശോധനാ സൗകര്യം ലഭിക്കുന്നില്ല. ഡോക്ടർമാർ അവർ ഒട്ടും ഇഷ്ടപ്പെടാത്ത തീരുമാനം എടുക്കുവാൻ നിർബന്ധിതരാക്കപ്പെടുന്നു. ആരെ ചികിത്സിക്കണം? ആരെ ഒഴിവാക്കണം? ഇതോടെ കോവിഡ് ഒരു മഹാമാരി മാത്രമല്ല, മനുഷ്യരാശി നേരിടുന്ന ഏറ്റവും വലിയ ധാർമ്മിക പ്രശ്നം കൂടിയാകുന്നു. രോഗ ചികിത്സ റേഷൻ ചെയ്ത് നല്കേണ്ടി വരുന്ന ധാർമികതയെക്കുറിച്ച് വിലയിരുത്തേണ്ട സമയമായിരിക്കുന്നു. കോവിഡ് കാലത്തിൽ നഷ്ടമായ കാര്യങ്ങളുടെ കൂട്ടത്തിൽ കായിക വിനോദങ്ങളും ഉൾപ്പെടുന്നു. രാത്രിയിൽ യൂറോപ്യൻ ലീഗിലെ മത്സരങ്ങൾ കാണുന്ന വലിയൊരു സമൂഹം നമ്മുക്ക് ചുറ്റുമുണ്ട് ഇന്ന് അവിടുത്തെ പല മൈതാനങ്ങളും ആശുപത്രികളായി മാറിയിരിക്കുന്നു.

ഇത് തികച്ചും നിർണ്ണായകമായ സമയമാണ്. മഹാമാരി വ്യാപനം ഗണ്യമായി തുടരുന്ന ഈ ഘട്ടം ഇന്ത്യയെയും ലോകരാഷ്ട്രങ്ങളെയും സംബന്ധിച്ച് നിർണ്ണായകമാണ്. ഒരു കാര്യം തീർച്ചയാണ്. സമകാലീന ചരിത്രം കൊറോണയ്ക്ക് മുമ്പും ശേഷവും എന്ന രീതിയിൽ വിഭജിക്കപ്പെടും. ചരിത്രത്തിൽ തികച്ചും അസാധാരണമായ സാഹചര്യത്തിലൂടെയാണ് ലോകം കടന്നുപോകുന്നത്. എല്ലാവരും ഒന്നു ചേർന്ന് ഇപ്പോഴത്തെ ഗുരുതരമായ വെല്ലുവിളികൾ നേരിടാനുള്ള പദ്ധതികൾ ആവിഷ്കരിക്കണം. കോവിഡിന്റെ പശ്ചാത്തലത്തിൽ ആശങ്കയിലാണ് ഒട്ടേറെ രോഗികളും, അവയവമാറ്റ ശാസ്ത്രക്രിയകൾക്കു വിധേയരാകുന്നവരും, പ്രമേഹം, ഹൃദ്രോഹം, ശ്വസകോശ, വൃക്ക രോഗങ്ങൾ എന്നിവയുള്ളവർ ജാഗ്രത പുലർത്തേണ്ടത് അനിവാര്യമാണ്. ഭയപ്പെടാതെ ജാഗ്രതപുലർത്തി സമർത്ഥമായി നേരിടുകയെന്നതാണ് നമ്മുടെ മുന്നിലുള്ള മാർഗ്ഗം. സ്വാശ്രയത്വവും സ്വയം പര്യാപ്തതയും ശീലിക്കേണ്ടതിന്റെ ആവശ്യകതയാണ് കോവിഡ് നമ്മെ പഠിപ്പിക്കുന്നത്. കോവിഡ് ഭീഷണി ഒഴിയുമ്പോൾ രാജ്യത്തിന്റെ സാമ്പത്തിക മേഖല കരകയറണമെങ്കിൽ കാർഷിക മേഖലയ്ക്കും പ്രാധാന്യം നല്കണം. എല്ലാവരും അനാവശ്യമായി വീടിനു പുറത്തിറങ്ങാതെ ഇരിക്കുകയാണെങ്കിൽ, അകലം പാലിക്കുകയാണെങ്കിൽ, അത്യാവശ്യത്തിനു വീടിനു പുറത്തിറങ്ങുമ്പോൾ മാസ്കധരിക്കുകയാമെങ്കിൽ രോഗലക്ഷണമില്ലാത്ത അണുബാധ ഉള്ളവരിൽ നിന്നുപോലും മറ്റുള്ളവരിലേക്ക് രോഗവ്യാപനത്തിനുള്ള സാധ്യത കുറയും. കൊറോണ വൈറസിനെ നമുക്ക് പ്രതിരോധിക്കുവാനും തോൽപ്പിക്കുവാനും കഴിയും. നിറമോ, ജാതിമത കക്ഷിരാഷ്ട്രീയ ഭേദമോ ഇല്ലാതെ മനുഷ്യരെയെല്ലാം ഒന്നുപോലെ ഗ്രസിച്ചിരിക്കുന്ന ഒരു മഹാമാരിയാണ് കൊറോണ പ്രകൃതിയെ മറന്നുകൊണ്ടുള്ള മനുഷ്യന്റെ അത്യാർത്തിക്ക് പ്രകൃതി നല്കിയ തിരിച്ചടിയാണ് ഈ മഹാമാരി. ഇനിയെങ്കിലും ഭൗതിക ജീവിത സുഖ സൗകര്യങ്ങളുടെ പിറകെ പാഞ്ഞു നടക്കുന്ന മനുഷ്യൻ പ്രകൃതിയെ ചൂഷണം ചെയ്യുന്നത് അവസാനിപ്പിച്ച് പശുവിന്റെ അകിടിൽ നിന്ന് പാൽ കറന്നെടുക്കുന്നതുപോലെ പ്രകൃതിയിൽ നിന്ന് വിഭവങ്ങൾ ശേഖരിച്ച് ജീവിച്ചാൽ മാത്രമെ മനുഷ്യകുലത്തിനു രക്ഷയുള്ളൂ.

നിരീക്ഷണം





# തിരുവിതാകൂറിന്റെ നേഴ്സിംഗ് കരുത്ത്

അഡ്വ. ലാലൂ ജോസഫ്

കൊറോണ - കോവിഡ് മഹാമാരിയെ തുടർന്ന് കേരളത്തിലെ പ്രത്യേകിച്ച് തിരുവിതാംകൂറിലെ ആതുരസേവനരംഗത്തെ ചരിത്രത്തെക്കുറിച്ച് വ്യത്യസ്തങ്ങളായ അഭിപ്രായങ്ങളും വാദഗതികളും ഉയർന്നുവരികയാണ്. ക്രിസ്ത്യൻ മിഷനറിമാരും ക്രിസ്ത്യൻ സന്യാസ സഭകളും ആതുരസേവനരംഗത്ത് കേരളത്തിനു നൽകിയ സംഭാവനകൾ കേരള തിരുവിതാകൂർ ചരിത്രത്തിലെ നാഴികകല്ലുകളാണ്. തിരുവിതാകൂറിന്റെ നേഴ്സിംഗ് ചരിത്രത്തിലെ സുവർണ്ണ ഏടുകളിലേക്ക് ഒരു എത്തിനോട്ടം ആണ് ഇവിടെ നടത്തുന്നത്. (കടപ്പാട്: ഞാൻ കണ്ട വിശുദ്ധൻ ആർച്ച് ബിഷപ്പ് ബെൻസിഗർ-ഫാ. ബർണർഡിൻ വല്ലാത്തറ, ഒ.സി.ഡി).

തിരുവിതാകൂർ നാട്ടുരാജ്യത്തിൽ നേഴ്സുമാർ എവിടെനിന്നു വന്നു? കടലു കടന്ന് വന്ന ആദ്യ നേഴ്സുമാർ ആരായിരുന്നു?

ചരിത്രം തേടി ചെന്നാൽ ഇതിനു കാരണക്കാരനായ വ്യക്തി, വിശാല കൊല്ലം രൂപതയുടെ (തിരുവനന്തപുരം, കൊല്ലം പുനലൂർ, കോട്ടാർ മേഖലകളായിരുന്നു അന്നത്തെ വിശാല കൊല്ലം രൂപത) 1900 കളിലെ മെത്രാൻ ദൈവദാസൻ ആർച്ച് ബിഷപ്പ് അലോഷ്യസ് മരിയ ബെൻസിഗർ ആയിരുന്നു എന്ന് മനസ്സിലാകും.

സ്വാതന്ത്ര്യം കിട്ടുന്നതിനു മുൻപ് 1800 -1900 കളിലും അതിനു മുൻപും ജാതീയതയും തൊട്ടുകൂടായ്മയും തീണ്ടലും നിറഞ്ഞു നിന്നിരുന്ന കാലം കേരള ചരിത്രത്തിലെ ഒരു

കറുത്ത ഏടാണ്. മേൽ ജാതി – കീഴ് ജാതി എന്ന വേർതിരിവ് കാരണം വസൂരി പിടിക്കുന്നവരെ പായിൽ ചുറ്റി കിണറ്റിലും കാട്ടിലും തള്ളിയിരുന്ന കാലഘട്ടമായിരുന്നു അത്. അക്കാലത്ത് ആരംഭിച്ച ആതുരാലയമാണ് തിരുവനന്തപുരത്തെ ജനറൽ ആശുപത്രി. അവിടെ മികച്ച ആതുര ശുശ്രൂഷ ലഭിക്കണമെന്ന കാഴ്ച്ചപ്പാടിൽ അന്നത്തെ മഹാരാജാവ് ശ്രീമൂലം തിരുനാൾ സമീപിച്ചത് തന്റെ സൌഹൃദ വലയത്തിൽപ്പെട്ട ആർച്ച് ബിഷപ്പ് അലോഷ്യസ് മരിയ ബെൻസിഗറിനെയായിരുന്നു.

ജാതി– മത ഭേദമന്യ അയിത്തവും തൊടലും തീണ്ടലും ഇല്ലാതെ എല്ലാ മനുഷ്യരെയും മനുഷ്യരായി കണ്ട് ചേർത്തു പിടിച്ച് ശുശ്രൂഷിക്കുന്ന ആതുരസേവന രംഗത്ത് മികച്ചു നിൽക്കുന്നവരെ ബിഷപ്പ് തേടി എത്തിയത് തന്റെ ജന്മദേശമായ സ്വിറ്റ്സർലാൻഡിലായിരുന്നു. അവിടെ 1844-ൽ കപ്പൂച്ചിയൻ വൈദീകൻ ഫാദർ തിയോഡഷ്യസ് ഫ്ളോറൻറ്റി തുടക്കം കുറിച്ച ഹോളിക്രോസ് സന്യാസിനി സമൂഹത്തിൽ നിന്നായിരുന്നു ബിഷപ്പ് നേഴ്സുമാരെ കണ്ടെത്തിയത്. ഹോളിക്രോസിന്റെ സ്ഥാപക മദർ ജനറലായിരുന്ന മദർ പൗളാബക്കിനോട് നേഴ്സുമാരായ കന്യാസ്ത്രീകള അടിയന്തരമായി വിട്ടു തരണമെന്ന് 1906-ൽ അദ്ദേഹം കത്തു മുഖേന ആവശ്യപ്പെട്ടു.

തുടർന്ന് ബിഷപ്പ് അലോഷ്യസ് മരിയ ബെൻസിഗറും സഹോദരൻ ഓസ്റ്റിനും മദർ ജനറലുമായി ചർച്ച നടത്തി വെറും നേഴ്സുമാരെയല്ല നേഴ്സിംഗ് പഠിപ്പിക്കാനും കഴിവുള്ള വരെയാണ് അവർ ആവശ്യപ്പെട്ടത്. അങ്ങനെ 1906 നവംബർ 4-ന് ഒരു വലിയ ദൗത്യത്തിന് തുടക്കം കുറിച്ചു കൊണ്ട് നേഴസുമാരായ അഞ്ച് ഹോളിക്രോസ് കന്യാസ്ത്രീകൾ കപ്പലിലും ട്രെയിനിലുമായി ദേശാന്തരങ്ങൾ പിന്നിട്ട് 21 ദിവസത്തെ യാത്രയ്ക്ക് ശേഷം അന്നത്തെ തിരുവിതാംകൂറിലെ കൊല്ലത്ത് എത്തി ചേർന്നു.

മദർ പൗളാബക്കിന്റെ നേതൃത്വത്തിൽ ലെയോണി, സിസേറിയ, സലോമി, റീന എന്നീ അഞ്ചു പേരായിരുന്നു സംഘത്തിൽ. കൊല്ലത്തു നിന്ന് ഒരു പകലും രാത്രിയും യാത്ര ചെയ്ത് അവർ തിരുവിതാംകൂറിലെ തിരുവനന്തപുരം ജനറൽ ആശുപത്രിയിലെത്തി സേവനം തുടങ്ങി. അഞ്ചു പേരും കൊല്ലത്തെ ആശുപത്രിയിലും സേവനം നടത്തി. തുടർന്ന് 1907, 1910, 1912 1921 വർഷങ്ങളിൽ നേഴുമാരായ 29 കന്യാസ്ത്രീകൾ സ്വിറ്റ്സർലാൻഡിൽ നിന്ന് കപ്പലിലും ട്രെയിനിലുമായി കേരളത്തിൽ എത്തി. ആലപ്പുഴ, മാവേലിക്കര, തിരുവല്ല, നാഗർകോവിൽ എന്നിവിടങ്ങളിലും നൂറനാട്ടെ കുഷ്ഠരോഗ ആശുപത്രിയിലും അവർ സേവനനിരതരായി.

ഹോളിക്രോസ് സന്യാസ സമൂഹത്തിന് മഹാരാജാവ് തിരുവനന്തപുരത്തെ ജനറലാശുപത്രിയുടെ ഉള്ളിൽ നേഴ്സിംഗ് കോർട്ടേഴ്സും ചാപ്പലും അനുവദിച്ചു നൽകി. ചാപ്പൽ ഇപ്പോഴും അവിടെയുണ്ട്. കൊട്ടിയത്തെ ഹോളിക്രോസ് ആശുപത്രിയും നേഴ്സിംഗ് സ്കൂളും കൊല്ലത്തിന് അവർ നൽകിയ സംഭാവനകളാണ്. ഒരോ നേഴ്സസ്സ് ദിനത്തിലും കേരളവും തിരുവിതാംകൂറും സ്മരിക്കേണ്ട. മഹനീയ വ്യക്തിത്വങ്ങളാണ് ആർച്ച് ബിഷപ്പ് അലോഷ്യസ് മരിയ ബെൻസിഗറും സ്വിറ്റ്സർലാൻഡിൽനിന്നും കേരളക്കരയിൽ ആദ്യം വന്നെത്തിയ നേഴ്സുമാരായ അഞ്ച് ഹോളിക്രോസ് കന്യാസ്ത്രീകളും.

**ആർച്ച് ബിഷപ്പ് അലോഷ്യസ് മരിയ ബെൻസിഗർ**

സ്വിറ്റ്സർലൻഡിലെ ഐൻസഡീൻ പ്രവശ്യയിൽ 1864 ജനുവരി 31ന് ഗവർണർ അഡർലിക്കിന്റെയും അന്ന മേരിയുടെയും പുത്രനായി ആണ് ബെൻസിഗർ ജനിച്ചത്. തുടർന്ന് 1878-ൽ, അദ്ദേഹം ജർമ്മനിയിലെ ഫ്രാങ്ക്ഫർട്ടിൽ വിദ്യാർഥിയായി. ഇരുപത്തിയൊന്നാം വയസ്സിൽ ബെൽജിയത്തിലെ ബ്രൂസ് കാർമലൈറ്റ് സെമിനാരിയിൽ വൈദിക പഠനത്തിനു ചേർന്നു. 1885-ൽ അദ്ദേഹം ബ്രദർ അലോഷ്യസ് എന്ന നാമം സ്വീകരിച്ചു. 1888 ഡിസംബർ 28ന് വൈദികപട്ടം ലഭിക്കുകയും ചെയ്തു.

മലബാറിലെ സഭയിൽ പ്രവർത്തിക്കണം എന്ന ആഗ്രഹത്തെ തുടർന്ന് 1890 സെപ്തംബർ 29ന് അദ്ദേഹം കൊച്ചി പുത്തൻപള്ളി സെമിനാരിയിൽ പ്രൊഫസറായി എത്തി. 1900 നവംബർ 18ന് വിശാല കൊല്ലം രൂപതയുടെ നിയുക്ത മെത്രാനായ അദ്ദേഹം 1905 ആഗസ്റ്റ് 15ന് അന്നത്തെ മെത്രാൻ ഫെർഡിനാൻഡ് മരിയ ഓസിയുടെ മരണത്തെത്തുടർന്ന് മെത്രാൻ ആവുകയായിരുന്നു.

സെന്റ് റാഫേൽ സെമിനാരിക്ക് തുടക്കം കുറിച്ച ബെൻസിഗർ തിരുമേനി നിരവധി പള്ളികളും സ്ഥാപിച്ചു മാർ ഇവാനിയോസ് തിരുമേനി അടക്കമുള്ളവരുടെ കത്തോലിക്കാ സഭയിലേക്കുള്ള മടങ്ങിവരവിന് ചുക്കാൻ പിടിച്ചവരിൽ പ്രധാനിയായിരുന്നു ബെൻസിഗർ തിരുമേനി. 1930 ഈസ്റ്റർ കാലയളവിൽ രോഗബാധിതനായ തിരുമേനി പിന്നീടുള്ള കാലം ചെലവഴിച്ചത് തിരുവനന്തപുരത്ത് കോട്ടൺഹിൽ കർമ്മലീത്താശ്രമത്തിലാണ്. തിരുവനന്തപുരത്ത് കഴിയവെ 1942 ആഗസ്റ്റ് 17ന് തിരുമേനി കാലം ചെയ്തു. 2017 ആഗസ്റ്റ് 17ന് തിരുവനന്തപുരത്ത് നടന്ന ചടങ്ങിൽ ബെൻസിഗർ തിരുമേനിയുടെ എഴുപത്തിയഞ്ചാം ചരമവാർഷികം സമുചിതമായി നടത്തിയിരുന്നു. 2018 ഒക്ടോബർ 21ന് തിരുവനന്തപുരത്ത് നടന്ന ചടങ്ങിൽ ബെൻസിഗർ തിരുമേനിയെ ദൈവദാസനായി പ്രഖ്യാപിച്ചു.

ക്രൈസ്തവ കാഹളം



# വന്ദ്യനായ ഗിവർഗ്ഗീസ്സ് മണ്ണിക്കരോട്ട് കോർഎപ്പിസ്ക്കോപ്പോ:

## ധന്യമായ ഓർമ്മകളിലൂടെ



✠ **യൂഹാനോൻ മാർ തെയഡോഷ്യസ്**
മൂവാറ്റുപുഴ ഭദ്രാസനാദ്ധ്യക്ഷൻ
കൂരിയാ മെത്രാൻ & ചാൻസിലർ
യൂറോപ്പ്-ഓഷ്യാനാ എന്നിവിടങ്ങളിലെ
അപ്പസ്തോലിക് വിസിറ്റേറ്റർ

പൗരോഹിത്യത്തിന്റെ ആനന്ദം ഹൃദയത്തിലും മുഖത്തും ഒരു പൂനിലാവുപോലെ കാത്തുസൂക്ഷിച്ച വന്ദ്യനായ ഗിവർഗ്ഗീസ്സ് മണ്ണിക്കരോട്ട് കോർഎപ്പിസ്ക്കോപ്പാച്ചൻ 2020 ഫെബ്രുവരി 29-ന് നിത്യപുരോഹിത സന്നിധിയിലേക്ക് വിളിക്കപ്പെട്ടു. മരണമുഖത്തും പൂത്തുലഞ്ഞ ആ സന്തോഷം നമ്മോടു വിടപറഞ്ഞു. ഇനിയും ആ സന്തോഷം നിത്യപിതാവിന്റെ സന്നിധിയിൽ നിത്യവും പ്രഭ വിതറുമെന്നുള്ളതാണ് നമ്മുടെ സന്തോഷവും പ്രത്യാശയും. കടന്നുവരുന്ന തലമുറകൾക്ക് ഏറെ നന്മകൾ ബാക്കി വച്ചുകൊണ്ട് കടന്നുപോയ ആ ധന്യജീവിതത്തെ അൽപമൊന്ന് ഓർത്തെടുക്കുക മാത്രമാണ് ഇവിടെ.

നാട്ടുകാരൻ, ഗുരുഭൂതൻ, റെക്ടർ, വികാരി ജനറാൾ, മാതൃരൂപതാംഗം ഇവയൊക്കെയാണ് വന്ദ്യ കോർ എപ്പിസ്ക്കോപ്പായുമായി എനിക്കുള്ള ഇഴയടുപ്പങ്ങൾ. കാലഘട്ടങ്ങളായി കണ്ടും കേട്ടുമുള്ള ആ ബന്ധം സന്തോഷത്തിന്റേയും അഭിമാനത്തിന്റേതുമായ ഏറെ അനുഭവങ്ങൾക്ക് വഴിയൊരുക്കി. 1978-കളിൽ വൈദികപരിശീലനത്തിൽ എന്റെ റെക്ടറായിരുന്ന അദ്ദേഹത്തിൽനിന്ന് 1998-അവസാനം റെക്ടർ പദവി ഏറ്റെടുക്കുവാനുള്ള നിയോഗം ദൈവം നൽകുകയുണ്ടായി. സഭയെയും സമൂഹത്തെയും സ്നേഹിച്ച ഞങ്ങളുടെ വന്ദ്യ റെക്ടറച്ചാ സമാധാനത്തോടെ സ്വർഗ്ഗത്തിൽ വസിച്ചാലും!

സഭാമേലദ്ധ്യക്ഷന്മാരുമായി, വൈദിക-സന്യസ്തസമൂഹവുമായി ബഹു. അച്ചൻ ജീവിതാവസാനം വരെ സുദൃഢമായ ഒരു ബന്ധം കാത്തുസൂക്ഷിച്ചു. പിതാക്കന്മാരെയും വൈദികരെയുമൊക്കെ സ്വീകരിക്കുക, സൽക്കരിക്കുക, ആദരിക്കുക ഇവയൊക്കെ അദ്ദേഹത്തിന് ഏറെ ഇഷ്ടമായിരുന്നു. കൈവെയ്പ്പു നൽകിയ മാർ ഗ്രിഗോറിയോസ് തിരുമേനിയെ പിതൃതുല്യനായി സ്നേഹിച്ചു. സിറിൽ ബസേലിയോസ് കാതോലിക്കാബാവായെ ജേഷ്ഠസഹോദരതുല്യം ആദരിച്ചു. കർദിനാൾ ബസേലിയോസ് ക്ലിമീസ്

കാതോലിക്കാബാവായുടെ ആത്മീയ നേതൃത്വത്തെ വാനോളം പുകഴ്ത്തി ഹൃദയത്തോട് ചേർത്തുനിർത്തി. കൺമുമ്പിൽ കണ്ടുമുട്ടുന്ന അഭിഷിക്തരെ ഏറെ ആദരവുകളോടെ സ്വീകരിച്ച ഒരു അപൂർവ വ്യക്തിത്വം. മേലധികാരികളോട് കാണിക്കുന്ന വിധേയത്വവും അനുസരണവും ആത്മാർത്ഥതയുള്ള സമർപ്പണങ്ങളായിരുന്നു. അതുകൊണ്ടുതന്നെയാണ് ചരിത്രത്തിലാദ്യമായി ഒരു സഭയുടെ എല്ലാം മെത്രാന്മാരും, സഭാതലവനോടൊപ്പം ഒരു പുരോഹിതന്റെ സ്വർഗയാത്രയ്ക്ക് സാക്ഷികളാകാൻ ഇടയായതെന്ന് ഞാൻ വിശ്വാസിക്കുന്നു. നിർമലമായ പൗരോഹിത്യത്തെ ആനന്ദത്തിന്റെ അനുഭവമാക്കിയ പുണ്യ പിതാവേ, സമാധാനത്തോട് നിത്യപുരോഹിത സന്നിധിയിൽ വസിച്ചാലും!

വരാൻപോകുന്നവന് വഴിയൊരുക്കിയ, അവന്റെ ശബ്ദമായ സുവിശേഷത്തിലെ സ്നാപക യോഹന്നാന്റെ രൂപമാണ് ഇത്തരുണത്തിൽ ഓർമയിലെത്തുക. ഒരു ജീവിതയാത്രയിൽ അനേക ഭൂപ്രദേശങ്ങളിൽ സഭയ്ക്ക് വഴിയൊരുക്കിയ ഒരു മഹാമിഷണറിയായിരുന്നു മണ്ണിക്കരോട്ടച്ചൻ. അവിഭക്ത തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിൽ സീതത്തോടു മുതൽ കന്യാകുമാരിവരെ ഏതാണ്ട് 25 സ്ഥലങ്ങളിൽ ആ മിഷണറിയുടെ പാദമുദ്ര പതിഞ്ഞു. അമേരിക്ക, കാനഡ, ഇംഗ്ലണ്ട്, ന്യൂസിലാന്റ്, ഗൾഫ് തുടങ്ങിയ പ്രദേശങ്ങളിൽ യഥാർത്ഥത്തിൽ അച്ചൻ വഴിവെട്ടുകാരനായി. തുടക്കക്കാരൻ അനുഭവിക്കേണ്ട എല്ലാ ക്ലേശങ്ങളും സന്തോഷത്തോടെ സ്വാഗതം ചെയ്തു. താൻ അനുഭവിച്ച ക്ലേശങ്ങളുടെ പട്ടിക ചിലപ്പോഴൊക്കെ അച്ചനിൽനിന്ന് ഞാൻ കേട്ടിട്ടുമുണ്ട്. മേല്പറഞ്ഞ ഭൂപ്രദേശങ്ങളിലെല്ലാം മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഇന്ന് നല്ല വേരോട്ടമുണ്ട്. സഭയുടെ കെട്ടുപണിയിൽ വി. പൗലോസിനെപ്പോലെ അദ്ധ്വാനിച്ച നല്ല പണിക്കാരാ സമാധാനത്തോടെ വാണാലും!

കുടുംബങ്ങളുടെ ഇഷ്ടതോഴനെന്ന നിലയിൽ ഏറെ ശ്രദ്ധിക്കപ്പെട്ടിട്ടുള്ള വ്യക്തിയാണ് മണ്ണിക്കരോട്ടച്ചൻ. തന്റെ കുടുംബകൂട്ടായ്മയെ ഒരു കുടക്കീഴിൽ അച്ചൻ ചേർത്തുനിർത്തി. അതിൽ തളരുന്നവരെ കൈകൊടുത്തുയർത്തി. വളരേണ്ടവരെ വളർത്തി. കുടുംബത്തിൽ അച്ചന്റെ സാന്നിദ്ധ്യം സുലഭമായിരുന്നു. സന്യാസ-വൈദിക ദൈവവിളികളെ കുടുംബത്തിനുള്ളിൽനിന്ന് പ്രോത്സാഹിപ്പിച്ചു. അങ്ങനെ അച്ചൻ നാടിനും, വീടിനും വേണ്ടപ്പെട്ടവനായി. കുടുംബബന്ധങ്ങളുടെ ഉറ്റ തോഴനായിരുന്ന പിതാവേ, സ്വർഗകുടുംബത്തിൽ നിത്യം വാണാലും!

കോപം പാപമാകാൻ വിട്ടുകൊടുക്കാത്ത മണ്ണിക്കരോട്ടച്ചനെ എനിക്ക് ഏറെ ഇഷ്ടമായിരുന്നു. പൊരുത്തപ്പെടാനാകാത്ത കാര്യങ്ങളിൽ 8-ാം കട്ടയിൽ പൊട്ടിത്തെറിക്കുമെങ്കിലും ഒരു നിമിഷത്തിനുള്ളിൽ 1-ാം കട്ടയിൽ ശാന്തനാകുന്ന അച്ചനെ ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ദൈവിക പരിശീലനകാലത്ത് വരാന്തയിൽ സഹവൈദികരോടൊത്ത് ചിരിയുടെ അമിട്ടുപൊട്ടിക്കുന്ന അച്ചനേയും ഞങ്ങൾക്ക് ഇഷ്ടമായിരുന്നു. ലത്തീൻ, സുറിയാനി തുടങ്ങിയ ഭാഷകളോടുള്ള അച്ചന്റെ ഇഷ്ടം ക്ലാസ് മുറികളിലും പ്രസംഗങ്ങളിലും വെളിവാകുക സാധാരണമായിരുന്നു. താത്വികരായ പ്ലേറ്റോയും, അരിസ്റ്റോട്ടിലുമൊക്കെ അച്ചന്റെ പ്രിയ വായനാ കഥാപാത്രങ്ങളാണ്. അങ്ങനെ അറിവും, നിറവും, ചിരിയുമൊക്കെ ഇടകലർന്ന വന്ദ്യ മണ്ണിക്കരോട്ടച്ചന്റെ ജീവിതം ഒരു ശാന്തമായ നദിപോലെ ഒഴുകി - അനേകമായിരങ്ങൾക്ക് അനുഗ്രഹമായി. നിത്യമായി നിത്യതയിലേക്ക് ഒഴുകിമറഞ്ഞ പുരോഹിതാ, സമാധാനത്തോടെ വസിച്ചാലും!

നാളാഗമത്തിന്റെ നാൾവഴിയിലൂടെ മണ്ണിക്കരോട്ടച്ചന്റെ 80 വർഷത്തെ ഈ താൽകാലിക കൂടാര വാസത്തെയും അതിലെ 53 വർഷത്തെ പൗരോഹിത്യത്തെയും ഒരു മിന്നളിപോലെ പറഞ്ഞുകൊള്ളട്ടെ. 1940 ഏപ്രിൽ 5-ന് ജനനം, 1958-ൽ സെമിനാരി പ്രവേശനം, 1967 സെപ്തംബർ 21-ന് വൈദികപട്ടം, തുടർന്നുവന്ന 10 വർഷങ്ങളിൽ ഏതാണ്ട് 25 ഇടവകകളുടെ ഇടയൻ - ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ സെക്രട്ടറി, 1977-1985 -കളിലും 1997-98-കളിലും സെന്റ് അലോഷ്യസ് സെമിനാരി റെക്ടർ, 1987-കളിൽ അമേരിക്കൻ മിഷൻ, 1996, കോർഎപ്പിസ്കോപ്പാ, 1997 - വികാരി ജനറാൾ, 2005-ൽ അമേരിക്ക, 2011-ൽ എപ്പിസ്കോപ്പൽ വികാർ, 2015-ൽ കാതോലിക്കേറ്റ് ഡയറക്ടർ, അതേ വർഷം ഫെബ്രുവരി 15-ന് ഡൊമസ്റ്റിക് പ്രിലേറ്റ്, 2020 ഫെബ്രുവരി 29-ന് വെളുപ്പിന് 3 മണിക്ക് സ്വർഗപ്രവേശനം.

പൂനിലാവുപോലെ പുഞ്ചിരി പകർന്ന് കടന്നുപോയ പുരോഹിതാ, സമാധാന ഗേഹത്തിൽ ആത്മനാഥനോടൊത്ത് നിത്യ സന്തോഷത്തിൽ വസിച്ചാലും!

**ഉപകാരസ്മരണ**



ഒരു വിശ്വാസി



# MAR BASELIOS COLLEGE OF ENGINEERING AND TECHNOLOGY

**(Approved by the AICTE and Affiliated to APJ Abdul Kalam Technological University.)**

***The only Self-Financing Engineering College accredited by NAAC with 'A' Grade (CGPA-3.13) and all Programmes accredited by NBA National Board of Accreditation- (Tier -II)***

## Programmes Offered

| B.Tech | |
|---|---|
| **Sl. No** | **Branch** |
| 1. | Civil Engineering |
| 2. | Computer Science and Engineering |
| 3. | Electrical and Electronics Engineering |
| 4. | Electronics and Communication Engineering |
| 5. | Mechanical Engineering |

| M.Tech | |
|---|---|
| **Sl. No** | **Branch** |
| 1. | Civil - Structural Engineering |
| 2. | Computer Science and Engineering |
| 3. | Electrical - Control System |
| 4. | Electrical - Power Control Drives |
| 5. | Electronics - Signal Procesing |
| 6. | Electronics - Telecommunication Engineering |
| 7. | Mechanical - Mechine Design |

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 29-6-2020

**Christavakahalam Monthly, JULY 2020**
Annual Subscription Rs. 150/-
Single Copy Rs. 15/-

## മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
## പ്രഥമ പ്രസിദ്ധീകരണം
## ആകർഷകമായ രൂപകല്പനയിൽ
## എല്ലാ കുടുംബങ്ങളിലേക്കും...

# ക്രൈസ്തവ കാഹളം




വായിക്കുക | വരിക്കാരാകുക | പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com